

# ഒ. പിറോവ്സ്ക

# കുട്ടികളും കളിത്തോഴരും

ചിത്രങ്ങൾ: വി.വതാഗിൻ, ഐ.ഗോഗിൻ

സംവിധാനം: എൽ.തൊക്മാനൊവ

വിവർത്തനം: ഓമന



О. Перовская
РЕБЯТА И ЗВЕРЯТА
*На языке малаялам*



സോവിയററ് യൂണിയനിൽ അച്ചടിച്ചത്.

П $\frac{70803-594}{0(14)-79}$ без объявления 4803010102

എന്റെ പ്രിയപ്പെട്ട മാതാപിതാക്കളുടെ പാവനസ്മരണയ്ക്ക് ഈ കൃതി സമർപ്പിച്ചുകൊള്ളുന്നു.

ഒൽഗ പിറോവ്സ്കയ

# ഉള്ളടക്കം

പേജ്



# ദിയാൻകയും തോംചിക്കും

മദ്ധ്യേഷ്യയിലെ രണ്ടു വൻനദികൾക്കിടയ്ക്കു് പച്ചപിടിച്ചുകിടക്കുന്ന ഫലഭൂയിഷ്ഠമായ ഒരു പീഠഭൂമിയുണ്ടു്. കസാക്കു് ഭാഷയിൽ അതിന്റെ പേർ ജെതി–സു എന്നാണു്. സപ്തനദി എന്നാണു് അതിനർത്ഥം. സപ്തനദിയിൽ പർവതങ്ങളും കാടുകളും പച്ചനിറമാർന്ന താഴ്‌വരകളും കായ്‌കനിത്തോട്ടങ്ങളുമുണ്ടു്. അവിടെയുള്ള ഒരു പട്ടണം വിശേഷിച്ചും ആപ്പിൾപ്പഴങ്ങൾക്കു പ്രസിദ്ധമാണു്. അൽമാ–അത്താ, അതായതു് ''ആപ്പിളുകളുടെ പിതാവു്'' എന്നാണു് ആ പട്ടണത്തിന്റെ പേർ.

ഒരു വലിയ സംസ്കാരകേന്ദ്രവും വ്യവസായകേന്ദ്രവുമായ അൽമാ–അത്താ ഇപ്പോൾ കസാക്കു് റിപ്പബ്ലിക്കിന്റെ തലസ്ഥാനമാണു്. ടർക്ക്‌സിബു് റെയിൽപാത ഈ നഗരത്തെ സോവിയറ്റു് യൂണിയനിലെ മറ്റെല്ലാ പ്രമുഖ നഗരങ്ങളുമായി കൂട്ടിയിണക്കുന്നു. വിദൂരസ്ഥിതമായ മോസ്കോയിൽനിന്നുള്ള ട്രെയിനുകൾ അൽമാ–അത്തായിലെ മനോഹരമായ റെയിൽവേസ്റ്റേഷനിൽ വന്നുനില്ക്കുന്നതു് ഇന്നു് ഒരു സാധാരണ കാഴ്ചയാണു്.

അക്കാഡമികഠം, ഇൻസ്റ്റിററ്യൂട്ടുകഠം, തീയേററുകഠം, സിനിമാശാലകഠം മുതലായ വിവിധസ്ഥാപനങ്ങഠം സ്ഥിതിചെയ്യുന്ന വൻസൗധങ്ങഠം മഞ്ഞണിഞ്ഞു നില്ക്കുന്ന ഗിരിശൃംഗങ്ങളെപ്പോലെ വെയിലിൽ വെട്ടിത്തിളങ്ങുന്നു. ചുററും പർവ്വതങ്ങഠം രാജകീയപ്രൗഢിയോടെ തലയുയർത്തി നില്ക്കുന്നു.

വിശാലമായ നഗരവീഥികളിലൂടെ ട്രാമുകളും ലോറികളും ട്രോളിബസ്സുകളും എണ്ണമററ കാറുകളും ഇരമ്പിപ്പാഞ്ഞുകൊണ്ടിരിക്കുന്നു. വെയിലേററു് നിറം ഇരുണ്ട വിനോദയാത്രക്കാർ നിറപ്പകിട്ടുള്ള വസ്ത്രങ്ങഠം ധരിച്ചു് കൂട്ടംകൂട്ടമായി ബസ്സുകളിൽക്കയറി നഗരത്തിനു ചുററുമുള്ള പാർക്കുകളും മലമുകളിലുള്ള സുഖവാസകേന്ദ്രങ്ങളും സന്ദർശിക്കുന്നു.

ഒരിക്കൽ ഉറങ്ങിക്കിടക്കുന്ന ഒരു ഉഠംനാടൻ പട്ടണമായിരുന്ന അൽമാ—അത്തായ്ക്കു് വന്ന മാററങ്ങളാണു് ഇവയെല്ലാം. ഇപ്പോഠം അതു് എന്റെ ശൈശവകാലത്തു് എനിക്കു് പരിചിതമായിരുന്ന അൽമാ—അത്താ അല്ല.

എന്റെ കുട്ടിക്കാലത്തു് അൽമാ—അത്തായിൽനിന്നു് 600 മൈൽ അകലെക്കൂടിയാണു് ഏററവുമടുത്ത റെയിൽപ്പാളം കടന്നുപോയിരുന്നതു്. പട്ടണത്തിലെ ജനസംഖ്യ പരിമിതമായിരുന്നു. ആണ്ടിലൊരിക്കലെങ്ങാനും അവിടെ എത്തുന്ന ഒരു കാർ അന്നു് ഒരു അത്ഭുതവസ്തുവായിരുന്നു. ചക്രത്തിന്മേലുള്ള ഈ മഹാത്ഭുതം കാണാനായി ആളുകഠം സകലപണിയും നിർത്തിവച്ചു് ഓടിയെത്തും.

ഒററനിലക്കെട്ടിടങ്ങഠം മാത്രമെ അന്നുണ്ടായിരുന്നുള്ളു. പടർന്നു പന്തലിച്ച വൃക്ഷങ്ങളുടെ ഇടയിൽ അവ ചെറിയ കുമിളുകഠംപോലെ പൊന്തിനിന്നു.

വലിയൊരു കായ്കനിത്തോട്ടമുള്ള ചെറിയ ഒരു വീട്ടിലാണു് ഞങ്ങഠം താമസിച്ചിരുന്നതു്. അവിടെ ധാരാളം ആപ്പിഠംമരങ്ങഠം വളർന്നിരുന്നു. ഞങ്ങഠംക്കു് അന്നു് അനേകം വളർത്തുമൃഗങ്ങളുണ്ടായിരുന്നുവെന്നതാണു് അതിലും പ്രധാനം. അവ ഞങ്ങളോടൊപ്പം വളർന്നു. ചിലതു് വീട്ടുമൃഗങ്ങളും ചിലതു് കാട്ടുജന്തുക്കളുമായിരുന്നു.

അച്ഛൻ വേട്ടയ്ക്കു പോയിട്ടു് വരുമ്പോഴെല്ലാം ജീവനുള്ള മൃഗശിശുക്കളെ കൊണ്ടുവരിക പതിവായിരുന്നു. കുട്ടികളായ ഞങ്ങഠംതന്നെയാണു് അവയെ തീററിപ്പോററി വളർത്തിയിരുന്നതു്.

ഞങ്ങറംക്ക് ഓരോരുത്തർക്കും സ്വന്തമായി ഓരോ വളർത്തുമൃഗങ്ങളുണ്ടായിരുന്നു—ഒരാറംക്ക് ഒരു ചെറിയ കുറുക്കൻകുഞ്ഞ്, മററൊരാറംക്ക് ഒരു കഴുതക്കുട്ടി, ഏററവും ചെറിയ അനിയത്തിക്ക് ഒരു ഗിനിപ്പന്നി.

''ഞാൻ നിനക്ക് ഒരു ചെന്നായ്ക്കുട്ടിയെ കൊണ്ടുവരാം,'' അച്ഛൻ എനിക്ക് വാക്കുതന്നു.

''ചെ—ന്നാ—യോ? വേണ്ടവേണ്ട! ചെന്നായെ ഇണക്കാൻ വലിയ പ്രയാസമാണ്. അതിനു പകരം വേറെ എന്തിനെയെങ്കിലും എനിക്കു കൊണ്ടുവന്നാൽ മതി.''

''നിങ്ങറം കാര്യമായി പറയുകയാണോ?'' അമ്മ അച്ഛനോടു ചോദിച്ചു. ''അതു് കുട്ടികളെ മാന്തുകയും കടിക്കുകയും ചെയ്തിട്ട് ഓടിപ്പോവും.''

''ഭീരുക്കറം! ഒരു പിഞ്ചുശിശുവിനെ നിങ്ങറംക്കു വാസ്തവത്തിൽ ഭയമാണെന്നോ? അതു വലിയ കഷ്ടമാണ്. ചെന്നായ്ക്കളെ നന്നായി ഇണക്കാൻ കഴിയും.''

ഇണങ്ങിയ ഒരു ചെന്നായെപ്പററിയുള്ള ഒരു സംഭവകഥ അച്ഛൻ ഞങ്ങളോടു പറഞ്ഞു.

ഏററവും വിശ്വസ്തനായ ഒരു പട്ടിയെപ്പോലെ ആ ചെന്നായ് അതിൻെറ യജമാനനെ സ്നേഹിച്ചിരുന്നു. അയാറം പോകുന്നിടത്തെല്ലാം ചെന്നായും പോകും. അതു് അയാളെ ശത്രുക്കളിൽനിന്നു് രക്ഷിക്കുകയും ദീർഘയാത്രകറംക്കിടയ്ക്കു് കുതിരകളെ സൂക്ഷിക്കുകയും ചെയ്തിരുന്നു. മദ്യത്തോടുള്ള ആസക്തി മാത്രമായിരുന്നു അതിൻെറ ഒരേയൊരു ദുശ്ശീലം. മദ്യത്തിൻെറ മണം വന്നാലുടൻ അതു് വീടുമുഴുവൻ പരിശോധിച്ച് കുപ്പി കണ്ടുപിടിക്കും. കണ്ടുകിട്ടിയാലുടൻ അതു് നിലത്തിട്ടുരുട്ടി പൊട്ടിച്ച് മദ്യം മുഴുവൻ നക്കിക്കുടിക്കുകയും ചെയ്യും.

''മദ്യം കുടിച്ചുകഴിഞ്ഞാൽ അതു് തീംക ഫ്രൊലോവിനെപ്പോലെ ബഹളംകൂട്ടുമായിരുന്നോ?'' ഞങ്ങറം ചോദിച്ചു. ''അതു് വഴക്കുണ്ടാക്കുകയും പാത്രങ്ങറം ഉടയ്ക്കുകയും ചെയ്തിരുന്നോ?''

''ഇല്ല, അതു് ഒരിക്കൽപ്പോലും അങ്ങിനെ ചെയ്തിട്ടില്ല. കുടികഴിഞ്ഞ് ഒരു മൂലയിലേക്ക് ഇഴഞ്ഞുചെന്നു് കിടന്നുറങ്ങുകയായിരുന്നു അതിൻെറ പതിവ്.

''എന്നിട്ട്?''

''ഉറങ്ങിയുണന്നാൽ അതു പിന്നേയും പഴയതുപോലെ വിവേക ത്തോടെ പെരുമാറുകയും വിശ്വസ്തതയോടെ പണിയെടുക്കുകയും ചെയ്തിരുന്നു.''

''അതല്ല, ഞാൻ ചോദിച്ചതു് ആ ചെന്നായ്ക്കു് പിന്നീടു് എന്തു പററി എന്നാണു്.''

''അതു പറയാം. അതിൻെറ യജമാനനു് കുതിരവണ്ടിയിലും തീവണ്ടിയിലും വളരെ ദിവസം സഞ്ചരിച്ചു് ദൂരെ ഒരിടത്തേക്കു് പോകേണ്ടി വന്നു. പുതിയ സ്ഥലം എങ്ങിനെയിരിക്കുമെന്നു് അയാൾക്കു തീച്ചയില്ലായിരുന്നു. ചെന്നായേയും കൊണ്ടു് അവിടെ താമസിക്കാൻ വീടു കിട്ടുമോയെന്നു് അയാൾ സംശയിച്ചു. അതുകൊണ്ടു് ചെന്നായെ തൻെറ സ്നേഹിതനെ ഏല്പിക്കാൻ അയാൾ തീരുമാനിച്ചു. എന്നാൽ ചെന്നായ്ക്കു് അതിഷ്ടപ്പെട്ടില്ല. അതിനാൽ യജമാനൻ അതിനെ ഒരു കാട്ടിൽ കൊണ്ടുപോയി വിട്ടു. അയാളേക്കാൾ മുമ്പു് ചെന്നായ് വീട്ടിൽ മടങ്ങിയെത്തി. ഒടുവിൽ ചെന്നായ്ക്കു് വിഷംകൊടുത്തിട്ടു് പോകാൻ അയാൾ നിർബ്ബന്ധിതനായി. അയാൾ അതിനു് കുറച്ചു മരുന്നു കൊടുത്തു. ചെന്നായ് ബോധം കെട്ടു വീണു. യജമാനനു് കഠിനമായ ദുഃഖം തോന്നി. അയാൾ വണ്ടിയിൽക്കയറി പുറപ്പെട്ടു. കുറെ ദൂരം ചെന്നപ്പോൾ വണ്ടിയുടെ പിന്നാലെ തൻെറ ചെന്നായ് ഓടിവരുന്നതു് അയാൾ കണ്ടു. കൊടുത്ത മരുന്നിൻെറ അളവു് കുറവായിരുന്നതിനാൽ ചെന്നായ്ക്കു് കുറെക്കഴിഞ്ഞു് ബോധം വീണു. അതു് യജമാനൻെറ പിന്നാലെ ഓടിയെത്തുകയുംചെയ്തു. പിന്നീടുള്ള ആയിരം നാഴിക അതു യജമാനനോടൊപ്പം വണ്ടിയിലാണു് സഞ്ചരിച്ചതു്. തുടർന്നു് അതു് ട്രെയിനിലും ബോട്ടിലും യാത്രചെയ്തു. കൂടെയുള്ളതു് ഒരു പട്ടിയാണെന്നാണു് അയാൾ എല്ലാവരോടും പറഞ്ഞതു്. ചെന്നായ് വളരെ അച്ചടക്കത്തോടെ പെരുമാറിയിരുന്നതുകൊണ്ടു് ആർക്കും സംശയം തോന്നിയില്ല. അവർ പിന്നീടൊരിക്കലും വേർപിരിഞ്ഞിട്ടില്ല. വളരെ വയസ്സാകുന്നതുവരെ ചെന്നായ് അയാളോടൊപ്പം ജീവിച്ചിരുന്നു.''

''ഭേഷ്!'' ഞങ്ങൾ എല്ലാവരും ഒരുമിച്ചു് പറഞ്ഞു. ''ചെന്നായ്ക്കളെപ്പററി ഒരു കഥകൂടി പറയൂ, അച്ഛാ.''

''കഥ പറഞ്ഞതുകൊണ്ടായില്ല. ഞാൻ ഒരു ചെന്നായ്ക്കുട്ടിയെ കൊണ്ടുവന്നു തരാം. അതിനെ നിങ്ങൾതന്നെ തീററിപ്പോററി വളർത്തണം. അപ്പോൾ രസകരങ്ങളായ പല കാര്യങ്ങളും നിങ്ങൾക്ക് എന്നോടു പറയാൻ കഴിയും.''

അന്നുമുതൽ ദിവസവും ഞാൻ അച്ഛനെ അലട്ടിക്കൊണ്ടിരുന്നു:

''എൻെറ ചെന്നായ്ക്കുട്ടി എവിടെ? അച്ഛൻ പറഞ്ഞല്ലോ എനിക്ക് ഒന്നിനെ കൊണ്ടുവരാമെന്നു്. അതെവിടെ?''

ഒരു പ്രഭാതത്തിൽ ഞാൻ ഉണരുന്നതിനുമുമ്പ് ആരോ എൻെറ കട്ടിലിനടുത്തു വന്ന് ഉറക്കെ വിളിച്ചുപറഞ്ഞു:

''എണീക്ക്! കൊണ്ടുവന്നിട്ടുണ്ട്!''

എനിക്ക് ഉടൻതന്നെ കാര്യം മനസ്സിലായി. ഞാൻ കട്ടിലിൽനിന്ന് ചാടിയിറങ്ങി ധൃതിയിൽ ഉടുപ്പിട്ട് മുററത്തേക്കോടി.

''ആലയിലേക്ക് ഓടിക്കോ!'' അച്ഛൻ വിളിച്ചുപറഞ്ഞു. മുററത്തിൻെറ മൂലയ്ക്ക് ഒരു കൊട്ടിലുണ്ടായിരുന്നു. തുരുമ്പുപിടിച്ച ഇരുമ്പുസാമാനങ്ങൾ, ഒടിഞ്ഞ തെന്നുവണ്ടികൾ, പൊട്ടിയ പാത്രങ്ങൾ മുതലായവ കൂട്ടിയിട്ടിരുന്നതു് അവിടെയാണ്. അതിൻെറ കതക് അമർത്തി അടച്ചിരുന്നു. വാതിൽ തുറന്നുപോകാതെ ഒരു വലിയ കല്ലും വച്ചിട്ടുണ്ടായിരുന്നു. ഞാൻ വാതിൽ അല്പം തുറന്ന് അകത്തു കയറി. അകത്ത് ഇരുട്ടായിരുന്നു. നല്ല വെളിച്ചത്തിൽനിന്ന് കയറിവന്നതുകൊണ്ട് എനിക്ക് ഒന്നും കാണാൻ കഴിഞ്ഞില്ല.

കൊല്ലന്മാർ തീകൂട്ടാറുള്ള അടുപ്പിൻെറ അടിയിൽ പെട്ടെന്ന് എന്തോ അനങ്ങുന്ന ശബ്ദം കേട്ടു. ഇരുട്ടിൽ പച്ചനിറമുള്ള നാലു കണ്ണുകൾ തിളങ്ങുന്നതു് ഞാൻ കണ്ടു. ഞാൻ ഞെട്ടി പിന്മാറി. ഒരു ചെറിയ ചെന്നായ്ക്കുട്ടിയെ കണ്ടാൽ പേടിയാകുമെന്ന് ഒരിക്കലും ഞാൻ വിചാരിച്ചിരുന്നില്ല.... പക്ഷെ ഇതിന് നാലുകണ്ണുകളുണ്ടായിരുന്നു!

''മണ്ടിപ്പെണ്ണേ! അവിടെ രണ്ടെണ്ണമുണ്ട്.''

ചെന്നായ്ക്കുട്ടികൾ മുരണ്ടു. അവ അടുപ്പിനടയിൽ കുറേക്കൂടി ഉള്ളിലേക്ക് നുഴഞ്ഞുകയറുകയാണെന്ന് അവയുണ്ടാക്കിയ ശബ്ദംകൊണ്ട് എനിക്ക മനസ്സിലായി.

ഒരു മൃഗത്തോടു് അടുക്കാനുള്ള ഒരേയൊരു മാർഗ്ഗം അതിനു് എന്തെങ്കിലും തിന്നാൻ കൊടുക്കുക എന്നതാണെന്നു് അതിനകംതന്നെ എനിക്കു് അറിയാമായിരുന്നു. ഞാൻ അടുക്കളയിലേയ്ക്കു് ഓടി. ഒരു പാത്രത്തിൽ കുറെ പാലെടുത്തു് അതിൽ കുറെ റൊട്ടിക്കഷണങ്ങൾ ഇട്ടുകുതിർത്തു. പാൽപ്പാത്രം ഞാൻ ആലയിലേക്കു കൊണ്ടുപോയി. കുറെ വെളിച്ചം അകത്തു കടക്കാനായി ഞാൻ ആലയുടെ വാതിൽ തുറന്നുവച്ചു. പാൽപ്പാത്രം നിലത്തു വച്ചിട്ടു് ഞാൻ ഇരുട്ടിൽ മറഞ്ഞു നിന്നു.

പാൽപ്പാത്രത്തിനടുത്തു ചെല്ലാൻ ചെന്നായ്ക്കുട്ടികൾക്കു ധൈര്യമുണ്ടായിരുന്നില്ല. സമയം കുറെ കഴിഞ്ഞു. അവയ്ക്കു നല്ല വിശപ്പുണ്ടായിരുന്നു. പാൽപ്പാത്രത്തിൽനിന്നുയർന്ന ഗന്ധം ഹൃദ്യമായിരുന്നു.

ഒടുവിൽ ചാരനിറമുള്ള ഒരു ചെറിയ മുഖം പുറത്തേക്കു് എത്തിനോക്കി. തൊട്ടടുത്തു് മറ്റൊന്നു പ്രത്യക്ഷപ്പെട്ടു. ചെന്നായ്ക്കുട്ടികൾ ഇഴഞ്ഞു പുറത്തു വന്നു്, ചുറ്റും നോക്കിയിട്ടു് സാവധാനം പാൽപ്പാത്രത്തിനടുത്തേക്കു ചെന്നു.

അതിനടുത്തെത്തിയപ്പോൾ പേടിയുടെ കാര്യം അവ മറന്നെന്നു തോന്നി. കാലുകൾ കവച്ചുവച്ചു നിന്നുകൊണ്ടു് അവ പാൽപ്പാത്രത്തിൽ നിന്നു് റൊട്ടിക്കഷണങ്ങൾ തപ്പിയെടുത്തു് തിന്നുതുടങ്ങി. അവ വിറയ്ക്കുകയും പരസ്പരം തള്ളിമാറ്റുകയും ചെയ്തുകൊണ്ടിരുന്നു. ഒരേ സമയത്തുതന്നെ തിന്നുകയും മുരളുകയും ചെയ്തിരുന്നതുകൊണ്ടു് ഭക്ഷണം അവയുടെ തൊണ്ടയിൽ തടഞ്ഞു. അവ പാൽപ്പാത്രത്തിലേക്കുതന്നെ ചുമച്ചുകൊണ്ടിരുന്നതിനാൽ പാലിൽ കുമിളകളുണ്ടായി.

തിന്നുന്നതിനുള്ള വ്യഗ്രതയിൽ അവ എന്നെ കണ്ടില്ല. ഞാൻ ശബ്ദമുണ്ടാക്കാതെ അവയുടെ അടുത്തെത്തി. അവ പട്ടിക്കുഞ്ഞുങ്ങളെപ്പോലെയിരുന്നു. വലിയ വയറും വലിയ പാദങ്ങളുമായിരുന്നു അവയുടേതു്. അവയുടെ വാൽ നേർത്തു് രോമം കുറഞ്ഞതും ചെവികൾ കൂർത്തു് നിവർന്നു നില്ക്കുന്നതുമായിരുന്നു എന്നതാണു് പട്ടിക്കുഞ്ഞുങ്ങളിൽനിന്നു് അവയ്ക്കുണ്ടായിരുന്ന വ്യത്യാസം.

വളരെ വേഗം പാത്രം കാലിയായി. എന്നിട്ടും അവ ജോലി തുടർന്നുകൊണ്ടിരുന്നു. ഒരെണ്ണം പാത്രത്തിനുള്ളിൽ നാലുകാലും കുത്തി നിന്നു് അതു നക്കിത്തുടച്ചുതുടങ്ങി. മറ്റെ ചെന്നായ്ക്കുട്ടി തലയുയർ

ത്തി. അതു് പേടിച്ച് എന്നെ തുറിച്ചുനോക്കികൊണ്ടു നിന്നു. അതു് പരിഭ്രമിച്ചുനില്ലുകയാണെന്നു് എനിക്കു മനസ്സിലായി. ഞാൻ അതിനെ നോക്കി പുഞ്ചിരിച്ചുകൊണ്ടു് താലോലിക്കാനായി ഒരു കൈ നീട്ടി. ഒററക്കടി!

എനിക്കു് കൈ വലിച്ചെടുക്കാൻ സമയം കിട്ടിയില്ല. ചെന്നാസ്കുട്ടി തിരിഞ്ഞോടി.

നീചൻ! കേവലം ഒരു ശിശുവായിരുന്നെങ്കിലും തന്നെ തലോടാൻ അതു് ആരെയും അനുവദിക്കയില്ലായിരുന്നു. അതു് എൻെറ വിരൽ കടിച്ചെടുത്തേനെ! ഞാൻ എന്തു തെററാണു ചെയ്തതു്? അതിനു് റൊട്ടിയും പാലും കൊടുത്തതോ? ശരി, ഞാൻ കാണിച്ചുകൊടുക്കാം!

അവയോടു് അങ്ങോട്ടു കയറി ചങ്ങാത്തം പിടിക്കാൻ ഞാൻ ശ്രമിച്ചില്ല. എങ്കിലും അവയുടെ പെരുമാററം എന്നെ വേദനിപ്പിച്ചു.

ഞാൻ മുററത്തേക്കിറങ്ങിയപ്പോഠം കുട്ടികഠം ചുററും കൂടി.

''ചെന്നാസ്കുട്ടികളെ നീ കണ്ടോ? അവ എങ്ങിനെയാണു് ഇരിക്കുന്നതു്?''

''ഒന്നാന്തരം ചെന്നാസ്കളാണു് അവ,'' കൂസലില്ലാതെ ഞാൻ പറഞ്ഞു. ''ഇതിനകംതന്നെ അവയ്ക്കു് എന്നെ പരിചയമായിക്കഴിഞ്ഞു. ഞാൻ പറയുന്നതു് അവ അനുസരിക്കും. അവയ്ക്കു് പേരിടുന്നതു് എന്തായിരിക്കണം എന്നാണു് ഞാൻ ഇപ്പോഠം ആലോചിക്കുന്നതു്.''

അടുത്തൊരിടത്തു കിടന്ന തടിക്കഷണങ്ങളിൽ ഞങ്ങഠം ഇരുന്നു് കൂടിയാലോചിച്ചു.

ഒന്നു് ആണും ഒന്നു് പെണ്ണുമാണെന്നു് അച്ഛൻ പറഞ്ഞിരുന്നതുകൊണ്ടു് ഞങ്ങഠം അവയ്ക്കു് തോംചിക്ക് എന്നും ദിയാൻക എന്നും പേരിട്ടു.

ഉച്ചയായപ്പോഠം ഞാൻ വീണ്ടും കുറെ ആഹാരം കൊണ്ടുവന്നു. കോഴി കൊക്കുന്നതുപോലെയുള്ള ശബ്ദമുണ്ടാക്കി ഞാൻ അവയെ വിളിച്ചു.

ചെന്നാസ്കുട്ടികഠം ഇഴഞ്ഞു പുറത്തു വന്നു് തീററതുടങ്ങി. ഞാൻ വാതിൽ മലർക്കെ തുറന്നിട്ടു. ഞങ്ങളുടെ പട്ടികഠം അകത്തുവന്നു. അവ ചെന്നാസ്കുട്ടികളെ ഉപദ്രവിക്കുമെന്നു് പേടിച്ച് അവയെ ആട്ടിയോടിക്കാൻ ഞാൻ മുതിർന്നു. എന്നാൽ വാൽ കാലുകഠംക്കിടയിൽ തിരുകി

ക്കൊണ്ട് മുഖത്ത് വലിയ പുഞ്ചിരിയുമായി ചെന്നായ്ക്കുട്ടികൾ പട്ടികളുടെ സമീപത്തേക്ക് ഓടിയെത്തുകയാണ് ഉണ്ടായത്. അവ പട്ടികളുടെ മൂക്കിൽ നക്കാൻ ശ്രമിക്കുകയും മലർന്നുകിടന്ന് കാലുകൾ കുടഞ്ഞ് പട്ടിക്കുഞ്ഞുങ്ങളെപ്പോലെ കളിക്കുകയും ചെയ്തു. പട്ടികളെ കണ്ട് അവ ചെന്നായ്ക്കളാണെന്ന് തെററിദ്ധരിച്ചതുകൊണ്ടാവാം ആ ചെന്നായ്ക്കുട്ടികൾ തുള്ളിച്ചാടിയത്.

പട്ടികൾ മുറുമുറുത്തു. ചെന്നായ്ക്കുട്ടികളിലായിരുന്നില്ല, തീററപ്പാത്രത്തിലായിരുന്നു അവയുടെ താല്പര്യം. അവ പാത്രം മണത്തുനോക്കിയിട്ട് അതിൽ അവശേഷിച്ചിരുന്നത് അകത്താക്കിയശേഷം സ്ഥലംവിട്ടു.

പട്ടികളെ കണ്ടുകിട്ടിയതിലുള്ള സന്തോഷംകൊണ്ട് ചെന്നായ്ക്കുട്ടികൾ പേടിയും മുൻകരുതലും മറന്ന് അവയുടെ പിന്നാലെ ഓടി.

ആലയിൽനിന്ന് വളരെ ദൂരെ എത്തിയശേഷമാണ് അവ പേടിച്ച് ചുററും നോക്കിയത്. കാടുപോലെയൊന്നും ആയിരുന്നില്ല ആ മുററം.

അവിടെ ഒരു പിടിവണ്ടി കിടക്കുന്നതു കണ്ട് അവ നിലത്തോടു ചേർന്ന് പതുങ്ങിയിരുന്നു. എന്നാൽ കുറെനേരം കഴിഞ്ഞിട്ടും വണ്ടി അനങ്ങുന്നില്ല. തങ്ങളെ ആക്രമിക്കാൻ അതു് ഒരുമ്പെടുന്നില്ലെന്ന് മനസ്സിലായപ്പോൾ അവയ്ക്ക് ധൈര്യമായി.

കഴുത്തു നീട്ടിപ്പിടിച്ചുകൊണ്ട് അവ ഒടുവിൽ മുററത്തിന്റെ നടുക്കെത്തി. അപ്പോഴും അവ വിറയ്ക്കുന്നുണ്ടായിരുന്നു.

ചെന്നായ്ക്കുഞ്ഞുങ്ങളെ ഒററയ്ക്കു വിട്ടിട്ട് പട്ടികൾ വളരെ മുമ്പുതന്നെ ഉമ്മറത്തെത്തിയിരുന്നു. ചെന്നായ്ക്കുട്ടികൾ ദയനീയമായി മോങ്ങിയെങ്കിലും പട്ടികൾ തിരിച്ചുവരാൻ കൂട്ടാക്കിയില്ല. കുറെ കഴിഞ്ഞു് ചെന്നായ്ക്കുട്ടികൾ വീണ്ടും ഓട്ടം തുടങ്ങി.

കഷ്ടകാലത്തിന് അവ കളപ്പുരയുടെ അടുത്തുകൂടിയാണ് കടന്നുപോയത്. ലൂട്ട് എന്നുപേരുള്ള ഞങ്ങളുടെ പെൺപട്ടി കളപ്പുരയിൽ പ്രസവിച്ചുകിടക്കുകയായിരുന്നു. ചെന്നായ്ക്കുട്ടികൾ തന്റെ കുഞ്ഞുങ്ങളെ പിടിക്കാൻ വരികയാണെന്ന് ലൂട്ട് നിശ്ചയിച്ചു. അവൾ പാഞ്ഞുവന്ന് തോംചിക്കിനെ കഴുത്തിനു പിടിച്ചുപൊക്കി ദേഷ്യത്തോടെ കുടഞ്ഞുതുടങ്ങി.



ഞങ്ങൾ സഹായത്തിന്ന് ഓടിയെത്തി.

ലൂട്ട് അതിനെ വിട്ടു. തോംചിക്കും ദിയാൻകയും ആലയിലേക്ക് ഓടിപ്പോയി. അടുപ്പിനടിയിലേക്ക നുഴഞ്ഞുകയറി അവ നിശ്ചലരായിരുന്നു.

പാവം തോംചിക്ക്! ആദ്യമായി പുറത്തിറങ്ങിയപ്പോൾ അവന്ന് പററിയതു കണ്ടില്ലേ!

അപരാധബോധത്തോടെ ഞങ്ങൾ ആലക്കു ചുററും കൂടിനിന്നു. അടുപ്പിനടിയിലേക്ക് കുനിഞ്ഞു നോക്കിക്കൊണ്ട് ഞങ്ങൾ ചെന്നായ്ക്കുട്ടികളെ മൃദുസ്വരത്തിൽ വിളിക്കുകയും സ്വാദുള്ള പല സാധനങ്ങളും അവക്കു് ഇട്ടുകൊടുക്കുകയും ചെയ്തു. ഞങ്ങൾ കൊടുത്തതെല്ലാം തിന്നെങ്കിലും

സ്നേഹം പ്രകടിപ്പിക്കുന്നതിനു പകരം അവ ദേഷ്യത്തോടെ മുരളുകയാണ് ചെയ്തത്.

എന്നാൽ ഇത്രയധികം ക്ഷോഭിച്ചിരുന്നിട്ടും അവയ്ക്ക് വളരെനേരം അടുപ്പിനടിയിൽ പതുങ്ങിയിരിക്കാൻ കഴിഞ്ഞില്ല. ആദ്യം തല പുറത്തു കാട്ടിയത് ദിയാൻകയായിരുന്നു. അവൾ അടുപ്പിനടിയിൽനിന്ന് ഇഴഞ്ഞു പുറത്ത് വന്ന് കുറച്ചുസമയം ഇരുന്നിട്ട് വീണ്ടും അടുപ്പിനടിയിലേയ്ക്ക് ഓടിക്കയറി.

പിന്നീട് തോംചിക്കും കൂടി ഇറങ്ങി വന്നു. അവന്റെ ചെവിയിൽ ചോര പുരണ്ടിരുന്നു, തലയിലെ രോമം അലങ്കോലപ്പെട്ടിരുന്നു, കണ്ണിനു താഴെ ഒരു പോറലുണ്ടായിരുന്നു. അവൻ തലകുടയുകയും മുറിവുള്ള ചെവി നിലത്തേക്ക് വളച്ചുപിടിക്കുകയും ചെയ്തുകൊണ്ടിരുന്നു. അവർ രണ്ടുപേരും മുററത്തേക്ക് നോക്കിക്കൊണ്ട് ആലയുടെ പടിയിന്മേൽ തൊട്ടുതൊട്ടിരുന്നു. അശരണരായ രണ്ടു ജീവികൾ.

പിറേറ ദിവസവും അങ്ങിനെതന്നെ കഴിഞ്ഞു. എന്നാൽ മൂന്നാം ദിവസം രാവിലെ ഞാൻ ആഹാരം കൊണ്ടുചെന്നപ്പോൾ അവ വാതിലിനടുത്തു കാത്തുനിന്നിരുന്നു.

ദിയാൻകയ്ക്കാണ് അവളുടെ സഹോദരനേക്കാൾ ധൈര്യം എന്ന് ഞങ്ങൾക്കു മനസ്സിലായി. വിളിക്കുമ്പോൾ ആദ്യം പുറത്തുവരുന്നത് അവളായിരുന്നു. പാത്രം കണ്ടാലുടനെ അവൾ കൊതിയോടെ ചിറി നക്കിത്തുടങ്ങും.

ദിയാൻക എന്റെ പിന്നാലെ മുററത്തേക്കു വന്നു. ചെയ്യുന്നതെന്താണെന്ന് മനസ്സിലാക്കാതെ അവൾ പടികൾ ചവിട്ടിക്കയറി എന്റെ പിറകെ ഉമ്മറത്തെത്തി. തോംചിക്ക് താഴെ നിന്നതേയുള്ളു.

ഞങ്ങൾ ഉമ്മറത്തിരുന്ന് ചായകുടിക്കുകയായിരുന്നു. ദിയാൻകയെ നോക്കി എല്ലാവരും പുഞ്ചിരിക്കുകയും സ്വാദുള്ള എന്തെങ്കിലുമൊന്ന് അവൾക്കു കൊടുക്കുകയുംചെയ്തു. അതൊക്കെ അകത്താക്കിയിട്ട് സംതൃപ്തയായി അവൾ സഹോദരന്റെയടുത്തേക്ക് മടങ്ങിച്ചെന്നു.

ഭീരുവായ തോംചിക്ക് അവളുടെ ചിറി മണത്തുനോക്കി. സ്വാദുള്ള എന്തോ അവൾ തിന്നുകയായിരുന്നുവെന്ന് അവനു മനസ്സിലായി. അവൻ സ്വന്തം ചിറി നക്കിക്കൊണ്ട് വീണ്ടും മണം പിടിച്ചു. ദിയാൻക



സന്തുഷ്ടയായി അവിടെ നിന്നു. അവളുടെ കണ്ണുകൾ മുത്തുകൾപോലെ തിളങ്ങി. വയർ ഒരുപാടു നിറഞ്ഞതുകൊണ്ടു് അവൾക്കു് വാൽ താഴ്ത്തിയിടാൻ കഴിഞ്ഞില്ല. അതു് ഒരു കമ്പുപോലെ മുകളിലേക്കു പൊങ്ങിനിന്നു. ധൈര്യശാലിയാകുന്നതു് എത്ര നല്ലതാണു് എന്നു് അവൾ പറയുകയാണെന്നു തോന്നി.

പിന്നീടു് ചുററുപാടും ഒന്നു പരിശോധിക്കാൻ രണ്ടുപേരും പുറപ്പെട്ടു. ഇപ്പോൾ അവർക്കു് മുമ്പത്തെപ്പോലെ പേടിയുണ്ടായിരുന്നില്ല. അവർ മുററത്തു് അങ്ങോട്ടുമിങ്ങോട്ടും നടന്നിട്ടു് വീടിനു വലംവച്ചു് തോട്ടത്തിലെത്തി.

ഞാൻ ശബ്ദമുണ്ടാക്കാതെ പിന്നാലെ ചെന്നു. തോട്ടത്തിലെത്തിയപ്പോൾ അവർക്കു് കാടിൻെറ ഓർമ്മവന്നെന്നു തോന്നി. അവർക്കു് കൂടുതൽ ആത്മവിശ്വാസവും ധൈര്യവും ഉണ്ടായി. അവർ കുററിച്ചെടികളുടെ ഇടയിലേക്കു് പാഞ്ഞു. കുറെ കഴിഞ്ഞു് തുറസ്സായ സ്ഥലത്തേക്കു് ഓടിവന്നു് അവർ കളിതുടങ്ങി. കളിമതിയാക്കി അവർ വീണ്ടും മരങ്ങളുടെ

ഇടയിൽ മറഞ്ഞു. അവർ ഓരോ മരവും ഒരോ ചെടിയും മണത്തുനോക്കി. ഒടുവിൽ ക്ഷീണിച്ച് ചെറിമരങ്ങളുടെ ഇടയിൽ കിടന്നു് ഉറങ്ങി. ഞാൻ അവരെ അവിടെ വിട്ടിട്ട് വീട്ടിലേയ്ക്കു പോയി. കുറെ കഴിഞ്ഞു് ഞാൻ ഭക്ഷണവുമായി വന്നു് അവരെ വിളിച്ചു. പക്ഷെ അവർ അവിടെയു ണ്ടായിരുന്നില്ല. അവർ വരുന്നുണ്ടോയെന്നു് ദൂരത്തേക്കു് ഉററുനോക്കി ക്കൊണ്ടു് ഞാൻ വീണ്ടും വീണ്ടും വിളിച്ചു.

ഒടുവിൽ ഞാൻ പാത്രം പുല്ലിൽ വച്ചു. ഒരു കമ്പൊടിച്ച പാത്ര ത്തിലെ ആഹാരം ഇളക്കിക്കൊണ്ടു് ഞാൻ പുല്ലിൽ ഇരുന്നു.

അവർ എവിടെപ്പോയി?

എനിക്കു് വെപ്രാളമായി. പെട്ടെന്നു് ഞാനിരുന്നതിനു് തൊട്ടടുത്തുള്ള കുററിക്കാട്ടിൽ രണ്ടു തലകറം കണ്ടു. അവർ ശബ്ദമുണ്ടാക്കാതെ നേരത്തേതന്നെ അവിടെയെത്തി എൻെറ ഓരോ ചലനവും ശ്രദ്ധിക്കുകയായിരുന്നുവെന്നു് തോന്നി. അവർ എൻെറ തൊട്ടടുത്തു് ഉണ്ടായിരുന്നിട്ടും ഞാൻ അറിയാതിരുന്നതുകൊണ്ടു് ഞാൻ ബധിരയാണെന്നു് അവർ വിചാരിച്ചുകാണും.

പക്ഷെ ഞാൻ എങ്ങിനെ അറിയാനാണു്? തടിച്ച് ഒതുക്കമില്ലാത്ത ദേഹമായിരുന്നു അവരുടേതെങ്കിലും അവർ ഒരു ശലഭത്തിൻറത്ര ഒച്ചപോലും കേറംപ്പിച്ചിരുന്നില്ല.

അവർ തിന്നുകൊണ്ടിരുന്നപ്പോറം ഞാൻ പുല്ലിൽ നീണ്ടുനിവർന്നു കിടന്നു് ഉറങ്ങിയ ഭാവം നടിച്ചു. തോട്ടത്തിൽ എത്തിയതു മുതൽ തങ്ങറം സ്വതന്ത്രരാണെന്നുള്ള ബോധം ഉണ്ടായതുകൊണ്ടോ അതോ എന്നെ അവർക്കു് പരിചയമായിക്കഴിഞ്ഞതുകൊണ്ടോയെന്നു് അറിയില്ല, അവർ തീരെ മര്യാദയില്ലാതെയാണു് പെരുമാറിയതു്: ഒന്നു് എൻെറ മുഖത്തേക്കുതന്നെ ശ്വാസംവിട്ടു. മറേറതു് എൻെറ മുടിയും ഉടുപ്പും പിടിച്ചുവലിച്ചു. ദിയാൻക എൻെറ ചെരിപ്പ് ഊരിയെടുത്തു് കുററിക്കാട്ടിനുള്ളിലേക്കു് വലിച്ചുകൊണ്ടു പോയി. അതു തട്ടിയെടുക്കാൻ തോംചിക്ക് അവളുടെ പിന്നാലെ ഓടി. ഒടുവിൽ അവരുടെ ആ പുതിയ കളിപ്പാട്ടം ഞാൻ കസ്റ്റഡിയിലാക്കിയപ്പോറം അതു ദയനീയമായ ഒരു സ്ഥിതിയിലായിരുന്നു.

അവർ പകൽ മുഴുവൻ തോട്ടത്തിൽ കഴിച്ചു. രാത്രിയിലും അവിടെ ത്തന്നെ തങ്ങി.

ദിവസങ്ങൾ പലതു കഴിഞ്ഞു. ചെന്നായ്ക്കുട്ടികൾക്കു് തോട്ടത്തിൽ പരിപൂർണ്ണസ്വാതന്ത്ര്യമായിരുന്നു. എപ്പോഴും അവർക്കു് നിറച്ചു തിന്നാൻ കൊടുക്കുന്നതിലായിരുന്നു എന്റെ ശ്രദ്ധ. വിശന്നാൽ അവർ സ്വയം നായാട്ടിനു പുറപ്പെട്ടേക്കുമെന്നു് ഞാൻ ഭയന്നു.

അതിരാവിലെ അഞ്ചുമണിക്കാണു് ആദ്യത്തെ ഭക്ഷണം ഞാൻ അവർക്കു് കൊടുത്തിരുന്നതു്. അത്ര നേരത്തെ ആരെയും ഉണർത്തേണ്ടെന്നു കരുതി തലേന്നു രാത്രിതന്നെ ഭക്ഷണം തയ്യാറാക്കി ഞാൻ കട്ടിലിനടുത്തു വയ്ക്കാറുണ്ടായിരുന്നു. സൂര്യനുദിച്ചാലുടൻ ഞാൻ ജന്നൽവഴി തോട്ടത്തിലേക്കിറങ്ങി ചെന്നായ്ക്കുട്ടികളെ തീറ്റും. അവർ തിന്നുകഴിഞ്ഞാലുടൻ ഞാൻ പാത്രവുമെടുത്തു് ജന്നലിൽക്കൂടിത്തന്നെ മുറിയിൽക്കയറി വീണ്ടും കിടന്നുറങ്ങും.

ചെന്നായ്ക്കുട്ടികൾ ജനലിനടുത്തുവരെ എന്നെ അനുഗമിക്കും. ഞാൻ എന്നെങ്കിലും സമയത്തിനു് ഉണർന്നില്ലെങ്കിൽ അവർ ജനലിനു കീഴെയെത്തി പിൻകാലുകളിൽ നിന്നു് തല പൊക്കിപ്പിടിച്ചു് മോങ്ങിത്തുടങ്ങുക പതിവായിരുന്നു.

എന്റെ കട്ടിൽ ജനലിനടുത്താണു് കിടന്നിരുന്നതു്. ഞാൻ ഉണർന്നു് തല പുറത്തേക്കു് നീട്ടിയാലുടൻ അവർ സന്തോഷംകൊണ്ടു് തുള്ളിച്ചാടും.

അവർ വളരെ വേഗം ഇണങ്ങി. എനിക്കു് അവരോടു് വലിയ സ്നേഹമായിരുന്നു. ദീർഘനേരം അവരെ പിരിഞ്ഞിരിക്കാൻ എനിക്കു് സങ്കടമായിരുന്നു.

വളരെ നേരം ഞാൻ അവരോടൊപ്പം കളിക്കാറുണ്ടായിരുന്നു. ഞങ്ങൾ പുല്ലിൽ കരണംമറിയുകയും തോട്ടത്തിൽ ഓടിനടക്കുകയും ചെയ്യു. ഞാൻ വായിക്കാനായി തോട്ടത്തിലെത്തിയാലുടൻ അവർ ഓടിയെത്തി എനിക്കു് അഭിമുഖമായി ഇരിക്കും. ഏതാനും നിമിഷങ്ങൾ അങ്ങിനെയിരുന്നിട്ടു് അവർ എന്നെ ശല്യപ്പെടുത്താൻ വരും.

ഒരു ദിവസം ഞാൻ വായിച്ചുകൊണ്ടിരിക്കുമ്പോൾ ദിയാൻകയ്ക്കു് കലശലായ മുഷിവു തോന്നി. അവൾ കോട്ടുവായിട്ടുകൊണ്ടു് പുസ്തകത്തിന്റെ മുകളിൽ കയറി ഇരുന്നു. ഞാൻ അവളെ തള്ളിമാററി. മലർത്തി

യിട്ട് ഞാൻ അവളുടെ പിൻകാലുകളിൽ പിടിച്ച് പുല്ലിലൂടെ ഇഴച്ചു കൊണ്ടുപോയി. ഈ സമയത്ത് തോംചിക്ക് എന്റെ പുസ്തകം തട്ടിയെടുത്ത് ആഹ്ലാദത്തോടെ പിച്ചിച്ചീന്തി.

അവർക്ക് രസകരമായ ഒരു ശീലമുണ്ടായിരുന്നു. തീററികഴിയുമ്പോൾ അവരുടെ വയർ വീർത്ത് സ്തംഭിച്ചിരിക്കും. അപ്പോൾ അവർ വയർ പുല്ലിൽ ഉരുമ്മിക്കൊണ്ട് നിലത്തു കിടന്ന് ഇഴയും.

അതൊരു അത്ഭുതമായിരുന്നു: വൈദ്യശാസ്ത്രത്തെക്കുറിച്ച് ഒന്നുമറിയില്ലെങ്കിലും തിരുമ്മൽ ഒരു നല്ല ചികിത്സയാണെന്ന് അവർക്ക് അറിയാമായിരുന്നു.

ഒരിക്കൽ തോട്ടത്തിലൂടെ നടക്കുമ്പോൾ കുറെ പ്ലംപഴങ്ങൾ പറിക്കാൻ ഞാൻ നിശ്ചയിച്ചു. കയ്യെത്തി പറിക്കാൻ കഴിയാത്തതുകൊണ്ട് ഞാൻ ഒരു മരത്തിൽ കയറി കൊമ്പുകൾ കുലുക്കി. പ്ലംപഴങ്ങൾ തുരുതുരെ താഴെ വീണു. ഞാൻ കുറെയധികം പഴങ്ങൾ കുലുക്കിയിട്ടെന്ന് എനിക്കറിയാമായിരുന്നു. പക്ഷെ താഴെയിറങ്ങി നോക്കിയപ്പോൾ ഒരെണ്ണംപോലും നിലത്തുണ്ടായിരുന്നില്ല. ഇതെന്തൊരു മറിമായം, ഞാൻ വിചാരിച്ചു. ഞാൻ പിന്നേയും മരത്തിൽ കയറി കൊമ്പുകൾ കുലുക്കി. ഞാൻ താഴെയിറങ്ങിയപ്പോൾ ദിയാൻകയും തോംചിക്കും പ്ലംപഴങ്ങൾ തിന്നുകൊണ്ടിരിക്കയായിരുന്നു!

അവർക്ക് പഴങ്ങൾ ഇഷ്ടമാണെന്നും ഏററവും സ്വാദുള്ളത് ഏതാണെന്ന് തിരിച്ചറിയാമെന്നും അപ്പോഴാണ് എനിക്കു മനസ്സിലായത്. ഏററവും നന്നായി പഴുത്ത പഴങ്ങളാണ് അവർ എപ്പോഴും തിരഞ്ഞെടുത്തത്. പിന്നീട് ഞാൻ പ്ലമ്മിന്റേയും ആപ്രിക്കോട്ടിന്റേയും ആപ്പിളിന്റേയും കൊമ്പുകൾ കുലുക്കി അവർക്ക് പഴങ്ങൾ കൊടുക്കുക പതിവായി.

തോട്ടത്തിന്റെ ഒരോ മുക്കും മൂലയും അവർക്ക് സുപരിചിതമായിരുന്നു. എന്നാൽ അവർ ദുർലഭമായേ വീട്ടിലേക്കു കടക്കാറുള്ളു. ആളുകളുടെ സാമീപ്യം അവർക്ക് ഇഷ്ടമല്ലായിരുന്നു. അവർ സ്നേഹിക്കുകയും സ്വീകരിക്കുകയും ചെയ്ത ഒരേയൊരു മനുഷ്യജീവി ഞാൻ മാത്രമായിരുന്നു. അവർ എന്നെക്കണ്ടാൽ ഓടിയെത്തി എന്നെ മുട്ടിയുരുമ്മി നില്ക്കും. ചാടി മുൻകാലുകൾ എന്റെ തോളിൽ വയ്ക്കും. എന്റെ മുഖത്തും കൈകളിലും നക്കും.

ചെന്നായ്ക്കുട്ടികൾക്ക് മററുള്ളവരുടെ ശബ്ദത്തിൽനിന്ന് എന്റെ ശബ്ദം തിരിച്ചറിയാൻ കഴിയുമെന്ന് ഞാൻ ഒരിക്കൽ വീമ്പടിച്ചു.

എല്ലാവരും എന്നെ കളിയാക്കി.

''അതു വെറും നുണ. അവർക്ക് നിന്റെ ഒച്ച തിരിച്ചറിയാൻ കഴിയില്ല. തീററ തിന്നാൻവേണ്ടി മാത്രമാണ് അവർ നിന്റെയടുത്തു വരുന്നതു്. നല്ല വിശപ്പുള്ളപ്പോൾ ആരു തീററകൊടുത്താലും അവർ തിന്നും.''

''ഇല്ല, തിന്നുകയില്ല,'' ഞാൻ ഉറപ്പിച്ചു പറഞ്ഞു ''നമുക്ക് പരീക്ഷിച്ചു നോക്കാം.''

പരീക്ഷണം കാണാൻ എട്ടു കുട്ടികൾ കാത്തുനിന്നു. മുതിർന്നവർ പോലും താല്പര്യം കാണിച്ചു.

എല്ലാവരും തോട്ടത്തിന്റെ വാതിൽക്കലെത്തി.

''പാത്രം എന്റെ കയ്യിൽ തരു,'' എന്റെ സഹോദരി പറഞ്ഞു.

അവൾ ഭക്ഷണം നിറച്ച പാത്രവുമെടുത്തുകൊണ്ടു് തോട്ടത്തിൽ കയറി ചെന്നായ്ക്കുട്ടികളെ വിളിച്ചു. എത്ര വിളിച്ചിട്ടും അവർ വന്നില്ല. അവൾ ഇളിഭ്യയായി തിരിച്ചുവന്നു.

പിന്നെ രണ്ടു കുട്ടികൾകൂടി പരീക്ഷിച്ചുനോക്കി. എല്ലാവരുടേയും ഊഴം കഴിഞ്ഞപ്പോൾ ഞാൻ പറഞ്ഞു:

''ഞാൻ തീററപ്പാത്രം കയ്യിലെടുക്കാതെ ചെന്നു വിളിച്ചാലും അവർ വരും.''

വാസ്തവത്തിൽ എനിക്ക് അക്കാര്യം അത്ര തീർച്ചയുണ്ടായിരുന്നില്ല. അവർ വന്നില്ലെങ്കിലോ?

''ദിയാൻക! തോംചിക്!'' ഞാൻ വിളിച്ചു. എന്റെ ഹൃദയം പടപടാ മിടിച്ചുകൊണ്ടിരുന്നു.

അവർ എന്റെ അടുത്തേക്ക് ഓടിവരുന്നതു് എല്ലാവരും കണ്ടു. അവർ ഞാൻ വിളിക്കുന്നതും കാത്തു് നിൽക്കുകയായിരുന്നെന്നു തോന്നി. അത്ര പെട്ടന്നാണ് അവർ ഓടിയെത്തിയതു്.

''കണ്ടോ! അവർക്ക് എന്റെ ശബ്ദം തിരിച്ചറിയാൻ പാടില്ലെന്നല്ലേ നിങ്ങൾ പറഞ്ഞതു്!''

വേനൽക്കാലം അവസാനിക്കാറായി. ചെന്നായ്ക്കുട്ടികൾ കുറെയധികം വളർന്നുകഴിഞ്ഞിരുന്നു. പട്ടികൾ ഇപ്പോൾ അവരോട് ആദരപൂർവ്വം പെരുമാറി. ദിയാൻകയും തോംചിക്കും തീരെ ചെറുതായിരുന്നപ്പോൾ പട്ടികൾ അവരെ ഒട്ടും ശ്രദ്ധിച്ചിരുന്നില്ല. എന്നാൽ ഇപ്പോൾ സംഗതി ആകെ മാറി. പട്ടികൾ പതിവായി എന്റെ ചെന്നായ്ക്കുട്ടികളെ സന്ദർശിക്കാനെത്താറുണ്ടായിരുന്നു.

ഒരു ദിവസം പട്ടികൾ തോട്ടത്തിലേക്ക് ഓടിയെത്തി. അവ മരങ്ങളുടെ ചുററും ഓടുകയും കുരയ്ക്കുകയും ആഹ്ലാദഭരിതരായി മുരളുകയും കുത്തിമറിയുകയും ചെയ്തു. തെളിവുള്ള ഒരു നല്ല പ്രഭാതമായിരുന്നു അതു്. നിലത്തു് നല്ല പതുപതുപ്പ്. കൊഴിഞ്ഞുവീണ ഇലകളുടെ ഇടയിൽ മുഖം പൂഴ്ത്തി, ഒരു നിമിഷംപോലും നില്ക്കാതെ ഇലകൾ മുകളിലേക്ക് പറത്തി അവ കളിച്ചുകൊണ്ടിരുന്നു. ആ കളി നിർത്താൻ അവ അശക്തരാണെന്നു തോന്നി. ചാവികൊടുത്ത സ്പ്രിംഗ്പാവകളെപ്പോലെ അവ കുത്താടി. ചെന്നായ്ക്കുട്ടികൾക്ക് ഇതു കണ്ടപ്പോൾ അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല. താമസിയാതെ അവരും കളിയിൽ ചേർന്നു. ദിയാൻക തോംചിക്കിനു് ഒരടി കൊടുത്തിട്ട് ഓടിപ്പോയി പതുങ്ങിയിരുന്നു. ''വാ, തോംചിക്! ചെന്നായ്ക്കൾ കളിക്കുന്നതു് എങ്ങിനെയെന്നു് നമുക്ക് കാണിച്ചുകൊടുക്കാം!'' എന്നു് അവൾ പറയുകയായിരുന്നുവെന്നു തോന്നി.

അവിടെ ഉണ്ടായ ബഹളം ഒന്നു കാണേണ്ടതായിരുന്നു! ദിയാൻക അതിവേഗം ഓടി. സഗ്റായ് അവളെ പിൻതുടർന്നു. ലൂട്ട് തോംചിക്കിന്റെ വാലിൽ കടിച്ചു വലിച്ചു. തോംചിക്ക് പെട്ടെന്നു് തിരിഞ്ഞു നിന്നു് ലൂട്ടിനെ നിലത്തു മലർത്തിയിട്ടു. എന്നാൽ ലൂട്ടിനു് അതിൽ പരിഭവമൊന്നുമില്ലായിരുന്നു. അവൾ ചാടിയെണീററു് ദേഹം കുടഞ്ഞിട്ട് പൂർവ്വാധികം ഉന്മേഷത്തോടെ വീണ്ടും കളിതുടങ്ങി.

അതിനുശേഷം എല്ലാ ദിവസവും പട്ടികൾ തോട്ടത്തിലെത്തും. ചിലപ്പോൾ ദിയാൻകയും തോംചിക്കും അവയോടൊപ്പം മുററംവരെ വരാറുണ്ടായിരുന്നു. പട്ടികളും ചെന്നായ്ക്കളും ഉററ ചങ്ങാതിമാരായിത്തീർന്നു.

വളരെ അപൂർവമായി മാത്രമേ ചെന്നായ്ക്കളും പട്ടികളും തമ്മിൽ ഇങ്ങിനെ സുഹൃത്ബന്ധം വളർന്നുവരാറുള്ളുവെങ്കിലും ഒരിക്കൽ ഒരു

ചെന്നായും പട്ടിയുംതമ്മിൽ കൂട്ടായാൽ അവ എന്നെന്നും കൂട്ടുകാരായിരിക്കും.

യഥാർത്ഥത്തിൽ നടന്ന ഒരു സംഭവം ഞാൻ വിവരിക്കാം.

വടക്കൻ പ്രദേശത്തുള്ള ഒരു യക്കൂത്തുകാരൻ റെയിൻഡിയറുകളേയും കൊണ്ടു് ഒരിടത്തു താവളമടിച്ചു. പററത്തെ കാത്തുസൂക്ഷിക്കുന്നതിനു് ശൗര്യമുള്ള ഒരു പെൺപട്ടി അയാൾക്കുണ്ടായിരുന്നു. ആ പട്ടി ഉണക്കമീൻ കടിച്ചെടുത്തു് കാട്ടിലേയ്ക്കു കൊണ്ടുപോകുന്നതു് അയാൾ കണ്ടു. അയാൾ പട്ടിയുടെ പിന്നാലെ ചെന്നെങ്കിലും ഒന്നും കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. എല്ലാ ദിവസവും പട്ടി മീൻ കാട്ടിലേക്കു കൊണ്ടുപോവുക പതിവായി. ''അവൾ ഇതു് തിന്നാതെ എവിടെ കൊണ്ടുപോകുകയാണു്?'' അയാൾ അത്ഭുതപ്പെട്ടു. ആ വസന്തത്തിൽ അപ്രതീക്ഷിതമായി പട്ടി പ്രസവിച്ചു. ഉടമസ്ഥനു സന്തോഷമായി. യക്കൂത്തുകാരായ റെയിൻഡിയർ വളർത്തുകാർക്കു് പട്ടിക്കുട്ടികളെ കിട്ടുന്നതു് എപ്പോഴും നല്ലതാണു്. വടക്കൻ പ്രദേശത്തു് ഒരു നല്ല പട്ടിയെ കൊടുത്താൽ ഒരു റെയിൻഡിയറിനെ കിട്ടും. പട്ടിക്കുട്ടികൾ നല്ല ഇനമാണെന്നു് അയാൾക്കു മനസ്സിലായി. ശക്തിയും ഉറപ്പുമുള്ള ദേഹമായിരുന്നു അവയുടേതു്. അവ അതിവേഗം വളർന്നുകൊണ്ടിരുന്നു. താമസിയാതെ അയാൾ വേനല്ക്കാലത്തെ മേച്ചിൽസ്ഥലങ്ങളിലേക്കു് താമസം മാററാൻ തയ്യാറായി. സാമാനങ്ങളൊക്കെ കെട്ടി സ്ലെഡ്ജിലിട്ടു് അയാൾ യാത്ര പുറപ്പെട്ടു. പട്ടിയും പാതിവളർന്ന പട്ടിക്കുഞ്ഞുങ്ങളും അയാളുടെ പിന്നിൽ നടന്നു. പെട്ടെന്നു് ഒന്നു തിരിഞ്ഞുനോക്കിയപ്പോൾ ഒരു ചെന്നായ് തന്റെ ശ്വാനകുടുംബത്തോടൊപ്പം മുന്നോട്ടു നീങ്ങുന്നതാണു് അയാൾ കണ്ടതു്. അയാൾ തോക്കെടുത്തു് നിറയൊഴിക്കാൻ ഭാവിച്ചെങ്കിലും പെട്ടെന്നു് എന്തോ ഓർമ്മവന്നതുകൊണ്ടു് അയാൾ അങ്ങിനെ ചെയ്തില്ല. പട്ടിക്കുട്ടികളുടെ പിതാവാണു് ആ ചെന്നായെന്നും അതിനു കൊടുക്കാനാണു് പെൺപട്ടി ഉണക്കമീൻ മോഷ്ടിച്ചുകൊണ്ടുപോയതെന്നും തൽക്ഷണം അയാൾക്കു മനസ്സിലായി. അയാൾ തോക്കു് താഴെ വച്ചു. ചെന്നായ് പട്ടികളോടൊപ്പം വേനല്ക്കാലമേച്ചിൽസ്ഥലത്തേക്കു യാത്രചെയ്തു.

ശൈത്യകാലമായപ്പോഴേക്കും ദിയാൻകയും തോംചിക്കും ഏതാണ്ടു് പൂർണ്ണവളർച്ച എത്തിക്കഴിഞ്ഞു. രോമങ്ങൾക്കു് കട്ടിയും നീളവും

വച്ചു. മുഖത്തിൻെറ ഇരുവശങ്ങളിലും കൃതാവുപോലെ രോമം തഴച്ചു വളർന്നു. വാൽ രോമനിബിഡവും മാർദ്ദവമുള്ളതുമായി. അവ നല്ല കരുത്തും വലിപ്പവുമുള്ള പട്ടികളുടേതിനോളം വളർന്നുകഴിഞ്ഞിരുന്നു.

ആദ്യത്തെ മഞ്ഞു പൊഴിയുന്നതിനു് കുറച്ചു മുമ്പു് അവ മണ്ണുതുരന്നു് താമസിക്കാൻ ഒരു മാളമുണ്ടാക്കി. അതു വളരെ വലിയതായിരുന്നതുകൊണ്ടു് പട്ടികളും ചിലപ്പോഴൊക്കെ അതിനുള്ളിലേക്കു നുഴഞ്ഞുകയറി ചെന്നായ്ക്കളോടൊപ്പം ഉറങ്ങാറുണ്ടായിരുന്നു.

പട്ടികളുമായുള്ള ഈ കൂട്ടുകെട്ടു് ചെന്നായ്ക്കളുടെ സ്വഭാവം ചീത്തയാക്കി. കോഴിക്കുഞ്ഞുങ്ങളെ പിടിക്കാൻ പട്ടികളാണു് അവയെ പഠിപ്പിച്ചതു്. വീട്ടിലെ കോഴിക്കുഞ്ഞുങ്ങളെ പിടിക്കുമ്പോഴൊക്കെ ശിക്ഷകിട്ടിക്കൊണ്ടിരുന്നതിനാൽ അവ ആരുംകാണാതെ വേലിചാടി ഞങ്ങളുടെ അയല്ക്കാരൻെറ കോഴികളെ മോഷ്ടിച്ചുതുടങ്ങി. ഒരു ദിവസം അയല്ക്കാരൻ അച്ഛനെ കാണാൻ വന്നു. ഒരു ചത്ത തുർക്കിക്കോഴിയെ അയാൾ കയ്യിൽ പിടിച്ചിരുന്നു. ഞങ്ങളുടെ ചെന്നായ്ക്കുട്ടികളാണു് അതിനെ കൊന്നതെന്നും അതുകൊണ്ടു് ഞങ്ങൾ അതിൻെറ വില കൊടുക്കണമെന്നും അയാൾ പറഞ്ഞു.

തിരിച്ചുപോകുമ്പോൾ അയാൾ താക്കീതുചെയ്തു: ''അവയെ ഇനി എന്നെങ്കിലും എൻെറ മുററത്തു കാണാനിടയായാൽ നിങ്ങൾ ദുഃഖിക്കേണ്ടിവരും.''

അന്നുതന്നെ ദിയാൻകയെയും തോംചിക്കിനെയും തുടലിട്ടു് പൂട്ടി. ഇനിയങ്ങോട്ടു് ജീവിതം അത്ര സ്വതന്ത്രമോ സുഗമമോ ആയിരിക്കില്ല.

ഒരു ദിവസം രാവിലെ ഒരു കിന്നരപ്പെട്ടിക്കാരൻ ഞങ്ങളുടെ മുററത്തെത്തി. അയാൾ നൃത്തത്തിനുള്ള ഒരു ഈണം വായിച്ചു. പെട്ടെന്നു് കളപ്പുരയുടെ പിന്നിൽനിന്നു് അസാധാരണമായ ഒരു പതിഞ്ഞ ശബ്ദം മേളത്തിൽ ചേർന്നു. താമസിയാതെ മറെറാന്നുകൂടി അതിനോടു ചേർന്നു. കിന്നരപ്പെട്ടിക്കാരനോടൊപ്പം പാടിയതു് ഞങ്ങളുടെ ചെന്നായ്ക്കളായിരുന്നു. അവയുടെ പാട്ടു കേട്ടയുടൻ ചുററുമുള്ള പട്ടികളും അവിടെ ഹാജരായി. അവയും തല പൊക്കിപ്പിടിച്ചു് പല സ്ഥായിയിൽ പാട്ടുതുടങ്ങി. കിന്നരപ്പെട്ടിക്കാരൻ പൊട്ടിച്ചിരിച്ചു. ചിരിച്ചുചിരിച്ചു് അയാളുടെ കണ്ണുകളിൽനിന്നു് കണ്ണുനീരൊഴുകി. താൻ വായിക്കുന്നതെ



ന്താണെന്നു ശ്രദ്ധിക്കാതെ നാലുകാലുള്ള ഗായകർക്കുവേണ്ടി അയാൾ കിന്നരപ്പെട്ടിയുടെ പിടി തിരിച്ചുകൊണ്ടിരുന്നു. അല്ലെങ്കിൽത്തന്നെ കിന്നരപ്പെട്ടിയിൽനിന്നുള്ള സംഗീതം ആർക്കും കേൾക്കാൻ കഴിയുമായിരുന്നില്ല.

സ്വതന്ത്രമായി നടക്കാൻ ഇഷ്ടപ്പെടുന്ന ജന്തുക്കൾക്ക് അവയെ പൂട്ടിയിടുന്നതും ബന്ധനത്തിലാക്കുന്നതും ഒട്ടും രസിക്കുകയില്ല. അതുകൊണ്ട് ചെന്നായ്ക്കുട്ടികൾ എപ്പോഴും ഓരിയിട്ടുകൊണ്ടിരുന്നു. നേരം സന്ധ്യയാകുമ്പോൾ അവ വിലാപഗാനം ആലപിച്ചുതുടങ്ങും.

ചെന്നായെപ്പോലെ ഓരിയിടാൻ ഞങ്ങളുടെ പട്ടികൾ പഠിച്ചുവെന്നും ചെന്നായ്ക്കുട്ടികൾക്ക് പട്ടികളെപ്പോലെ കുരയ്ക്കാനറിയാമെന്നും ഞങ്ങൾക്ക് മനസ്സിലായി.

ആദ്യം അച്ഛൻ അതു വിശ്വസിച്ചില്ല. പക്ഷെ ഞാൻ അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തി. ഒരിക്കൽ ദിയാൻക കരച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ അച്ഛനെ വിളിച്ചു കാണിച്ചുകൊടുത്തു. അച്ഛൻ അത്ഭുതപ്പെട്ടു. അതു വളരെ അസാധാരണമാണെന്നു് അദ്ദേഹം പറഞ്ഞു.

ചെന്നായ്ക്കൾക്കു് ഉത്സാഹം കൊടുക്കാൻവേണ്ടി ഞങ്ങൾ തുടലിൽ പിടിച്ചുകൊണ്ടു് അവയെ പട്ടണത്തിനു പുറത്തുള്ള വയലുകളിലേക്കു കൊണ്ടുപോകാറുണ്ടായിരുന്നു. ഒഴിവുസമയം കിട്ടിയാലുടൻ ഞങ്ങൾ പട്ടണത്തിനു പുറത്തേക്കു തിരിക്കും. ചെന്നായ്ക്കൾ അച്ചടക്കത്തോടെ ഞങ്ങളോടൊപ്പം നടന്നു. എങ്കിലും ഞങ്ങൾ അവയ്ക്കു യോജിച്ച കൂട്ടുകാരായിരുന്നില്ല. ഞങ്ങൾ വളരെ വേഗം ക്ഷീണിച്ചു. അവയ്ക്കു് ഉത്സാഹം വർദ്ധിക്കുമ്പോഴേക്കും ഞങ്ങൾ തളർന്നിരിക്കും.

വേണ്ടത്ര വ്യായാമം ലഭിക്കാതിരുന്നതുകൊണ്ടു് അവ അസ്വസ്ഥരായി. അവ തുടൽ പൊട്ടിക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. ഒടുവിൽ വിമുക്തരാകേണ്ടതെങ്ങിനെയെന്നു് അവ പഠിച്ചു. തുടലിൻെറ അററത്തുള്ള കൊളുത്തു് എങ്ങിനെയെങ്കിലും അമർത്തി കഴുത്തുപട്ടയിൽനിന്നു് തുടൽ വേർപെടുത്തുകയാണു് അവ ചെയ്യുന്നതു്. അവ ഇങ്ങിനെ സ്വതന്ത്രരാകുമ്പോഴെല്ലാം എല്ലാവരും ഓടി വന്നു് എന്നെ വിളിക്കും. എന്നെ മാത്രമേ അവ അനുസരിച്ചിരുന്നുള്ളു.

അങ്ങിനെയിരിക്കുമ്പോൾ ആരെങ്കിലും വിളിച്ചുപറയും:

''ഓടി വാ, ചെന്നായ്ക്കാരി (അവർ അങ്ങിനെയായിരുന്നു എന്നെ വിളിച്ചിരുന്നതു്). നിൻെറ പൊന്നുംകുടങ്ങളെ പിടിച്ചു കെട്ടു്!''

പുതുവത്സരപ്പിറവിയുടെ തലേന്നു് ആരോ വിളിച്ചുപറഞ്ഞു:

''തോംചിക്കു് തുടലൂരി അയല്പക്കത്തെ മുററത്തെത്തി!''

ഞാൻ കോട്ടോ തൊപ്പിയോ ഇടാതെ തോട്ടത്തിലൂടെയുള്ള കുറുക്കുവഴിയെ അടുത്ത വീട്ടിലേയ്ക്കോടി. ശൈത്യകാലത്തു് തോട്ടത്തിൽ വഴിയൊന്നും ഉണ്ടായിരുന്നില്ല. മുട്ടററം മഞ്ഞു് കുമിഞ്ഞുകൂടിയിരുന്നു. തോംചിക്കു് അയല്പക്കത്തെ മുററത്തു നില്ക്കുന്നതു് വേലിക്കിടയിലൂടെ ഞാൻ കണ്ടു. തോക്കുമെടുത്തുകൊണ്ടു് അയല്ക്കാരൻ ഇതിനകം പുറത്തെത്തിക്കഴിഞ്ഞു.

''നിൽക്കു!'' ഞാൻ ദൂരെനിന്നു് വിളിച്ചുപറഞ്ഞു. ''ഞാനിതാ എത്തിക്കഴിഞ്ഞു! ഞാൻ അവനെ ഉടൻ പിടിച്ചു് പൂട്ടിയിടാം! വെടി

വയ്ക്കു....'' അയല്ക്കാരൻ തോക്കുയർത്തി വെടിവയ്ക്കുന്നതു കണ്ടു് എൻെറ ശബ്ദം പതറി. തോംചിക്ക് മരിച്ചു നിലംപതിച്ചു.

ഞാൻ അങ്ങോട്ടു് ഓടിച്ചെന്നു. തുടൽ അയൽക്കാരൻെറ നേർക്കു് എറിഞ്ഞിട്ടു് ഞാൻ അയാളുടെ കോട്ടിൽ പിടിച്ചു വലിച്ചുകൊണ്ടു് പറഞ്ഞു: ''നിങ്ങരം ചെയ്തതു് എന്താണെന്നു് നോക്കു! എന്താണെന്നു നോക്കു!''

ആളുകരം ഓടിക്കൂടി. എല്ലാവരും ഒരേസമയത്തു് സംസാരിക്കുന്നുണ്ടായിരുന്നു.

ഞാൻ ആ മഞ്ഞിൽ ചടഞ്ഞിരുന്നു് തോംചിക്കിൻെറ നിർജ്ജീവമായ ശിരസ്സു് മടിയിൽ വച്ചുകൊണ്ടു് തേങ്ങി കരഞ്ഞു. വീട്ടിലെത്തിയതു് എങ്ങിനെയെന്നോ തോംചിക്കിനെ വീട്ടിലേക്കു് എങ്ങിനെ കൊണ്ടുവന്നുവെന്നോ എനിക്കു് ഓർമ്മയില്ല.

വൈകുന്നേരമായപ്പോഴേക്കും എനിക്കു് തീരെ സുഖമില്ലാതായി. ജ്വരം കലശലായി.

തുടർന്നു് രണ്ടുമാസത്തോളം ഞാൻ കിടപ്പിലായിരുന്നു.



ദിയാൻക ഒററയ്ക്കായി. തോംചിക്ക് വിട്ടുപിരിഞ്ഞു, ഞാൻ കിട പ്പിലും. അവരം അത്യന്തം ദുഃഖിതയായി. തോംചിക്ക് മരിച്ചയിടയ്ക്ക് അവരം ആഹാരംപോലും വെടിഞ്ഞു. അവരം ഓരിയിട്ടുകൊണ്ട് അ ങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. അവരം മരിക്കുമെന്ന് എല്ലാവരും തീർച്ചയാക്കി.

സുഖക്കേടായിരുന്ന സമയത്ത് എനിക്ക് പലപ്പോഴും ബോധമു ണ്ടായിരുന്നില്ല. തലയ്ക്ക് വെളിവുണ്ടാകുമ്പോഴെല്ലാം ഞാൻ ദിയാൻക യെപ്പററി അന്വേഷിക്കും. അവളോട് സ്നേഹമായി പെരുമാറണമെന്നും അവരംക്ക് ആഹാരം കൊടുക്കാൻ മറക്കരുതെന്നും അവളെ നന്നായി നോക്കിക്കൊള്ളണമെന്നും ഞാൻ എല്ലാവരോടും അപേക്ഷിച്ചുകൊണ്ടി രുന്നു.

എനിക്ക് സൂപ്പോ മരുന്നോ കൊണ്ടുവരുമ്പോഴെല്ലാം ഞാൻ ചോ ദിക്കും: ''ദിയാൻകയ്ക്ക് വല്ലതും കൊടുത്തോ? അവരം ഉറങ്ങുകയാണോ?''

''ദിയാൻക മിടുക്കിയാണ്! അവരം ചെന്നായുടെ ആർത്തിയോ ടെ ഭക്ഷണം കഴിക്കുന്നു. തോംചിക്കിനെ അവരം മറന്നുകഴിഞ്ഞെന്ന് തോന്നുന്നു.''

എനിക്ക് കുറച്ചു ഭേദമായപ്പോരം ദിയാൻകയെ കാണണമെന്ന് ഞാൻ ആവശ്യപ്പെട്ടു. തുടൽ ഇഴച്ചുവലിച്ചുകൊണ്ട് ഒരു വലിയ പെൺ ചെന്നായ് എന്റെ മുറിയിൽ പ്രവേശിച്ചു. പേടിപ്പെടുത്തുന്ന രൂപമായി രുന്നു അവളുടേത്. എന്റെ രൂപം ഒട്ടും ഭീഷണമായിരുന്നില്ലെങ്കിലും അവരം എന്നെ തിരിച്ചറിഞ്ഞില്ല: എന്റെ മുടി വെട്ടിക്കളഞ്ഞിരുന്നു. ദേഹം ഭയങ്കരമായി ശോഷിച്ചിരുന്നു.

ദിയാൻക ജിജ്ഞാസയോടെ എല്ലാ വസ്തുക്കളും മണത്തുനോക്കി. ഞാൻ അവളെ വിളിച്ചു:

''ദിയാൻക! ദിയാൻക!''

എന്റെ ശബ്ദം അവരം തൽക്ഷണം തിരിച്ചറിഞ്ഞു. അവരം എന്റെ യടുത്തേക്ക് ഓടിവന്നു. ഞാൻ തലോടിയപ്പോരം അവരം സന്തുഷ്ടയാ യി കണ്ണടയ്ക്കുകയും വാലാട്ടുകയും ചെയ്തുകൊണ്ടിരുന്നു.

ഒരു തടിയൻ പൂച്ച എന്റെ കിടക്കയിൽ ഇരിക്കുന്നുണ്ടായിരുന്നു. അതിന് ദിയാൻകയെ ഇഷ്ടപ്പെട്ടില്ല. അതു് ഒരു സാധാരണ പട്ടി

യാണെന്നാണ് പൂച്ച് വിചാരിച്ചതു്. ആ പൂച്ച പട്ടികളെ വിരട്ടുക പതിവായിരുന്നു.

പൂച്ച ചീററിക്കൊണ്ട് ദിയാൻകയുടെ മോന്തയ്ക്കിട്ട് ഒററ അടി! ഞാൻ ശ്വാസം പിടിച്ചിരുന്നു.

ദിയാൻകയുടെ മുതുകത്തെ രോമം എഴുന്നുനിന്നു. അവ൪ ഭയങ്കരമായ വായ് തുറന്നു....

''ദിയാൻക! പൊന്നേ! ഓമനേ!''

ഞാൻ അവളുടെ കഴുത്തിൽ കെട്ടിപ്പിടിച്ചു. അവ൪ പൂച്ചയെ മെല്ലെ കടിച്ചെടുത്തു് കട്ടിലിൽനിന്നു് താഴെയിറക്കി നിലത്തു നിർത്തിയിട്ട് തിരിച്ചുവന്നു.

പട്ടണത്തിൽനിന്നു് പതിനഞ്ചു കിലോമീററർ ദൂരെയുള്ള ഒരു കാട്ടുപ്രദേശത്തേക്കു് എല്ലാ വസന്തത്തിലും ഞങ്ങ൪ താമസം മാററുക പതിവായിരുന്നു. മലക൪ക്കിടയിലുള്ള ഒരു അരുവിയുടെ കരയ്ക്കായിരുന്നു ഞങ്ങളുടെ കുടിൽ. പുൽത്തകിടികളിൽ പലതരം പുഷ്പങ്ങ൪ വിരിഞ്ഞുനിന്നു. മലമുകളിൽ മഞ്ഞുമൂടിയ കൊടുമുടികളുടെ അടുത്തു് കസാക്ക് ആട്ടിടയന്മാരുടെ വേനലാല്ലത്തെ താവളങ്ങളുണ്ടായിരുന്നു. അവരുടെ കുട്ടിക൪ ഞങ്ങളുടെ ഉററ സുഹൃത്തുക്കളായിരുന്നു. വേനല്ക്കാലവസതി ഞങ്ങ൪ക്കു് വളരെ ഇഷ്ടമായിരുന്നു. വസന്തത്തിൽ അങ്ങോട്ടു താമസം മാററുന്നതു് വളരെ ആഹ്ലാദകരമായിരുന്നു.

ആ വർഷം വേനല്ക്കാലവസതിയിലേക്കു് താമസം മാററാൻ എനിക്കു് വലിയ ധിറുതിയായിരുന്നു. അവിടെ ചെന്നാൽ ദിയാൻകയെ പൂട്ടിയിടേണ്ടിവരികയില്ലെന്നാണു് ഞാൻ വിചാരിച്ചതു്.

എന്നാൽ എനിക്കു തെററു പററി. അതിനടുത്തു് ഒരു ഗ്രാമമുണ്ടായിരുന്നു. ഒരു ചെന്നായ് ഗ്രാമത്തിനടുത്തു് സ്വൈരവിഹാര൦ നടത്തുന്നതു് ഗ്രാമവാസികളെ ഭയപ്പെടുത്തി.

ഒരു ദിവസം ദിയാൻക തുടൽ പൊട്ടിച്ചു് ഗ്രാമത്തിലേക്കു് ഓടി. ഒരു പട്ടി ഓടിച്ചെന്നു് കോപത്തോടെ ദിയാൻകയെ ആക്രമിച്ചു. ധീരനായ ഒരു ശ്വാനൻ ആയിരുന്നു അതെന്നു് സമ്മതിക്കേണ്ടിയിരിക്കുന്നു! ദിയാൻക അതിന്റെ നേരെ തിരിഞ്ഞു. ഒരു നിമിഷത്തിനകം പട്ടി മരിച്ചു വീണു. ചാട്ടയും വടികളുമായി കുറെ ആളുക൪ വീട്ടിനുള്ളിൽ

നിന്നു് ഓടിവന്നു. സംഗതി കുഴപ്പമായെന്നു് മനസ്സിലായ ഉടൻ ദിയാൻക എൻെറ പിന്നിൽ ഒളിച്ചു. ''ഇവിടെ ഇരുന്നാൽ ആർക്കും എന്നെ ഒന്നുംചെയ്യാൻ സാധിക്കയില്ല!'' എന്നു പറയുംപോലെ ഇടയ്ക്കിടെ അവരം കുസൃതിയോടെ തല പുറത്തു കാട്ടി.

തീർച്ചയായും അവളെ ഉപദ്രവിക്കാൻ ഞാൻ ആരെയും അനുവദിച്ചില്ല. അവർ ഉറക്കെ വഴക്കുപറഞ്ഞുകൊണ്ടു് എൻെറ മാതാപിതാക്കളോടു് പരാതിപ്പെട്ടു.

മാസങ്ങരം പലതു കഴിഞ്ഞു. ദിയാൻകയെ ജീവിതകാലം മുഴുവൻ പൂട്ടിയിടുന്നതു് ശരിയാണോ? അവളെ സ്വതന്ത്ര്യയാക്കാൻ അച്ഛൻ എന്നെ നിർബ്ബന്ധിച്ചു. ആദ്യം ഞാൻ അതു സമ്മതിച്ചില്ല.

''നിന്നെ ഒരു തുടലിട്ടു പൂട്ടിയിടുകയാണെങ്കിൽ നിനക്കു് അതു മനസ്സിലാകും,'' അച്ഛൻ പറഞ്ഞു.

ഞാൻ അതു പരീക്ഷിച്ചുനോക്കാൻ തീരുമാനിച്ചു. ഞാൻ ഒരു പകൽ മുഴുവൻ ദിയാൻകയുടെ അടുത്തിരുന്നു. അതിനുശേഷം ഞാൻ അച്ഛൻെറ നിർദ്ദേശത്തോടു് യോജിച്ചു.

ഒരു പ്രഭാതത്തിൽ ഞാൻ ദിയാൻകയ്ക്കു് നിറച്ചു് ഭക്ഷണം കൊടുത്തു. അച്ഛൻ ദിയാൻകയുടെ തുടലിൽ പിടിച്ചുകൊണ്ടു് കുതിരപ്പുറത്തു കയറി. ദിയാൻക സന്തോഷത്തോടെ കുതിരയുടെ പിന്നിൽ ഓട്ടംതുടങ്ങി.

അച്ഛൻ കാട്ടിൽ കുറെ ദൂരെ ഒരിടത്തു കൊണ്ടുചെന്നു് ദിയാൻകയുടെ കഴുത്തുപട്ട ഊരി അവളെ സ്വതന്ത്ര്യയാക്കി. ഒരു നിമിഷത്തിനകം അവരം ഓടി മറഞ്ഞു.

''ശരിയാണു്, ചെന്നായെ എത്ര നന്നായി തീററിയാലും അതു് കാട്ടിലേക്കു പോകാൻ തരം നോക്കിയിരിക്കും,'' അച്ഛൻ വിചാരിച്ചു.

ദിയാൻക അപ്രത്യക്ഷയാകുന്നതുവരെ കാത്തിട്ടു് അച്ഛൻ വീട്ടിലേക്കു തിരിച്ചു. വൈകുന്നേരമാണു് അദ്ദേഹം വീട്ടിൽ മടങ്ങിയെത്തിയതു്.

''അവരം പോയോ!''

''പോയി. യാത്ര പറയാൻ പോലും അവരം മറന്നു.''

''അതു സാരമില്ല. എനിക്കു സന്തോഷമായി.'' ഞാൻ പറഞ്ഞു. ഞാൻ തല കുമ്പിട്ടിരുന്നു. എൻെറ സുഹൃത്തു് അത്ര വേഗം വിട്ടുപിരിഞ്ഞതു് എന്നെ വേദനിപ്പിച്ചു.



ആ സമയത്തു് തണുത്ത എന്തോ ഒന്നു് എന്റെ കയ്യിന്മേൽ സ്പർശിച്ചു. ഞാൻ തിരിഞ്ഞുനോക്കി. അതാ ദിയാൻക മുമ്പിൽ നില്ക്കുന്നു! അവൾ അച്ഛന്റെ പിറകെ വീട്ടിലെത്തി.

പിന്നീടു് ഒരിക്കൽക്കൂടി ഞങ്ങൾ അവളെ കാട്ടിലേക്കു് വിടാൻ ശ്രമിച്ചു. അച്ഛൻ അവളെ വളരെ ദൂരെയുള്ള ഒരു വനത്തിൽ കൊണ്ടുചെന്നുവിട്ടു. ഞങ്ങളുടെ വീട്ടിലേക്കുള്ള വഴിയെ മടങ്ങാതെ അദ്ദേഹം നേരെ എതിർവശത്തേക്കു് കുതിരയോടിച്ചു. ഒരു മലയിടുക്കു് മുറിച്ചുകടക്കുകയും ചെയ്തു.

നാലു ദിവസം കഴിഞ്ഞു. ദിയാൻക വീട്ടിലേക്കു മടങ്ങിവന്നു. അവൾ വിശന്നുതളർന്നിരുന്നു. അവളുടെ ദേഹമാസകലം മുള്ളുകൾ പററിപ്പിടിച്ചിരുന്നു. അവൾക്കു് വഴി തെററിയിരുന്നുവെന്നു് തീർച്ചയാണു്. എങ്കിലും അവൾ ഒടുവിൽ വീട്ടിലെത്തുകതന്നെചെയ്തു.

ഞങ്ങൾക്കു് മറെറാരു പട്ടണത്തിലേക്കു് താമസം മാറേറണ്ടതായി വന്നു. അതല്ലെങ്കിൽ ദിയാൻകയുടെ ഭാവി എങ്ങിനെ ആകുമായിരുന്നുവെന്നു് എനിക്കറിഞ്ഞുകൂടാ. താമസം മാററുന്നതിനുമുമ്പു് ഞങ്ങളുടെ വളർത്തുമൃഗങ്ങളെ എന്തു ചെയ്യണമെന്ന പ്രശ്നം വന്നു.

സ്വാഭാവികമായും എനിക്കു് ദിയാൻകയുടെ കാര്യത്തിലായിരുന്നു വലിയ ഉൽക്കണ്ഠ. വിഷം കൊടുത്തിട്ടു് ഉടമസ്ഥൻ ഉപേക്ഷിച്ചുപോയ ചെന്നായുടെ കഥ അന്നൊരിക്കൽ അച്ഛൻ പറഞ്ഞുതന്നതു് ഞാൻ പലതവണ ഓർമ്മിച്ചു. ഞങ്ങളുടെ വീട്ടിലേതുപോലെതന്നെ സന്തോഷമായി ദിയാൻകയ്ക്കു കഴിയാൻ പററുന്ന മറെറാരു വീടു് അവൾക്കുവേണ്ടി കണ്ടുപിടിക്കാൻ ഞാൻ ശ്രമിച്ചു.

പൊടുന്നനെ കാര്യങ്ങൾ ഞങ്ങൾ പ്രതീക്ഷിച്ചതിലും കൂടുതൽ ഭംഗിയായി കലാശിച്ചു.

ഞങ്ങളുടെ പട്ടണത്തിലും ചുററുമുള്ള ഗ്രാമങ്ങളിലും അഞ്ചാറു മാസമായി പല കവർച്ചകളും നടന്നിരുന്നു. കള്ളന്മാർ കുതിരകളേയും പശുക്കളേയും തട്ടിക്കൊണ്ടുപോയി. അവർ അവയെ ഒളിച്ചുവച്ചതെവിടെയാണെന്നു് ആർക്കും പിടികിട്ടിയില്ല. ഒന്നാന്തരം കുറെ പോലീസ് നായ്ക്കളെ അവിടെ കൊണ്ടുവന്നു. അവയോടൊപ്പം എത്തിയ ഒരു കുററാന്വേഷകനെ അന്വേഷണത്തിന്റെ ചുമതല ഏല്പിച്ചു.

ഞാനും അച്ഛനും പോലീസ്നായ്ക്കളെ കണ്ടു. ഒരുപാടു മരങ്ങളുള്ള ഒരു വലിയ മുററത്താണു് അവയെ ഇട്ടിരുന്നതു്. ഓരോ പട്ടിക്കും പ്രത്യേകം പട്ടിക്കൂടുണ്ടായിരുന്നു. അവയ്ക്കു് നല്ല ആഹാരം നല്കിയിരുന്നു. അവയെ ശല്യപ്പെടുത്താൻ ആരെയും അനുവദിച്ചിരുന്നില്ല.

ആ പട്ടികൾക്കു് ചെന്നായ്ക്കളോടു് വളരെയധികം സാമ്യമുണ്ടായിരുന്നു. പെട്ടെന്നു് എനിക്കു് ഒരു ആശയം തോന്നി: ദിയാൻകയെ പോലീസ് നായ്ക്കളുടെ കൂട്ടത്തിൽ ചേർക്കാൻ അവരോടു് അപേക്ഷിച്ചാലെന്താ? ഞാൻ അച്ഛനോടു് ഇക്കാര്യം പറഞ്ഞു. അദ്ദേഹം നായ്ക്കളുടെ ചാർജ്ജുവഹിച്ച ഉദ്യോഗസ്ഥനോടു് സംസാരിച്ചു.

''ഇണങ്ങിയ ഒരു പെൺചെന്നായോ?'' അയാൾ ഉദ്വേഗഭരിതനായി ഉറക്കെ ചോദിച്ചു. ''എന്റെ ചിരകാലസ്വപ്നമായിരുന്നു അതു്! ഉടൻതന്നെ അവളെ ഇവിടെ കൊണ്ടുവരൂ. എനിക്കു് അതുതന്നെയാണു് വേണ്ടിയിരുന്നതു്!''

ദിയാൻക പോലീസ് നായ്ക്കളുടെ താവളത്തിലെത്തി. ''വൂംഫ്'', എന്നു പേരുള്ള ഒരു പോലീസ്നായോടൊപ്പം അവൾ ഒരു കൂട്ടിൽ താമസമാക്കി.

ഞങ്ങരം സ്ഥലംമാറി പോകുന്നതിനുമുമ്പുള്ള എല്ലാ ദിവവും ഞാൻ ദിയാൻകയെ സന്ദർശിച്ചുപോന്നു. എന്നെ സ്നേഹാതിരേകത്തോടെയായി രുന്നു അവരം എപ്പോഴും സ്വീകരിച്ചിരുന്നതു്. അവരംക്കു് വേണ്ടത്ര ആഹാരം ലഭിച്ചിരുന്നുവെന്നും അവരം സന്തുഷ്ടയാണെന്നും എനിക്കു ബോദ്ധ്യമായി. അതിനാൽ മനസ്സമാധാനത്തോടെ ആ പട്ടണം വിടാൻ എനിക്കു കഴിഞ്ഞു. അവർ ദിയാൻകയെ നന്നായി നോക്കിക്കൊള്ളുമെ ന്നു് എനിക്കു് ഉറപ്പുണ്ടായിരുന്നു.

ഞങ്ങളുടെ പുതിയ താമസസ്ഥലത്തു് വളർത്തുമൃഗങ്ങരം ഒന്നും ഉണ്ടായിരുന്നില്ല. മുമ്പു് ഉണ്ടായിരുന്നവയെ ഓർത്തു് ഞങ്ങരം ദുഃഖിച്ചു. ദിയാൻകയെപ്പററിയുള്ള വിവരങ്ങളറിയുവാൻ ഞാൻ സദാ ശ്രമിച്ചുകൊ ണ്ടിരുന്നു. പോലീസ് നായ്ക്കളുടെ സൂക്ഷിപ്പുകാരൻ രണ്ടുമൂന്നു വർഷം ഞങ്ങരംക്കു് പതിവായി കത്തുകളയച്ചിരുന്നു. ദിയാൻക പ്രസവിച്ചുവെ ന്നും കുട്ടികരംക്കു് സാമാന്യത്തിൽ കവിഞ്ഞ കരുത്തും ആരോഗ്യവുമുണ്ടെ ന്നും അയാരം എഴുതി. മാത്രവുമല്ല അവയെല്ലാം ഒന്നാന്തരം പോലീസ് നായ്ക്കളായിത്തീരുകയും ചെയ്തു.

കുറെനാരം കഴിഞ്ഞപ്പോരം അയാരം കത്തയയ്ക്കുന്നതു് നിർത്തി. അയാളുടെ കീഴിലുണ്ടായിരുന്ന പട്ടികരം കസാക്സ്ഥാനിൽ മുഴുവൻ പ്രസിദ്ധരായിത്തീർന്നുവെന്നു് പല വർഷങ്ങരംക്കുശേഷമാണു് ഞങ്ങരം അറിഞ്ഞതു്. അവ കുററവാളികളെ കണ്ടുപിടിക്കുന്നതിൽ ഒരിക്കൽപ്പോ ലും പരാജയപ്പെട്ടിട്ടില്ല. ആർക്കും അവയിൽനിന്നു് ഒളിക്കാൻ കഴി ഞ്ഞില്ല. തസ്കരന്മാർ ഈ പട്ടികളെ അതിയായി ഭയപ്പെട്ടു. തൽഫലമാ യി അൽമാ—അത്തായിൽ അക്രമങ്ങരം തീരെ ഇല്ലാതെയായി.

ഏതാനും വർഷങ്ങരം കഴിഞ്ഞു് ഞങ്ങരം അൽമാ—അത്തായി ലേക്കു തിരിച്ചുവന്നു. നായ്ക്കളുടെ താവളത്തിലേക്കാണു് ഞാൻ ആദ്യം പോയതു്. ദിയാൻകയും വൂരംഫും വാർദ്ധക്യംബാധിച്ചു മരിച്ചുപോ യെന്നു് അവിടെയുണ്ടായിരുന്ന ജോലിക്കാരിലൊരാരം പറഞ്ഞു.

''അവയുടെ കുട്ടികളോ?'' ഞാൻ ചോദിച്ചു. ''ഒന്നെങ്കിലും ജീ വിച്ചിരിപ്പുണ്ടോ?''

''നായ്ക്കളെല്ലാം പന്തയസ്ഥലത്തുണ്ടു്. ഇന്നു് അവിടെ ഒരു ശ്വാന പ്രദർശനവും മത്സരവും നടക്കുന്നുണ്ടു്.''

ഞാൻ പന്തയസ്ഥലത്തേക്കു പോയി. ഒന്നാംകിട കുതിരപ്പന്തയം നടക്കുന്ന ദിവസത്തെപ്പോലെ അവിടം ജനനിബിഡമായിരുന്നു.

രസകരമായ ഒരു പ്രദർശനമാണ് അവിടെ നടന്നത്. പരിശീലനംതുടങ്ങുകമാത്രംചെയ്തിട്ടുള്ള പട്ടിക്കുട്ടികളാണ് ആദ്യം രംഗപ്രവേശം ചെയ്തത്. ദുർഘടങ്ങൾ ചാടിക്കടക്കുകയും കോണികൾ കയറുകയും വെടിക്കോപ്പുനിറച്ച സഞ്ചികൾ കടിച്ചുപിടിച്ച് മൈതാനം മുറിച്ചുകടക്കുകയും ചെയ്തുകൊണ്ട് അവ ജാഗ്രതയോടെ ഓടി. ഒളിച്ചുവച്ച സാധനങ്ങൾ കണ്ടുപിടിക്കുക തുടങ്ങിയ മററു കല്പനകളും അവ നിർവ്വഹിക്കേണ്ടിയിരുന്നു.

പെട്ടെന്ന് ടിക്കററ് വില്പനക്കാരൻ അവിടെ ഓടിയെത്തി, ആരോ പണം തട്ടിക്കൊണ്ടുപോയെന്ന് വിളിച്ചുപറഞ്ഞു. ആളുകൾ പരിഭ്രാന്തരായി. തങ്ങളുടെ പണം മോഷ്ടിക്കപ്പെട്ടോ എന്നറിയാൻ എല്ലാവരും അവരവരുടെ പോക്കററിൽ കയ്യിട്ടുനോക്കി.

കള്ളന്മാരെ പിടിക്കുവാൻ ഉടൻതന്നെ ഒരു പട്ടിയെ നിയോഗിച്ചു. അതു് പണപ്പെട്ടിയിരുന്ന സ്ഥലത്ത് മണംപിടിച്ചിട്ട് ആളുകൾ ഇരിക്കുന്നിടത്തേക്ക് പാഞ്ഞു. ആദ്യത്തെ മൂന്നു വരികൾ കടന്ന് അതു് നാലാമത്തെ വരിയുടെനേർക്കെത്തി. നാലാമത്തെ വരിയുടെ നടുക്ക് ഭംഗിയായി വസ്ത്രധാരണംചെയ്ത ഒരു സ്ത്രീ ഇരിക്കുന്നുണ്ടായിരുന്നു. അക്കാലത്തെ പരിഷ്കാരത്തിനു ചേർന്ന ഒരു വലിയ കറുത്ത തൊപ്പി അവർ ധരിച്ചിരുന്നു.

പട്ടി അവരെ സമീപിച്ച് മണംപിടിച്ചിട്ട് മുൻകാലുകൾ അവരുടെ തോളിൽ വച്ചു! പട്ടിയെ തള്ളിമാററാൻ ആ സ്ത്രീ ശ്രമിച്ചുകൊണ്ടിരുന്നു.

''എന്താണ് ഇവിടെ നടക്കുന്നതു്?'' അവർ അരിശത്തോടെ നേർത്ത ശബ്ദത്തിൽ വിളിച്ചുചോദിച്ചു. ''എന്തൊരക്രമമാണിതു്! ഞാൻ അധികൃതരോട് പരാതിപ്പെടും!''

''ഇതു് ഭയങ്കരംതന്നെ,'' ആൾക്കൂട്ടം ശരിവച്ചു. ''ഇത്ര മാന്യയായ ഒരു സ്ത്രീ കളവുനടത്തിയതായി സംശയിക്കുന്നതെങ്ങിനെ? അവർ തുടക്കം മുതൽ ഇവിടെത്തന്നെ ഇരിക്കുന്നുണ്ടായിരുന്നു.''

''പട്ടിക്കു് തെററുപററി. സൂക്ഷിപ്പുകാർ എവിടെ? അവർ ഇതിനെ പിടിച്ചുമാററാത്തതെന്താണു്?''

''ഇത്തരം ലക്കില്ലാത്ത പട്ടികരം നിർദ്ദോഷികളായ ആളുകളെ വെറുതെ വിടില്ല!''

ആംക്കൂട്ടത്തിൻെറ അഭിപ്രായപ്രകടനങ്ങരം പട്ടിക്കു മനസ്സിലായില്ല. അതു് അക്ഷോഭ്യമായി തൻെറ ജോലി തുടർന്നു. ആ പരിഷ്കാരമുള്ള തൊപ്പിയിൽ പല്ലുകരം കോർത്തു് അതു വലിച്ചെടുത്തു—കൂടെ ആ സ്ത്രീയുടെ തലമുടിയും!

''ആരെങ്കിലും ഓടിവരണേ! ഈ പട്ടി ചെയ്യുന്നതു കണ്ടില്ലെ!'' എൻെറയടുത്തു നിന്ന ഒരു സ്ത്രീ വിളിച്ചുപറഞ്ഞു.

''വല്ലാത്ത അക്രമംതന്നെ!'' മററൊരു സ്ത്രീ ആക്രോശിച്ചു.

തൽക്ഷണം ആ സ്ത്രീയുടെ വലിയ തൊപ്പിയുടെയും നീണ്ട മുടിയുടെയും അടിയിൽ മുടി പററെ വെട്ടിയ ഒരു തല പ്രത്യക്ഷപ്പെടുന്നതു് ഞങ്ങളെല്ലാവരും കണ്ടു. ഞങ്ങരം പട്ടിയെ നോക്കി. അതു് തൊപ്പിയും കൃത്രിമമുടിയും വലിച്ചുകീറുകയായിരുന്നു. ഭംഗിയായി കെട്ടിവച്ചിരുന്ന ഒരു പാക്കററു് നോട്ടുകരം അതു പുറത്തെടുത്തു. പാക്കററു് കടിച്ചുപിടിച്ചു കൊണ്ടു് പട്ടി സ്ത്രീയെത്തന്നെ ഉററുനോക്കിക്കൊണ്ടിരുന്നു.

ആ സ്ത്രീ എല്ലാവരുടേയും മുമ്പിൽവച്ചു് യാതൊരു സങ്കോചവും കൂടാതെ ധരിച്ചിരുന്ന ഉടുപ്പു് ഊരിമാററാൻതുടങ്ങി. അടിയിൽ യൂണിഫോറവും മുട്ടുവരെയുള്ള ബൂട്ടുകളും പ്രത്യക്ഷപ്പെട്ടു.

''ഇതു് സൂക്ഷിപ്പുകാരിൽ ഒരാളാണല്ലോ!'' ആരോ പറഞ്ഞു.

എല്ലാവരും ചിരിക്കുകയും കൈ കൊട്ടുകയുംചെയ്തു. കൂർമ്മബുദ്ധിയായ ആ പട്ടിയെ തലോടാൻ എല്ലാവരും ആഗ്രഹിച്ചു. എന്നാൽ പോലീസു് നായ്ക്കളെ അപരിചിതർ ലാളിക്കാൻ പാടില്ലയെന്നു പറഞ്ഞു് സൂക്ഷിപ്പുകാരൻ അവരെ വിലക്കി.

പരിപാടിയിൽ മററു പല പ്രദർശനങ്ങളും ഉണ്ടായിരുന്നു. നായ്ക്കളുടെ ബുദ്ധികൂർമ്മതയും, ധൈര്യവും അത്ഭുതകരമായ ഘ്രാണശക്തിയും അവയ്ക്കു ലഭിച്ച പരിശീലനത്തിൻെറ മേന്മയും വെളിപ്പെടുത്തുന്നവയായിരുന്നു എല്ലാ ഇനങ്ങളും.

പിന്നീടു് അവയുടെ ഒരു പരേഡു് നടത്തപ്പെട്ടു.

ഒടുവിൽ ഏററവും നല്ല നായ്ക്കളെ മുമ്പിലേക്കു കൊണ്ടുവന്നു. അവയു ടെ പേരുവിവരം വെളിപ്പെടുത്തി. ഓരോ സമ്മാനം കൊടുക്കുമ്പോഴും ബാൻഡുകരം ശബ്ദിച്ചു.

''ഇതാ ജോണും സ്റ്റൈയും!'' പ്രദർശന സൂത്രധാരൻ ആഹ്ലാദ ത്തോടെ വിളിച്ചുപറഞ്ഞു. ''വ്യാംഫ്'' എന്നുപേരുള്ള ആൺപട്ടിയുടേ യും ദിയാൻകയെന്ന പെൺചെന്നായയുടേയും സന്താനങ്ങളാണ് ഇവർ. മോസ്കോയിൽനിന്ന് സ്വർണ്ണമെഡൽ കരസ്ഥമാക്കിയിട്ട് ഇവർ ഇ പ്പോഠം തിരിച്ചെത്തിയതേയുള്ളു. ഈ പട്ടികഠം മത്സരങ്ങളിൽ ഇന്ന് പ ങ്കെടുക്കുന്നില്ല; കാരണം അവയോട് മത്സരിക്കാൻ കഴിവുള്ള മററു പട്ടി കഠം ഇവിടെ ഇല്ല.''

എല്ലാവരും കൈകൊട്ടി. ഈ പ്രസിദ്ധ സഹോദരന്മാരെ കാണാൻ എല്ലാവരും എണീററു നിന്നു. ബാൻഡുകഠം കാഹളം മുഴക്കി. ശക്തിയും സൗന്ദര്യവും ഒത്തിണങ്ങിയ രണ്ടു് ചെന്നായ്ക്കളാണ് ഞങ്ങളുടെ മുമ്പിൽ നിന്നതു്. തോംചിക്കിനെയും ദിയാൻകയെയും അനുസ്മരിപ്പിച്ച അവ യെ ഞാൻ മതിപ്പോടെ നോക്കിനിന്നു.





# മിഷ്ക

ആ ചെറിയ കുടിലിൽ എല്ലാവരും ഉറക്കമായിരുന്നു. മലയുടെ ചുവട്ടിൽ കനത്തകല്ലുകളിൽ തട്ടിമുട്ടി ഒഴുകിപ്പോകുന്ന പുഴയുടെ ആരവം മുഴങ്ങിക്കൊണ്ടിരുന്നു. പെട്ടെന്ന് ആളുകൾ ഉറക്കെ സംസാരിക്കുന്ന ശബ്ദം ഞങ്ങൾ കേട്ടു.

''ഹേയ്! നടക്ക്, ഗ്നിദോയ്!'' ഭാരം നിറച്ച ഒരു വണ്ടി കുത്തനെയുള്ള റോഡിലൂടെ ഉരുണ്ടുവന്ന് ഗയിററിനടുത്തു നിന്നു.

കുതിരകൾ തലതാഴ്ത്തിനിന്ന് ഉറക്കെ ശ്വാസോച്ഛ്വാസംചെയ്തു.

ആരെങ്കിലും ഉണർന്നിരിക്കുന്നുണ്ടോ എന്നറിയുവാൻ അച്ഛൻ വീട്ടിനു ചുററും നടന്നു. ഒടുവിൽ ചാട്ടപ്പിടികൊണ്ട് അച്ഛൻ ജനലിൽ മുട്ടി.

''ഞാൻ ഇതാ വരുന്നു!'' അമ്മ അകത്തുനിന്നു് വിളിച്ചുപറഞ്ഞു.

അമ്മ വസ്ത്രം ധരിക്കുന്ന സമയത്തു് അച്ഛനും സ്നേഹിതനായ ഫിദോത് ഇവാനൊവിച്ചും വണ്ടിയുടെ മുകളിൽ കിടന്ന എന്തോ ഒരു സാധനം അഴിച്ചെടുക്കുകയായിരുന്നു. അവർ വളരെ സൂക്ഷിച്ചു് അതു നിലത്തു വച്ചു്, കെട്ടിയിരുന്ന കയർ അഴിച്ചുമാററി.

ഗ്നിദോയ് വീടെത്തിയ സന്തോഷത്തോടെ അടച്ചിട്ടിരുന്ന ഗയിററിൽ മൂക്കുരുമ്മി. ഒടുവിൽ ഗയിററു് തുറക്കപ്പെട്ടു. വണ്ടി മുററത്തു കടന്നു് കളപ്പുരയുടെ മുമ്പിൽ നിന്നു.

''എന്താണു് ഇത്ര താമസിച്ചതു്?'' സാമാനങ്ങൾ വണ്ടിയിൽ നിന്നിറക്കാൻ സഹായിക്കുന്നതിനിടയിൽ അമ്മ ചോദിച്ചു. ''ഞാൻ വല്ലാതെ പരിഭ്രമിച്ചു.''

''വിചാരിച്ചിരിക്കാത്ത ഒരു ജോലി ഞങ്ങൾക്കു ചെയ്യേണ്ടിവന്നു. പക്ഷെ ബുദ്ധിമുട്ടിയതു് വെറുതെയായില്ല. ഞങ്ങൾ എന്താണു കൊണ്ടുവന്നതെന്നു നോക്കൂ! മക്കൾക്കുള്ള ഒരു സമ്മാനമാണു് ഇതു്.''

ഇരുട്ടത്തു് ഒരു പശുക്കിടാവിനെപ്പോലെ തോന്നിച്ച എന്തോ ഒന്നിനെ അച്ഛൻ ചൂണ്ടിക്കാട്ടി.

''ദൈവമേ! ഇതിനെ എവിടുന്നു് കിട്ടി? ഈ ചോരക്കുഞ്ഞു് എങ്ങിനെ രക്ഷപ്പെട്ടു. അതിനെ കളപ്പുരയിലേക്കു കൊണ്ടുവരൂ. ഞാൻ അതിനു് വല്ലതും കൊടുക്കാം. അതിനു് വിശക്കുന്നുണ്ടോ?''

''ഇല്ല, അതിപ്പോൾ ഒന്നും കഴിക്കുകയില്ല. യാത്രകൊണ്ടു് അതു് വല്ലാതെ തളർന്നു. അതു് വിശ്രമിക്കട്ടെ. രാവിലെ കുറച്ചു പാൽ കൊടുക്കാം.''

കുറെ വയ്ക്കോൽ വിരിച്ചു് അച്ഛൻ ''സമ്മാനത്തെ'' അതിന്മേൽ കിടത്തി. ഒരു ചാക്കുകൊണ്ടു് അതിനെ പുതപ്പിച്ചിട്ടു് അദ്ദേഹം കളപ്പുരയിൽനിന്നു് പുറത്തു കടന്നു് വാതിലടച്ചു. വാതിൽ തുറന്നുപോകാതെ ഭാരമുള്ള ഒരു കല്ലു നിരക്കി വയ്ക്കുകയും ചെയ്തു.

''എങ്ങോട്ടു പോകാനാണു് നിന്റെ ഭാവം? മാറിപ്പോ, വിഡ്ഢി!'' മായിലിക്ക് എന്നുപേരുള്ള ചിടയൻ പട്ടിയോടു്, അച്ഛൻ കയർത്തു.

യജമാനന്റെ ശ്രദ്ധയിൽപ്പെടാൻ മായിലിക്ക് കുറെനേരമായി ശ്രമിക്കയായിരുന്നു. മലയുടെ ചുവട്ടിൽ ആളുകളുടെ ശബ്ദം കേട്ടപ്പോൾ

ത്തന്നെ അതു് അവരെ സ്വീകരിക്കാൻ ഓടിച്ചെന്നു. കുതിരകളുടെ മുഖത്തും യജമാനന്റെ ബൂട്ടുകളിലും നക്കി. വാലാട്ടിക്കൊണ്ടു് അതു് മുററത്തു് ഒരു പമ്പരംപോലെ കറങ്ങിനടന്നു. യജമാനൻ വന്നതിലുള്ള സന്തോഷവും തന്റെ സ്നേഹവും വെളിപ്പെടുത്താൻ അതു് പരമാവധി ശ്രമിച്ചു. കളപ്പുരയുടെ വാതില്ക്കലേക്കു് അച്ഛൻ കല്ലു് ഉരുട്ടി വച്ചപ്പോൾ മായിലിക്കു് മുൻകാലുകൾകൊണ്ടു് അതു് ഉരുട്ടി പഴയ സ്ഥാനത്തേക്കു് വയ്ക്കാൻ ശ്രമിച്ചു.

''സന്തോഷംകൊണ്ടു് അവനു് ലക്കില്ല,'' എന്നു പറഞ്ഞു് അച്ഛൻ ചിരിച്ചു. ''കളപ്പുരയ്ക്കകത്തു കടക്കണമെന്നായിരിക്കും അവന്റെ ആഗ്രഹം. അബദ്ധത്തിൽ അവൻ ശിശുവിനെ കൊന്നെന്നു വരാം.''

''അകത്തു കയറാനല്ല അവൻ ശ്രമിക്കുന്നതു്. നിങ്ങളെ സഹായിക്കാനും അങ്ങിനെ നിങ്ങളുടെ പ്രശംസ അർഹിക്കാനുമാണു് അവന്റെ ശ്രമം. ശല്യപ്പെടുത്താതെ കടന്നുപോ, മായിലിക്കു്.''

ശബ്ദംകേട്ടു് ഞാനും സോന്യയും ഉണർന്നു. ഒരു തൊട്ടിയെടുത്തുകൊണ്ടു് ചായയ്ക്കു് വെള്ളം കൊണ്ടുവരാൻ ഞങ്ങൾ ഓടി.

താമസിയാതെ സമൊവാറിൽ വെള്ളം തിളച്ചു. അമ്മ ദോശയുണ്ടാക്കുകയായിരുന്നു. ഞങ്ങൾ മേശയ്ക്കു ചുററും ഇരുന്നു് ചായ കുടിക്കുമ്പോൾ അച്ഛൻ ഞങ്ങൾക്കുള്ള ''സമ്മാന''ത്തെപ്പററി പറഞ്ഞു. നീചനായ ഒരു നായാട്ടുകാരൻ അതിന്റെ അമ്മയെ കൊന്നു. അതു് നിസ്സഹായനായി അമ്മയുടെ ശവശരീരത്തിനടുത്തു കിടക്കുകയായിരുന്നു.

''ആളുകൾ എത്ര ക്രൂരന്മാരാണു്! വസന്തത്തിൽ മൃഗങ്ങൾക്കു് കുട്ടികളുണ്ടായിരിക്കുമെന്നും ആ സമയത്തു് അവയെ വേട്ടയാടാൻ അനുവാദമില്ലെന്നും എല്ലാവർക്കും അറിയാം. എന്നിട്ടും ചിലർ അവയെ വെടിവച്ചു വീഴ്ത്തുന്നു. ഇതിന്റെ അമ്മയേയും അവർ കൊന്നു. ഈ പിഞ്ചുപൈതൽ അമ്മയോടു് പററിച്ചേർന്നു കിടക്കുകയായിരുന്നു. അതു് മറെറന്തു ചെയ്യാനാണു്? അതിനെ കൊല്ലാൻ ഞങ്ങൾക്കു മനസ്സു വന്നില്ല. ഇവിടെ കുട്ടികളോടൊപ്പം അതു വളരട്ടെ.''

അമ്മയ്ക്കു് അതു പൂർണ്ണസമ്മതമായിരുന്നു.

ആ ചെറിയ ''സമ്മാനം'' അമ്മയ്ക്ക് ആദ്യം മുതലെ ഇഷ്ടമായി. ഇപ്പോൾ അമ്മ അതിന്റെ യഥാർത്ഥ സംരക്ഷകയായിത്തീർന്നു.

ഒടുവിൽ യൂലിയയും നതാഷയും ഉണർന്നു. അച്ഛനും അമ്മയും ഏതോ ഒരു സമ്മാനത്തെപ്പററി പറയുന്നതു് കേട്ടു് ഉറക്കപ്പിച്ചോടെ അവർ തല അകത്തേക്കു നീട്ടി.

''അമ്മേ, സമ്മാനം തിന്നാനുള്ള എന്തെങ്കിലുമാണോ?'' നതാഷ അടഞ്ഞ ശബ്ദത്തിൽ ചോദിച്ചു.

''അല്ല,'' യൂലിയ പറഞ്ഞു. ''അതു് ജീവനുള്ള ഒരു സാധനമാണു്.''

''അമ്മേ, എന്താണതു്?''

''അമ്മേ, അതു് ഞങ്ങൾക്കുള്ളതാണോ? എവിടെ അതു്? ഞങ്ങളെ ഒന്നു കാണിക്കു, അമ്മേ!''

''വേഗം പോയി കിടക്കിൻ!'' അമ്മ ദേഷ്യപ്പെട്ടു. ''രാവിലെ കാണാം.''

അമ്മ പറഞ്ഞതു് അനുസരിക്കാതെ നിവൃത്തിയില്ലായിരുന്നു. രാവിലെവരെ ക്ഷമിക്കുകതന്നെ.

അമ്മ അതിരാവിലെ എണീററു് എന്നെയും സോന്യയെയും ഉണർത്തി. ഞങ്ങൾ മൂന്നുപേരുംകൂടി മുററത്തേക്കിറങ്ങി.

കുതിരകൾക്കു് തീററികൊടുത്തിട്ടുണ്ടായിരുന്നില്ല. രാത്രിയിലെ വിശ്രമംകൊണ്ടു് അവയുടെ ദേഹം തണുക്കുകയും അവയ്ക്കു് വിശക്കുകയും ചെയ്തു. ഞങ്ങളെ കണ്ടയുടൻ അവ മെല്ലെ ചിനച്ചു.

ഞങ്ങൾ അവയുടെ കോപ്പഴിച്ചുമാററി അവയെ പുഴയിലേക്കു കൊണ്ടുപോയി. കുതിരകൾ വയർനിറയെ വെള്ളം കുടിച്ചിട്ടു് മുററത്തേക്കു് ഓടി. തീററത്തൊട്ടിയുടെ അടുത്തേക്കാണു് അവ പോയതു്. അവിടെ നിന്നു് അവ മധുരമുള്ള ത്രിപർണ്ണിപ്പുല്ലു ചവച്ചുതുടങ്ങി.

സോന്യ പശുവിനെ കറന്നിട്ടു് അതിനെ മേയാൻ അഴിച്ചുവിട്ടു. മലയിലുള്ള ഒരു പുൽമേട്ടിലേക്കു് അതു് താനേ പോയി.

അമ്മ വീട്ടിനുള്ളിൻ കടന്നു് കുറെ പാൽ ഒരു ചെറിയ പാത്രത്തിലെടുത്തു. അവർ അനിയത്തിമാരെ വിളിച്ചു.

''ഉറക്കം മതിയാക്കിൻ! എണീക്കു്! ഞങ്ങൾ നമ്മുടെ പുതിയ അതിഥിയെ സൽക്കരിക്കാൻ പോകയാണു്.''

യൂലിയ ചാടിയെണീററു. ഉടുപ്പും ചെരിപ്പും ധരിച്ചിട്ട് അവരം അമ്മയുടെ പിറകെ ഓടി. രാവിലത്തെ തണുപ്പുകൊണ്ടെന്നതിനേക്കാരം കൂടുതലായി ഉദ്വേഗംകൊണ്ട് അവരം വിറയ്ക്കുന്നുണ്ടായിരുന്നു.

കളപ്പുരയുടെ വാതിൽ മലർക്കെ തുറന്നുകിടന്നു. സോന്യ മൃദുവായ സ്വരത്തിൽ ഇങ്ങിനെ പറയുന്നതു് ഞങ്ങരം കേട്ടു:

''വരൂ, കുട്ടീ, പേടിക്കണ്ട.''

സോന്യയുടെ അരികിൽ വയ്ക്കോൽപ്പുറത്തു് അവളുടെ വിരൽ നക്കിക്കൊണ്ടു് ഒരു ചെറിയ മാൻകുട്ടി നിന്നിരുന്നു.

സന്തോഷംകൊണ്ടു് യൂലിയയ്ക്കു് സംസാരിക്കാൻ കഴിഞ്ഞില്ല.

അവരം അതിൻെറ തൊട്ടടുത്തു് ഇരുന്നു് അതിൻെറ കണ്ണുകളിലേക്കു നോക്കിക്കൊണ്ടു് അതിൻെറ തലയും കാലുകളും തലോടി. ഉദ്വേഗഭരിതയായി അവരം ഓരോന്നു പറഞ്ഞുകൊണ്ടിരുന്നു:

''ഇവൻെറ കാലുകരം ഇത്ര മെലിഞ്ഞിരിക്കുന്നതെന്താണു്? എത്ര വയസ്സുണ്ടു് ഇവനു്? അമ്മയും അച്ഛനും എവിടെ? അവൻ കുതിരവണ്ടിയിലാണോ വന്നതു്? നോക്കു! അവൻ എൻെറ കൈ നക്കുന്നു!'' അവരം പൊട്ടിച്ചിരിച്ചു. ''അവനു് വിശക്കുന്നുണ്ടു്.''

അമ്മ വിരൽ അവൻെറ വായിൽ വച്ചുകൊണ്ടു് അവൻെറ തല മെല്ലെ പാൽ നിറച്ച പാത്രത്തിലേക്കു് കുനിച്ചുപിടിച്ചു. അതെന്താണെന്നു് മാൻകുട്ടിക്കു മനസ്സിലായി അവൻ ശബ്ദമുണ്ടാക്കിക്കൊണ്ടു് അമ്മയുടെ വിരൽ ചപ്പിത്തുടങ്ങി. അതോടൊപ്പം പാലും കുടിച്ചുതുടങ്ങി.

അവൻ ആർത്തിയോടെ പാൽ കുടിച്ചു. മൂക്കിൽ പാൽ കയറുമ്പോരം അവനു് ശ്വാസംമുട്ടുകയും. അവൻ ചുമയ്ക്കുകയും ചെയ്തുകൊണ്ടിരുന്നു. ഞങ്ങരം അവൻെറ ഓരോ ചലനത്തെപ്പററിയും അഭിപ്രായം പറഞ്ഞുകൊണ്ടു് നോക്കിനിന്നു.

''അവൻ കാലുകരം എത്ര അകററിയാണു് വച്ചിരിക്കുന്നതു്.''

''വീഴാതിരിക്കാനാണു് അങ്ങിനെ ചെയ്യുന്നതു്.''

''പക്ഷെ കാലുകരം വിറയ്ക്കുന്നതു കണ്ടില്ലെ! അവ ഏതു നിമിഷവും ഒടിയുമെന്നു് തോന്നും.''

''വയററിൽ കൂടുതൽ സ്ഥലമുണ്ടാക്കാനാണു് അവൻ കാലുകരം അകററി പിടിക്കുന്നതു്.''

''അവൻ പാത്രത്തിൽ ഇടിക്കുന്നതു കണ്ടോ? പശുക്കിടാവു് പാൽ കുടിക്കുന്നതുപോലെ.''

''പാത്രം പശുവാണെന്നാണോ അവൻ വിചാരിക്കുന്നതു്? വിഡ്ഢി!''

ഞാനും യൂലിയയും ചിരിച്ചു. സോന്യ സഗൗരവം ഞങ്ങളെ നോക്കി.

''വലിയ കേമികളാണെന്നാണു് നിങ്ങളുടെ ഭാവം. പക്ഷെ അവൻ ഏതു മൃഗമാണെന്നുപോലും നിങ്ങൾക്കു് അറിയില്ല.''

''അറിയാം! അവൻ ഒരു പുള്ളിമാൻകുട്ടിയാണു്.''

''നിങ്ങളാണു് പുള്ളിമാൻകുട്ടികൾ! അവൻ ആരാണെന്നോ, ഒരു സൈബീരിയൻ മാനാണു്! 'മാറൽ' എന്നാണു് അവൻ അറിയപ്പെടുന്നതു്. എനിക്കു് 'മാറലു'കളെപ്പററി പലകാര്യങ്ങളും അറിയാം. ഞാൻ ബ്രേമിൻെറ 'ജന്തുലോകം' എന്ന പുസ്തകത്തിൽ അവയെപ്പററി വായിച്ചിട്ടുണ്ടു്.''

ഞങ്ങൾക്കു് ഈ വകകാര്യങ്ങളിൽ സോന്യയുടെയുള്ളത്ര അറിവു് ഉണ്ടായിരുന്നില്ല. അതുകൊണ്ടു് ഞങ്ങൾ കൂടുതലൊന്നും പറയാതെ 'മാറലി'നെ ആദരപൂരസ്സരം നോക്കിനിന്നതേയുള്ളു. കൂർത്ത കുളമ്പുകളുള്ള നീണ്ടുമെലിഞ്ഞ കാലുകളായിരുന്നു അവൻേറതു്. കഴുത്തു് മെലിഞ്ഞതും തല വിസ്താരമുള്ളതും ഉരുണ്ടതും ആയിരുന്നു. അവൻെറ മടങ്ങിയ വലിയ ചെവികൾ സദാസമയം ചലിച്ചുകൊണ്ടിരുന്നു. വലിയ പ്ലംപഴങ്ങൾപോലെയിരുന്നു അവൻെറ കണ്ണുകൾ. വിശാലമായ നെററിത്തടം, ചെറിയ മൂക്കു്. നാസാദ്വാരങ്ങൾ വികസിച്ചിരുന്നു. അപ്പോൾ മാത്രം ജനിച്ച ഒരു കുതിരക്കുട്ടിയുടെയത്ര പൊക്കം അവനു് ഉണ്ടായിരുന്നു.

മൃദുരോമങ്ങളുള്ള അവൻെറ പള്ളകളിൽ വെളുത്ത പുള്ളികൾ ഉണ്ടായിരുന്നു. അവനെ തലോടാൻ എൻെറ കൈകൾ തരിച്ചു. അവൻെറ വാലിനു് പറയത്തക്ക വലിപ്പമുണ്ടായിരുന്നില്ല. ഒരു ചെറിയ കുററിവാലും അതിനുചുററും വെളുത്ത ഒരു കലയുമാണു് ഉണ്ടായിരുന്നതു്. വാലിനുചുററും ആരോ ഒരു വെളുത്ത തുവാല വിരിച്ചുവച്ചിരിക്കയാണെന്നാണു് അതു കണ്ടപ്പോൾ എനിക്കു തോന്നിയതു്.

''അമ്മേ, അവൻെറ പേരെന്താണ്?''

''മിഹൈലൊവ്ക്ക എന്ന ഗ്രാമത്തിനടുത്തുവച്ച് കണ്ടുകിട്ടിയതു കൊണ്ട് അവന് മീഷ്ക്ക എന്നാണ് ഞങ്ങൾ പേരിട്ടിരിക്കുന്നത്,'' സോന്യ ഗർവ്വോടെ പറഞ്ഞു. ''ഇന്നലെ രാത്രി നിങ്ങൾ എല്ലാവരും ഉറങ്ങിക്കിടക്കുമ്പോൾ ഞങ്ങൾ തീരുമാനിച്ചതാണ് അത്.''

തൻെറ അറിവ് മററുള്ളവരുടെ മുമ്പിൽ പൊക്കിക്കാട്ടാൻ സോന്യയ്ക്കുള്ള കഴിവ് ഒന്നുവേറെതന്നെയായിരുന്നു. ഇത്രയും പറഞ്ഞുകഴിഞ്ഞ ഉടൻതന്നെ അവൾ മീഷ്ക്കയെപ്പററി അവൾക്കറിയാവുന്നതെല്ലാം ഞങ്ങളുടെ മുമ്പിൽ വിളമ്പി. സോന്യയാണ് അവനെ കണ്ടുപിടിച്ച് വീട്ടിൽ കൊണ്ടുവന്നതെന്ന് അവളുടെ വർത്തമാനം കേട്ടപ്പോൾ തോന്നിപ്പോയി.

ഈ സമയംകൊണ്ട് മീഷ്ക്ക പാൽ മുഴുവൻ കുടിച്ചുകഴിഞ്ഞു. അവൻ പാത്രം ചരിച്ചിട്ട് അതിനകത്തെ അവസാനത്തെ തുള്ളികൾ നക്കിക്കുടിച്ചു. പിന്നീട് അവൻ തൻെറ കുററിവാൽ ആട്ടിക്കൊണ്ട് പാത്രത്തിൽ ഇടിച്ചുതുടങ്ങി.

പാത്രം മുററത്തേക്ക് ഉരുണ്ടുപോയി. മീഷ്ക്ക അതിൻെറ പിന്നാലെ ചെന്നു. അവൻ അതിനുള്ളിൽ തലയിട്ട് അത് അങ്ങോട്ടും ഇങ്ങോട്ടും ഉരുട്ടിക്കൊണ്ടിരുന്നു. ശക്തിയായി ഇടിച്ചാൽ തള്ളമാനിനേപ്പോലെ പാത്രവും കുറച്ചുകൂടി പാൽ തരുമെന്ന് അവൻ പ്രതീക്ഷിച്ചു.

കൊച്ചു നതാഷ പൂമുഖത്തേക്കു വന്നു. അവൾ അപ്പോൾ ഉണർന്നതേയുള്ളു. അവൾ ശ്രുണ്ഠിയോടെ ചുററും നോക്കി.

മീഷ്ക്ക അപ്പോഴും പാത്രത്തിനുള്ളിൽ തലയിട്ട് അത് ഉരുട്ടിക്കൊണ്ടിരുന്നു.

പെട്ടെന്ന് അവൻ തല വലിച്ചെടുത്തിട്ട് നാലുകാലും പൊക്കി ഒരു വശത്തേക്കു ചാടി. ചുററുമൊന്നു നോക്കിയിട്ട് ചാടിച്ചാടി അവൻ മായിലിക്കിൻെറ അടുത്തേക്കു പോയി. അവൻ തല കുനിച്ചുനിന്നുകൊണ്ട് ചാടാനും നാലുവശത്തേക്കും തൊഴിക്കാനും തുടങ്ങി.

മായിലിക്ക് എണീററ് നൃത്തക്കാരനെ അത്ഭുതത്തോടെ മിഴിച്ചു നോക്കി. മായിലിക്ക് ഉച്ചത്തിൽ മുരമുരുത്തു. മീഷ്ക്ക ഒരു വാണംപോലെ മേലോട്ടു പൊങ്ങി. അവൻ ഓടിച്ചെന്ന് അമ്മയുടെ പിന്നിൽ

ഒളിച്ചിട്ട്, സാവധാനം തല പുറത്തേക്കു നീട്ടി മായിലിക്കിനെ നോക്കി. പിന്നീട് അവൻ വിചിത്രശബ്ദത്തിൽ കരഞ്ഞു, ഈക്ക്—ഈക്ക്.

അവൻെറ നാസാദ്വാരങ്ങൾ വികസിച്ചു. ചെവികൾ വടിപോലെ എണീററുനിന്നു. പേടിച്ച് കിതച്ചിരുന്നതുകൊണ്ട് അവൻെറ പള്ളകൾ അതിവേഗം ഉയരുകയും താഴുകയും ചെയ്തു.

നതാഷ പൊട്ടിച്ചിരിച്ചുകൊണ്ട് തുള്ളിച്ചാടി.

''ഇവൻ കരയുന്നതു് പൂച്ചയെപ്പോലെയാണ്. മായിലിക്ക് ഇവനെ ശരിക്കൊന്നു പേടിപ്പിച്ചു!''

സാമൊവാർ തിളച്ചപ്പോൾ ഞങ്ങൾ ചായ കുടിക്കാനായി വീട്ടിനുള്ളിലേക്കു പോയി. മീഷ്ക പൂമുഖത്തേക്കുള്ള പടികൾ കയറി ഞങ്ങളുടെ പിന്നാലെ വന്നു. ഞങ്ങൾ ചായകുടിച്ചുകൊണ്ടിരുന്നപ്പോൾ മുറിയിലുള്ള സർവതും മണത്തുനോക്കിക്കൊണ്ട് അവൻ അവിടെ കറങ്ങിനടന്നു. അവൻ ജന്നലിൽക്കൂടി പുറത്തേക്ക് തല നീട്ടി, കട്ടിലിനടിയിലും ബഞ്ചിലിരുന്ന മൺകലങ്ങൾക്കുള്ളിലും തലയിട്ടു. അതു കഴിഞ്ഞ് അവൻ അടുത്ത മുറി പരിശോധിക്കാൻ പുറപ്പെട്ടു. ഒടുവിൽ അവൻ സുഖപ്രദമായ ഒരിടം തിരഞ്ഞെടുത്ത് മുട്ടുകൾ മടക്കി അവിടെ കിടന്നു. എല്ലാവർക്കും കടന്നുപോകേണ്ട വാതില്പടിയായിരുന്നു അതെന്നുമാത്രം!

അവൻെറയടുത്ത് ഒരു കഷണം കടലാസു കിടന്നിരുന്നു. മീഷ്ക അതു് ചുണ്ടുകൾകൊണ്ട് വലിച്ചെടുത്തു. അവൻ അതു ചവച്ചുതുടങ്ങിയപ്പോൾ കടലാസ് ഉലയുന്ന ശബ്ദം കേട്ടു.

നാലുവയസ്സുള്ള നതാഷ ആ രംഗം ഉററുനോക്കിക്കൊണ്ടിരുന്നു. അവൾ കസേരയിൽനിന്ന് താഴെയിറങ്ങി ഒരു കഷണം റൊട്ടിയെടുത്ത് അതിൻെറ ഉള്ളിലെ മൃദുവായ ഭാഗം അടർത്തിയെടുക്കുന്നതിൽ വ്യാപൃതയായി. സോന്യ എന്നെ ഒന്നു തോണ്ടി. യൂലിയ പത്രം നിവർത്തി മുഖം മറച്ചുപിടിച്ചുകൊണ്ട് കുലുങ്ങിച്ചിരിച്ചു.

''നീ എന്താണ് ചെയ്യുന്നതു്?'' അമ്മ ചോദിച്ചു.

''അവനു് വിശക്കുന്നുണ്ട്,'' നതാഷ വിഷാദത്തോടെ പറഞ്ഞു. ''അവൻ കടലാസുപോലും തിന്നുന്നു.''

''ഇല്ല. അവനു് വിശക്കുന്നില്ല. അവൻ വെറുതെ ചവച്ചുകൊണ്ടിരിക്കയാണു്. ഞങ്ങൾ അവനു് വയറുനിറച്ചു് പാലുകൊടുത്തു. അവനു് ഒട്ടും വിശക്കുന്നില്ല.''

''ഉണ്ടു്! അവൻ കടലാസു തിന്നുന്നു! അതിനർത്ഥം അവനു വിശക്കുന്നുവെന്നാണു്!''

അവൾ മീഷ്കയുടെ അടുത്തിരുന്നു് റൊട്ടിക്കഷണം അവനു നീട്ടി. അവൻ കടലാസു് വിഴുങ്ങിയിട്ടു് അതു സ്വീകരിച്ചു. അവന്റെ ആർത്തി കണ്ടപ്പോൾ, കഴിഞ്ഞ മൂന്നു ദിവസമായി അവൻ പട്ടിണിയായിരുന്നെന്നു് തോന്നി.

നതാഷയ്ക്കു സന്തോഷമായി.

''അവൻ തിന്നുന്നതു കണ്ടോ? അവനു് വിശക്കുന്നില്ല എന്നാണല്ലോ അമ്മ പറഞ്ഞതു്.''

പ്രാതൽ കഴിഞ്ഞു് ഞങ്ങൾ കളിക്കാനായി മൈതാനത്തേക്കു പോയി. മീഷ്ക അമ്മയോടൊപ്പം വീട്ടിൽ തങ്ങി. അവൻ പകൽ മുഴുവൻ അമ്മയെ ഒരു നിഴൽപോലെ അനുഗമിച്ചു—കളിമുറിയിൽനിന്നു് കളപ്പുരയിലേക്കു്, അവിടുന്നു് മുററത്തിന്റെ ആങ്ങേയററത്തുള്ള ഇഷ്ടിക അടുപ്പിനടുത്തേക്കു്. അമ്മ ഉച്ചഭക്ഷണം പാകംചെയ്തുകൊണ്ടിരുന്നപ്പോൾ അവൻ ഇടയ്ക്കിടെ ചെവികൾ ആട്ടിക്കൊണ്ടു് സമീപത്തു് അടങ്ങി കിടന്നിരുന്നു.

മുററത്തു് ഒററയ്ക്കു നില്ക്കാൻ മീഷ്ക ഇഷ്ടപ്പെട്ടിരുന്നില്ല. അവനു് അവിടെ പേടിയും ഏകാന്തതയും അനുഭവപ്പെട്ടു. അമ്മയുടെ പിന്നാലെ മുററം മുറിച്ചുകടക്കുമ്പോഴെല്ലാം അവൻ മായിലിക്കിനോടു് ഏററുമുട്ടി.

താൻ കാലത്തെ സംഭവം മറന്നിട്ടില്ല എന്നു കാണിക്കാനെന്നവണ്ണം അവൻ മായിലിക്കിനെ നോക്കി തലകുലുക്കുകയും ഒരു കാൽ ആഞ്ഞു നിലത്തു ചവിട്ടുകയും ചെയ്തുപോന്നു.

ഓരോ പ്രാവശ്യവും മായിലിക്ക് മറുപടിയായി ഉറക്കെ മുറുമുറുക്കും.

ഉച്ചയായപ്പോഴേക്കും മീഷ്കയ്ക്കു് വീണ്ടും വിശപ്പു കലശലായി. അവൻ അമ്മയുടെ മുമ്പിൽ വന്നു നിന്നു് ''എന്റെ പാലെവിടെ?'' എന്നു ചോദിക്കുന്നമാതിരി അമ്മയുടെ വയററിൽ ഇടിച്ചുകൊണ്ടിരുന്നു.

അമ്മ തന്റെ സ്വന്തം അമ്മയാണെന്നും പാലുതരേണ്ടതു് അവരു

ടെ ചുമതലയാണെന്നും അവൻ ധരിച്ചിരുന്നുവെന്നു് ഞങ്ങൾക്കു തോന്നി.

അമ്മ ചിരിച്ചുകൊണ്ടു് അവനെ തള്ളി മാററിയിട്ടു് അവൻെറ ഭക്ഷണം തയ്യാറാക്കി. അമ്മ പാൽ നിറച്ച പാത്രം തറയിൽ വച്ചപ്പോൾ എന്തുചെയ്യണമെന്നു് അവനു് അറിയാമായിരുന്നു. ഇപ്പോൾ അമ്മയുടെ വിരലുകൾ അവനെ നയിക്കേണ്ട ആവശ്യമില്ല. അവൻ തല പാത്രത്തിനുള്ളിലേക്കിട്ടു് പാൽ കുടിച്ചുതുടങ്ങി. എന്നാൽ അവനു് ധൃതിയും ആർത്തിയും കുറെ കൂടിപ്പോയതുകൊണ്ടു് പാത്രം മറിഞ്ഞു് പാൽ നിലത്തു വീണു.

''ദൈവമേ!'' അമ്മ ദേഷ്യത്തോടെ പറഞ്ഞു: ''അവനെ തൃപ്തിപ്പെടുത്താൻ ഞാൻ എത്ര പാടുപെട്ടു, എന്നിട്ടും അവനതു് തട്ടിമറിച്ചു.''

എന്നാൽ പരാതിപറഞ്ഞതുകൊണ്ടു് ഫലമൊന്നുമുണ്ടായിരുന്നില്ല. അവനു് കുറെ പാലുകൂടി കൊടുക്കുകയല്ലാതെ അമ്മയ്ക്കു് ഗത്യന്തരമില്ലായിരുന്നു. അവൻ അമ്മയെ ഇടിക്കാൻ തയ്യാറാകുന്നതു് അമ്മ കണ്ടു. അമ്മ വീണ്ടും പാത്രത്തിൽ പാൽ നിറച്ചു.

ആദ്യത്തെ കുറെ ദിവസങ്ങളിൽ അവൻ അമ്മയുടെ പിന്നിൽനിന്നു് മാറിയിരുന്നില്ല. അവൻ തിന്നാനും ഉറങ്ങാനുമാണു് സമയം ചെലവഴിച്ചതു്. ഞങ്ങൾ അവനോടു് അടുക്കാൻ വളരെ പണിപ്പെട്ടിട്ടും അവൻ ഞങ്ങളെ ശ്രദ്ധിച്ചതേയില്ല.

ഞങ്ങൾ കൊടുക്കുന്ന ആപ്പിൾ, റൊട്ടി മുതലായ തീററസാധനങ്ങൾ അവൻ സ്വീകരിച്ചിരുന്നുവെന്നതു് ശരിതന്നെ. പക്ഷെ ഞങ്ങളോടു് വലിയ ഒരു സൗജന്യം കാണിക്കുകയാണെന്നു തോന്നിക്കുന്ന വിധം പുച്ഛരസത്തിൽ ഞങ്ങളെ നോക്കിക്കൊണ്ടാണു് അവൻ അതു് സ്വീകരിച്ചിരുന്നതു്.

മാസങ്ങൾ രണ്ടു കഴിഞ്ഞു. ഇതിനിടയിൽ മീഷ്ക ഞങ്ങളോടും ചുററുപാടുകളോടും ഇണങ്ങിക്കഴിഞ്ഞു. അവനു് ഇപ്പോൾ പട്ടികളെ പേടിയില്ല. വീട്ടിൽനിന്നും വളരെ ദൂരെ അവൻ നടക്കാൻ പോവുക പതിവായി.

അവൻെറ മുതുകത്തും പള്ളകളിലുമുണ്ടായിരുന്ന വെളുത്ത പാടുകൾ അപ്രത്യക്ഷമായി. അവൻെറ രോമം കൊഴിഞ്ഞുതുടങ്ങിയിരുന്നു. എല്ലാ

മാൻകുട്ടികൾക്കും, കാട്ടാടുകളുടെ കുട്ടികൾക്കും പിന്നീട്  അപ്രത്യക്ഷമാകുന്ന ഇത്തരം വെളുത്ത പാടുകൾ ഉണ്ടായിരിക്കും. അവൻെറ നെററിയിൽ രണ്ടു ചെറിയ മുഴകൾ പ്രത്യക്ഷപ്പെട്ടു. പിന്നീട്  കൊമ്പുകളായിത്തീരേണ്ട മുഴകളായിരുന്നു അവ.

അമ്മ മീഷ്കയെ നല്ലവണ്ണം തീററിയിരുന്നു. അവൻ കൊഴുത്തുരുണ്ടു. ഓരോ പ്രാവശ്യവും അവൻ ഓരോ കുടം പാൽ കുടിച്ചിരുന്നതുകൊണ്ട്  അവൻ വളരെ വേഗം വളർന്നു. അമ്മ അസ്വസ്ഥയായി.

''എന്തു ചെയ്യണമെന്ന്  എനിക്കറിയില്ല. അവന്  മൂന്നുനേരം പാൽകൊടുക്കണം. ഇങ്ങിനെ പോയാൽ കുട്ടികൾക്കു കൊടുക്കാൻ പാൽ കാണുകയില്ല.''

അമ്മ അവനുള്ള പാലിൽ കുറേശ്ശെ വെള്ളം ചേർക്കാൻ തുടങ്ങി. ആദ്യം ഒരു കപ്പു വെള്ളമാണ്  ചേർത്തത് . പിന്നീട്  വെള്ളത്തിൻെറ അളവ്  കൂട്ടികൂട്ടി ഒടുവിൽ ഒരു പാത്രം വെള്ളത്തിൽ അമ്മ രണ്ടോ മൂന്നോ കപ്പുപാൽ മാത്രം ഒഴിച്ചുതുടങ്ങി.

മീഷ്കയ്ക്ക്  അതിൽ പരാതിയില്ലെന്നു തോന്നി. അവൻ സ്വാദോടെ അതു കുടിച്ചുകൊണ്ടിരുന്നു. ഒരു ദിവസം ഇതിന്  ഒരു മാററമുണ്ടായി. പതിവുപോലെ വെള്ളത്തിൽ കുറച്ചു പാലൊഴിച്ച്  അവനു കൊടുത്തു. അവൻ മുക്രയിട്ടുകൊണ്ട്  പാൽപ്പാത്രം തട്ടിമറിച്ചു. അതിനുശേഷം അവൻ പാൽ തൊട്ടിട്ടില്ല—വെള്ളം ചേർക്കാത്ത പാൽപോലും.

അവൻെറ ശൈശവം അവസാനിച്ചിരുന്നു. മീഷ്ക ഇപ്പോൾ പുതിയ ഒരു ഭക്ഷണക്രമത്തിലേക്ക്  മാറി. കന്നുകാലികളുടെ തീററയിൽ അവനും പങ്കുചേർന്നു. കുതിരകൾക്ക്  ഓട്ട് സ്  കൊടുക്കുമ്പോഴെല്ലാം അവനും ഓടിയെത്തി.

അവന്  കുതിരകളെ കുറേശ്ശെ പേടിയായിരുന്നു. അവയുടെ തീററത്തൊട്ടിയിൽ അവൻ തലയിടുന്നത്  അവയ്ക്കിഷ്ടപ്പെട്ടില്ല. അതുകൊണ്ട്  തരം കിട്ടുമ്പോഴെല്ലാം അവനെ കുതിരകൾ കടിയ്ക്കും.

ഈ അപമാനം നികത്താനെന്ന വണ്ണം മീഷ്ക ഞങ്ങളുടെ പശുവിനോട്  അങ്ങേയററം അവജ്ഞകാണിച്ചു. അമ്മ പശുവിനുള്ള തീററ കൊണ്ടുവച്ചിട്ട്  വീട്ടിലേക്ക്  തിരിച്ചുപോയാലുടൻ മീഷ്ക എവിടെനിന്നോ ഓടിയെത്തി പശുവിനെ തള്ളിമാററിയിട്ട്  അതു തിന്നുതുടങ്ങും.

പാവം പശു ദയനീയമായി അവനെ നോക്കിക്കൊണ്ടു് ഒരു വശത്തേക്കു് മാറിനില്ക്കും.

''എടാ, തെമ്മാടി! നീ എന്താണു് ചെയ്യുന്നതു്?''. അവന്റെ ഈ പകല്ക്കൊള്ള കാണുമ്പോഠം മുതിർന്നവർ ശകാരിക്കും.

അപ്രതീക്ഷിതമായ ഈ ശകാരം കേട്ടു് മീശ്ക്ക മുകളിലേക്കു ചാടും. പലവിധ അഭ്യാസങ്ങഠം കാട്ടിയിട്ടു് അവൻ വേലി ചാടി അടുത്തുള്ള കുന്നിന്മുകളിലേയ്ക്കു പോകും.

മീശ്ക്ക എന്തും തിന്നാൻ തയ്യാറായിരുന്നു. സിഗററുകുററികഠം ഒരു വിശിഷ്ടഭോജ്യമായി അവൻ കരുതി.

ഫോറസ്റ്ററി ഓഫീസിന്റെ ജനാലയ്ക്കു കീഴെ അങ്ങോട്ടുമിങ്ങോട്ടും നടന്നു് അവൻ സിഗററുകുററികഠം ശേഖരിക്കും. സിഗററിനുള്ളിലെ പുകയിലയും സിഗററുകടലാസും ചവയ്ക്കാൻ അവനു് ഇഷ്ടമായിരുന്നു.

പ്രസരിപ്പുള്ള പ്രകൃതമായിരുന്നു മീശ്ക്കയുടേതു്. ഓടുകയും ചാടുകയും കുസൃതികാട്ടുകയും ചെയ്യാൻ അവൻ എപ്പോഴും ഒരുക്കമായിരുന്നു.

മുററത്തുകൂടി ഉദാസീനനായി നടന്നുകൊണ്ടിരിക്കെ പെട്ടെന്നു് ചിലപ്പോഠം അവൻ തലയുയർത്തി ചെവികഠം കൂർപ്പിച്ചു് വീട്ടിനു വലം വച്ചു് റോഡിലേക്കോടും. പുഴവരെ ഓടിച്ചെന്നിട്ടു് അവൻ കുന്നിൻപുറത്തേക്കു് പായും. വഴിയിലുള്ള പാറകളും കടപുഴകിയ മരങ്ങളും ചാടിക്കടന്നു് പിൻകാലുകഠം പൊക്കി അവൻ പാഞ്ഞുപോകുന്നതു് നല്ലൊരു കാഴ്ചയായിരുന്നു.

ഒരു ദിവസം അമ്മ മുററത്തു് തുണികഠം തോരെയിട്ടു. മീശ്ക്ക അമ്മയുടെ പിന്നിൽ നില്ക്കുന്നുണ്ടായിരുന്നു. അവൻ ഏററവും വലിയ ഒരു വിരിപ്പു് തിരഞ്ഞെടുത്തു് സാവധാനം ചവച്ചുതുടങ്ങി. കുറെസമയം അതു ചവച്ചുകൊണ്ടു് അവൻ അവിടെത്തന്നെ നിന്നു. ഞങ്ങഠം എപ്പോഴും കളിക്കാറുള്ള തോപ്പു് സന്ദർശിക്കണമെന്നു് അവൻ ഒടുവിൽ തീരുമാനിച്ചു.

അവൻ വിരിപ്പു അഴയിൽനിന്നു് വലിച്ചെടുത്തു തലവഴി ഇട്ടുകൊണ്ടു് ജൈത്രയാത്രതുടങ്ങി. വിരിപ്പിന്റെ ഒരററം നിലത്തിഴഞ്ഞുകൊണ്ടിരുന്നു. ഭാഗ്യത്തിനു് ആരോ അതു കണ്ടു് ഓടിവന്നു് വിരിപ്പു് വലിച്ചെടുത്തു. പക്ഷെ വിരിപ്പിന്റെ ഒരു നല്ല ഭാഗം പിഞ്ചിപ്പോയി



രുന്നു. തൊടുന്നതിനുമുമ്പ് അവിടം കീറിപ്പോയി. കാണുന്നതൊക്കെ ചവയ്ക്കാനുള്ള അവന്റെ പ്രവണത അങ്ങേയററം അരോചകമായിരുന്നു. അതു വളരെ നാശനഷ്ടങ്ങൾ വരുത്തിവച്ചു. കർട്ടൻ, മേശവിരി, തുവാലകൾ മുതലായവയിലെല്ലാം അവന്റെ പല്ലുകൾ പ്രവർത്തനം നടത്തി. യൂലിയയുടെ ഏററവും നല്ല ഉടുപ്പിന്റെ ഒത്തനടുത്തു് അവൻ ഒരു ദ്വാരമുണ്ടാക്കി.

അന്നു് യൂലിയ എത്ര കരഞ്ഞെന്നോ!

ഒരു ദിവസം അച്ഛൻ അലമാരയുടെ താക്കോൽ അന്വേഷിച്ചു. എപ്പോഴും തൂങ്ങിക്കിടക്കാറുള്ള ആണിയിൽ അതില്ലായിരുന്നു. ഞങ്ങൾ

4*

അന്നു മുഴുവൻ തപ്പി. വീടും പരിസരവും മുഴുവൻ ചികഞ്ഞുനോക്കി. പക്ഷെ അതു കണ്ടുകിട്ടിയില്ല. പൂട്ടു തല്ലിപ്പൊളിക്കാൻ ഞങ്ങൾ മടിച്ചു. നേർത്ത തുകൽവാറിൽ പിടിപ്പിച്ചിട്ടുള്ള ഒരു ചെറിയ താക്കോൽകൊണ്ടു തുറക്കാവുന്ന ഒന്നാന്തരം ഒരു ഇംഗ്ലീഷ് പൂട്ടായിരുന്നു അതു്.

''ആരായിരിക്കും താക്കോലെടുത്തതു്? എന്തൊരക്രമമാണിതു്?'' അച്ഛൻ കയർത്തു.

അതു കണ്ടുപിടിക്കാമെന്നുള്ള ആശ മിക്കവാറും അസ്തമിച്ചപ്പോൾ, മീഷ്കയുടെ വായിൽ എന്തോ തൂങ്ങിക്കിടക്കുന്നതു് അമ്മ കണ്ടു.

അമ്മ അവൻെറ അടുത്തു ചെന്നു് അതു വലിച്ചെടുത്തു. താക്കോൽ തൂക്കിയിരുന്ന തുകൽവാറാണു് അവൻെറ വായിൽനിന്നു് തൂങ്ങിക്കിടന്നിരുന്നതു്. അതിൻെറ പകുതിയും താക്കോലും അവൻ തിന്നുകഴിഞ്ഞിരുന്നു!

''അവനു് ഭ്രാന്താണു്!'' അച്ഛൻ കോപിച്ചു.

ഇത്തരം ദഹിക്കാത്ത പദാർത്ഥങ്ങൾ തിന്നുന്നതുകൊണ്ടു് മീഷ്കയ്ക്കു് എന്തെങ്കിലും അസുഖമുണ്ടാകുമെന്നു് ഞങ്ങൾ പേടിച്ചു. എന്നാൽ അങ്ങിനെയൊന്നും സംഭവിച്ചില്ല. അവൻ തുടർന്നും ഇമ്മാതിരി വിചിത്ര വസ്തുക്കൾ തിന്നുകൊണ്ടിരുന്നു.

ഒരിക്കൽ ഞങ്ങൾ കുതിരക്കോപ്പിനു് ടാർ പുരട്ടിക്കൊണ്ടിരിക്കയായിരുന്നു. മീഷ്ക ജീനിയുടെ പട്ട തട്ടിയെടുത്തു.

നീളമുള്ള ഒരു വെളുത്ത ചരടു് മീഷ്ക ചവച്ചുകൊണ്ടിരിക്കുന്നതു് അച്ഛൻ കണ്ടു. അദ്ദേഹം അതു വലിച്ചെടുത്തു. ഒരു മുഴം നീളമുള്ള ഒരു തുകൽ വാറായിരുന്നു അവൻെറ വായിലിരുന്നതു്. വാറിൻെറ മദ്ധ്യത്തിൽ ഒരു ഇരുമ്പു വളയവും ഉണ്ടായിരുന്നു.

വടിപോലെയിരുന്ന ആ കറുത്ത വാറു് അവൻ ചവച്ചുചവച്ചു് പഴന്തുണിപോലെ മാർദ്ദവവും മഞ്ഞുപോലെ വെണ്മയും ഉള്ളതാക്കി തീർത്തു. ഇരുമ്പു വളയം മീഷ്കയെ ഒട്ടും അലട്ടിയില്ലെന്നു് തോന്നി.

ഗ്രീഷ്മവും ശിശിരവും ഹേമന്തവും കടന്നുപോയി. മീഷ്കയുടെ രണ്ടാമത്തെ വസന്തം അടുത്തെത്തി. അവനു് ഇപ്പോൾ ഒമ്പതുമാസം പ്രായമുണ്ടു്. ഒരുവയസ്സായ ഒരു പശുക്കിടാവിനേക്കാൾ പൊക്കമുണ്ടായിരുന്നു അവനു്. ശക്തിയും വേഗതയും അവനുണ്ടായിരുന്നു. തോ

പ്പുകളിൽ ചുററിനടന്നു്, മരങ്ങളുടെ ഇളംതണ്ടുകൾ ചവയ്ക്കുവാൻ അവനു് വലിയ ഇഷ്ടമായിരുന്നു. അതുകൊണ്ടായിരുന്നിരിക്കണം അവൻ തല എപ്പോഴും ഉയർത്തിപ്പിടിച്ചിരുന്നതു്. പുല്ലുതിന്നാൻ തലകുനിച്ചു് അവനു ശീലമില്ലായിരുന്നു.

അവനു് കൊമ്പുകൾ മുളച്ചു. ആദ്യം അവ തുടുത്തു് വീർത്തു് മൃദുവായിരുന്നു. ഒരു പഴുത്ത പീച്ചിന്റെ പുറംപോലെ നനുനനുത്ത രോമങ്ങൾകൊണ്ടു് അവ പൊതിയപ്പെട്ടിരുന്നു.

സൂര്യനു് പുറംതിരിഞ്ഞു് മീഷ്ക്ക നില്ക്കുമ്പോൾ അവന്റെ കൊമ്പുകൾക്കുള്ളിലെ രക്തത്തിന്റെ ചുവപ്പുനിറം ഞങ്ങൾക്കു കാണാമായിരുന്നു. കൊമ്പുകൾ മൃദുവായിരുന്നപ്പോൾ അവൻ അടങ്ങിയൊതുങ്ങി കഴിഞ്ഞു. അവൻ ഞങ്ങളുടെയടുത്തുവന്നു് തലകൊണ്ടു് മെല്ലെ ഞങ്ങളെ ഉരുമ്മിക്കൊണ്ടുനില്ക്കും. അവന്റെ കൊമ്പുകൾ തടവിക്കൊടുക്കണമെന്നായിരുന്നു അതിനർത്ഥം. അവ ചുട്ടുപൊള്ളുന്നവയും വളരെ മൃദുലവും ആയിരുന്നു. ഞങ്ങൾ അറിയാതെ അമർത്തി തിരുമ്മിയാലുടൻ അവൻ ഞെട്ടിമാറിയിട്ടു് ഞങ്ങളെ തൊഴിക്കും.

ഇതിനിടെ ഞങ്ങൾ ഉററ ചങ്ങാതിമാരായിക്കഴിഞ്ഞിരുന്നു. എന്നും ഞങ്ങൾ മീഷ്ക്കയോടൊപ്പം കളിക്കും. ഞങ്ങൾ കാട്ടിലേക്കോ മലയിലേക്കോ പൊകുമ്പോഴെല്ലാം അവനും പിന്നാലെ വരാറുണ്ടായിരുന്നു.

അസാധാരണമായ ഒരു ഘോഷയാത്രയായിരുന്നു അതു്. ഞങ്ങൾ നാലു കുട്ടികൾ, അടുത്ത ഗ്രാമത്തിലുള്ള കാസാക്കു് കുട്ടികൾ, അഞ്ചോ ആറോ പട്ടികൾ, എല്ലാവരുടേയും മദ്ധ്യത്തിലായി മീഷ്ക്ക. ഒററയ്ക്കിരിക്കാൻ മീഷ്ക്ക ഒരിക്കലും ഇഷ്ടപ്പെട്ടിരുന്നില്ല. മനുഷ്യരോടു് ഇപ്പോൾ അവൻ മുമ്പെന്നത്തേക്കാൾ കൂടുതൽ അടുത്തു.

ഒരിക്കൽ യൂലിയ മീഷ്ക്കയെ കളിപ്പിക്കയായിരുന്നു. അവൾ പേടിച്ചതുപോലെ ഓടി. മീഷ്ക്ക പിന്നാലെ പാഞ്ഞു ചെന്നു. യൂലിയ കുണുങ്ങിച്ചിരിച്ചുകൊണ്ടു് പൂമുഖത്തേക്കുള്ള പടികൾ ഓടിക്കയറി. അവൾ പെട്ടെന്നു തിരിഞ്ഞുനിന്നു് മീഷ്ക്കയെ നാക്കുനീട്ടി കാണിച്ചു. മീഷ്ക്ക തലപൊക്കിപ്പിടിച്ചു് അവളേപ്പോലെതന്നെ നാക്കുനീട്ടിക്കൊണ്ടു് ചീററി! ഞങ്ങൾ അത്ഭുതസ്തബ്ധരായി.

മീഷ്ക്ക മിടുക്കൻ!

അതിനുശേഷം ഞങ്ങളെല്ലാവരും മീഷ്കയെ ശല്യപ്പെടുത്തിയിട്ട് പൂമുഖത്തേക്ക് ഓടിക്കയറി രക്ഷപ്പെടും. മീഷ്ക ഈ പുതിയ കളി വളരെ വേഗം പഠിച്ചു. അവൻ പൂമുഖത്തിനടുത്തുനിന്നും ദൂരെ മാറി നില്ക്കും. ഞങ്ങളാരെങ്കിലും കൈകൾ നീട്ടിപ്പിടിച്ചുകൊണ്ട് അവന്റെയടുത്തെത്തിയാലുടൻ അവൻ ആക്രമണത്തിനു് തയ്യാറെടുത്തു് പിറകെ ഓടിവരും. ഞങ്ങൾ ചിരിച്ചട്ടഹസിച്ചുകൊണ്ട് പൂമുഖത്തിന്റെ പടികൾ ചാടിക്കയറും. മീഷ്ക തലയുയർത്തി നാക്കു നീട്ടി ചീറുന്നതു് ഞങ്ങൾ പൂമുഖത്തുനിന്നു് നോക്കും. കളിയുടെ ഏറ്റവും രസമുള്ള ഭാഗം അതായിരുന്നു. ഒരു മാൻ ഞങ്ങളെ ഇട്ടോടിക്കുന്നതും രസമായിരുന്നു.

മീഷ്കയുടെ കൊമ്പുകൾക്ക് ഉറപ്പുണ്ടാകുന്നതുവരെ ഞങ്ങൾ ആ കളി തുടർന്നു. അവന്റെ കൊമ്പുകൾക്ക് ഉറപ്പും ശക്തിയുമുണ്ടായപ്പോൾ ആ കളി അവനെ പഠിപ്പിച്ചതിൽ ഞങ്ങൾ അതിയായി ദുഃഖിക്കേണ്ടിവന്നു.

മീഷ്കയുടെ കൊമ്പുകൾക്ക് ദൃഢതയുണ്ടായപ്പോൾ അവയെ പൊതിഞ്ഞിരുന്ന രോമം പരുക്കനാവുകയും ചിടപിടിക്കുകയും ചെയ്തു. തൊലിയോടുകൂടി അതു് പൊഴിഞ്ഞുപോകാൻ തുടങ്ങി. കഴിയുന്നതും വേഗം അതു ഉതിർത്തുകളയാനായി മീഷ്ക മരങ്ങളിൽ കൊമ്പു് ഉരച്ചു. ഒടുവിൽ രോമംമുഴുവൻ കൊഴിഞ്ഞു. മീഷ്കയുടെ ആദ്യത്തെ കൊമ്പുകൾക്ക് വലിയ വലിപ്പമുണ്ടായിരുന്നില്ല. അവയ്ക്കു് ശാഖകളും ഇല്ലായിരുന്നു.

അടുത്ത വർഷം ആ കൊമ്പുകൾ കൊഴിഞ്ഞുവീണു. ഈരണ്ടു ശാഖകളുള്ള പുതിയ ഒരു ജോടി കൊമ്പുകൾ അവനുണ്ടായി. പൂർണ്ണവളർച്ചയെത്തുന്നതുവരെ ഓരോവർഷവും മാനുകളുടെ കൊമ്പിനു് ഓരോ ശാഖകൾ കൂടുതലായി ഉണ്ടായിക്കൊണ്ടിരിക്കും. നായാട്ടുകാർ കലമാനുകളുടെ പ്രായം നിശ്ചയിക്കുന്നതു് ഇതുനോക്കിയാണു്.

മീഷ്ക ഭയങ്കര അഹംഭാവിയായിത്തീർന്നു. തന്റെ ഭംഗിയും അന്തസ്സുമുള്ള തല ഉയർത്തിപ്പിടിച്ചുകൊണ്ട് വീട്ടിനു ചുററും അവൻ ജൈത്രയാത്ര നടത്തി.

ഒരു ദിവസം മുററത്തുകൂടി ഉലാത്തിക്കൊണ്ടിരിക്കെ അവൻ മായിലിക്കിന്റെ ചട്ടി തട്ടിമറിച്ചു.

''നിലത്തു നോക്കി നടക്കാൻ മീഷ്ക ആരാണ്? അവനെപ്പോലെയുള്ള മഹാന്മാർക്ക് അതിനാണോ നേരം?'' യൂലിയ അരിശത്തോടെ പറഞ്ഞു.

തന്റെ കുഞ്ഞി തട്ടിമറിച്ചതു കണ്ട് മായിലിക്ക് കുപിതനായി. അവൻ മീഷ്കയെ നോക്കി മുറുമുറുത്തു.

പിന്നീട് സംഭവിച്ചത് തികച്ചും അപ്രതീക്ഷിതമായിരുന്നു.

സാധാരണ ചെയ്യാറുള്ളതുപോലെ പേടിച്ചു പിന്മാറുന്നതിനു പകരം മീഷ്ക കൊമ്പുകൾ കുനിച്ചുപിടിച്ചുകൊണ്ട് മായിലിക്കിന്റെ നേർക്കെത്തി. ആ പട്ടിയെ കളപ്പുരയുടെ ഭിത്തിയോടു ചേർത്തുപിടിച്ച്, മീഷ്ക മുൻകാലുകളുയർത്തി അതിനെ തൊഴിച്ചുതുടങ്ങി.

മായിലിക്ക് മോങ്ങി.

യൂലിയയുടെ നിലവിളി കേട്ട് ആളുകൾ ഓടിവന്ന് മീഷ്കയെ ഓടിച്ചു.

ആ ദിവസംമുതൽ പട്ടികൾക്ക് മീഷ്കയെ പേടിയായിരുന്നു. വസന്തകാലത്ത് മീഷ്കയുടെ കൊമ്പുകൾ പൊഴിഞ്ഞുപോകുന്നതുവരെ എല്ലാം സഹിച്ചു. കൊമ്പുകൾ നഷ്ടപ്പെട്ട മീഷ്കയോട് അവ പകരംവീട്ടുകയും ചെയ്തു.

ഒരു ദിവസം ഞങ്ങൾ തണ്ണിമത്തൻ തിന്നുകൊണ്ടിരിക്കുമ്പോൾ മീഷ്കയ്ക്കു കൊടുക്കാനായി നതാഷ അതിന്റെ തൊണ്ട് എടുത്തുകൊണ്ട് മുററത്തേക്കു പോയി.

പെട്ടെന്ന് ഒരു അട്ടഹാസവും അതേത്തുടർന്ന് ഒരു നിലവിളിയും ഞങ്ങൾ കേട്ടു.

ഞങ്ങൾ പുറത്തേക്കോടിച്ചെന്നു. മുററത്തിന്റെ നടുക്ക് നതാഷ മുട്ടുകുത്തി കിടന്ന് ഉറക്കെ കരയുന്നു. ആ ശപ്പനായ മീഷ്ക അവന്റെ കൂർത്ത കുളമ്പുകൊണ്ട് പാവം നതാഷയുടെ പുറത്ത് തൊഴിച്ചുകൊണ്ടിരുന്നു. തണ്ണിമത്തന്റെ തൊണ്ട് അവൻ നതാഷയുടെ കയ്യിൽനിന്നും തട്ടി നിലത്തിട്ടിരുന്നു.

ഒരു നിമിഷംകൊണ്ട് മായിലിക്കിന്റെ ഭയം പമ്പകടന്നു. ആ പട്ടിയുടെ പല്ലുകൾ മീഷ്കയുടെ പിൻകാലിൽ ആഴ്ന്നിറങ്ങി. ഇതിനിടെ നതാഷയെ രക്ഷിക്കാൻ എല്ലാവരും അവിടെ എത്തിക്കഴിഞ്ഞു.

അനിയത്തിയുടെ സഹായത്തിന് സോന്യ ഓടിയെത്തിയതു കണ്ടപ്പോൾ മീഷ്ക ഒരു വശത്തേക്ക് ചാടിമാറി. അവൻ വേലി ചാടി ക്കടന്ന് കുന്നിൻപുറത്തേക്ക് ഓടിപ്പോയി.

നതാഷയുടെ കരച്ചിൽ ഒരുവിധം ശമിച്ചപ്പോൾ നടന്നതെന്താ ണെന്ന് ഞങ്ങൾ അന്വേഷിച്ചു. മീഷ്ക നതാഷയുടെ ഉദ്ദേശം തെററിദ്ധ രിച്ചതിനെ തുടർന്നു പററിയ അബദ്ധമാണ് അതെന്ന് അവൾ പറ ഞ്ഞതിൽനിന്ന് ഞങ്ങൾക്കു മനസ്സിലായി.

മീഷ്കയുടെ മൂക്കിനടിയിൽ വിരലുകൾ ചലിപ്പിച്ച് അവനെ അസഹ്യപ്പെടുത്തിയിട്ട് ഓടുക ഞങ്ങളുടെ പഴയ കളിയുടെ ഒരു ഭാഗ മായിരുന്നു. തണ്ണിമത്തന്റെ തൊണ്ടുമായി നതാഷ അവനെ സമീപിച്ച പ്പോൾ അവൾ തന്റെ മൂക്കിൽ വിരലിട്ടുകളിക്കുകയാണെന്നാണ് മീഷ്ക വിചാരിച്ചതു്. അവന് അതു് തീരെ രസിച്ചില്ല.

''നിങ്ങൾക്ക് നാണമില്ലെ! ആദ്യം ആ ജന്തുവിനെ ഉപദ്രവി ച്ചിട്ട് അതു തിരിച്ചുതരുമ്പോൾ അത്ഭുതപ്പെടുന്നു,'' അച്ഛൻ പറഞ്ഞു. ''അവന്റെ കൊമ്പുകൾക്കു കുറേക്കൂടി ബലമുണ്ടാകട്ടെ, അപ്പോൾ അവൻ നിങ്ങളെ മര്യാദ പഠിപ്പിക്കും!''

അന്നു രാത്രി വളരെ വൈകിയതിനുശേഷമാണ് മീഷ്ക തിരിച്ചു വന്നതു്. അവനെ ലായത്തിൽ അടച്ചിട്ടു. അനേകദിവസത്തേക്ക് അച്ഛൻ അവനെ അവിടുന്ന് പുറത്തു വിട്ടില്ല. അതായിരുന്നു അവന്റെ ശിക്ഷ. രാവിലെ മീഷ്ക ലായത്തിന്റെ ജനാലയിലൂടെ തല പുറത്തേ ക്കു നീട്ടി ദുഃഖത്തോടെ നെടുവീർപ്പിടും. ചാടാനും ഓടാനും ഒരുപക്ഷെ ഒരു ദ്വന്ദയുദ്ധത്തിൽ പങ്കെടുക്കാനും അവനു് കൊതി തോന്നിയിരിക്കും. പക്ഷെ അവനെ അടച്ചിട്ട് ശിക്ഷിച്ചിരിക്കയാണ്.

രണ്ടുദിവസം കഴിഞ്ഞപ്പോൾ അവന് ക്ഷമയററു. അവൻ ദേഷ്യ ത്തോടെ ലായത്തിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

''സോന്യ, മീഷ്കയ്ക്ക് വിശക്കുന്നുണ്ടായിരിക്കും,'' ഞാൻ പറഞ്ഞു. ''നമുക്ക് പോയി അവന് എന്തെങ്കിലും കൊടുക്കാം.''

''അവന് വിശക്കാൻ വഴിയില്ല. ഞാനിപ്പോൾ ഓട്ട്സ് കൊടു ത്തതേയുള്ളു.''

എങ്കിലും മീഷ്കയോടു് വേണ്ടത്ര നീതി കാണിക്കുന്നില്ലെന്ന് എനിക്കു തോന്നി.

''വയ്ക്കോൽ തട്ടിന്റെ മുകളിൽക്കയറി അവന്ന് കുറെ കച്ചിയിട്ടു കൊടുക്കണം,'' ഞാൻ തീരുമാനിച്ചു.




ഞാൻ ലായത്തിന്റെ മുകളിലേക്കു കയറി, കുറെ കച്ചി വലിച്ചെടുത്തു. ഉരുളൻ തടികൾകൊണ്ടുള്ള തട്ടിൻ പുറത്ത് അവിടെയെങ്കിലു, വിടവുണ്ടെങ്കിൽ അതിലൂടെ കച്ചി അടിയിലേക്ക് ഇട്ടുകൊടുക്കണമെന്നായിരുന്നു എന്റെ ഉദ്ദേശം.

ഞാൻ വിടവ് അന്വേഷിച്ചു നടക്കുന്നതിനിടയിൽ ഒരു വലിയ ദ്വാരത്തിലൂടെ അടിയിലേക്കു വീണു. ഞാനും കച്ചിയും ചെന്നുവീണതു് മീഷ്കയുടെ തൊട്ടുമുമ്പിലാണ്!

മീഷ്കയ്ക്ക് പ്രതികാരംചെയ്യാൻ പററിയ അവസരം! അവൻ പിൻകാലുകളിൽ എണീററുനിന്ന് എന്റെ തലയ്ക്കിട്ട് തൊഴിതുടങ്ങി. സോന്യ ഒരു ചാട്ടയുംകൊണ്ട് ഓടിയെത്തി അവനെ ശക്തിയായി പ്രഹരിച്ചുതുടങ്ങിയില്ലായിരുന്നെങ്കിൽ അവൻ എന്റെ തല പൊട്ടിച്ചേനെ.

പിന്നീട് വളരെക്കാലത്തേക്ക് ഞങ്ങൾ മീഷ്കയോട് അടുക്കാൻ പോയിട്ടില്ല. അവനെ താമസിയാതെ ലായത്തിൽനിന്ന് പുറത്തിറക്കി. എന്നാൽ തന്റെ പ്രവൃത്തിയിൽ പാശ്ചാത്തപിക്കുന്നതിനു പകരം അവൻ കൂടുതൽ മോശമായി പെരുമാറുകയാണു ചെയ്തതു്.

ചിടയൻമലയുടെ മുകളിൽ ഒരു വൃദ്ധൻ ഒററയ്ക്കു താമസിച്ചിരുന്ന ഒരു ചെറിയ കുടിലുണ്ടായിരുന്നു. കുടിലിനടുത്ത് അയാൾ കുറെ തേനീച്ചകളെ വളർത്തിയിരുന്നു. തേനീച്ചകൾ തേനന്വേഷിച്ച് ദൂരെ പറന്നു പോകാതിരിക്കാനായി സമീപമുള്ള പുൽത്തകിടിയിൽ അയാൾ പലതരം കാട്ടുപൂക്കൾ നട്ടുവളർത്തി.

ഊരുചുററുന്നതിനിടയിൽ മീഷ്ക ആ കുടിൽ കണ്ടുപിടിച്ചു. വൃദ്ധനെ ഒന്നു സന്ദർശിക്കാൻതന്നെ അവൻ തീരുമാനിച്ചു.

ഒരു ദിവസം വൃദ്ധൻ ബഞ്ചിലിരുന്ന് കുട്ടകൾ മെടയുകയായിരുന്നു. കണ്ണാടിച്ചില്ല് ഉടയുന്ന ശബ്ദം പെട്ടെന്ന് അവിടത്തെ ശാന്തത ഭഞ്ജിച്ചു. മീഷ്കയുടെ കൊമ്പുകളും തുടർന്ന് അവന്റെ തലയും ജനാലവഴി അകത്തു കടന്നു.

ഇതെന്തത്ഭുതം?! വൃദ്ധൻ ബദ്ധപ്പെട്ട് ''പോടാ, ചെകുത്താനെ!'' എന്ന് പിറുപിറുത്തു. പക്ഷെ മീഷ്ക ചെവികൾ ഇളക്കുകയല്ലാതെ മററൊന്നും ചെയ്തില്ല. അവൻ ഓടിമറയാൻ കൂട്ടാക്കിയില്ല.

വൃദ്ധൻ വാതിലിലൂടെ പുറത്തേക്കു് ഒളിഞ്ഞുനോക്കി. മീഷ്കയുടെ അഴകു കണ്ടു് അയാരം വാപൊളിച്ചുപോയി.

''ഈ തെമ്മാടിയെ മെരുക്കിയെടുക്കാൻ കഴിഞ്ഞാൽ ഞാൻ ഒരു പുണ്യാളനായിത്തീരും,'' പൊട്ടിയ ജനാലച്ചില്ലിനെപ്പററി വിചാരിച്ചുകൊണ്ടു് അയാരം തന്നത്താൻ പറഞ്ഞു. ''ദൈവ ചിത്രങ്ങളിലുള്ള മൃഗങ്ങളുടെയത്ര ഭംഗി ഇവനുണ്ടു്.''

ഒരു കഷണം റൊട്ടി നീട്ടിക്കൊണ്ടു് വൃദ്ധൻ വിളിച്ചു:

''വാ, മോനെ! വാ!''

മീഷ്ക ജനാലയിൽനിന്നു് തല വലിച്ചെടുത്തു് വൃദ്ധൻെറ അടുത്തെത്തി. അവൻ റൊട്ടി മണത്തുനോക്കിയിട്ടു് സന്തോഷത്തോടെ തിന്നുതുടങ്ങി.

വൃദ്ധൻ ബഞ്ചിൽ അവനു് ഒരുപിടി ഉപ്പു ഇട്ടുകൊടുത്തു.

ഹാ! ഉപ്പിൻെറ സ്വാദു് മീഷ്കയ്ക്കു് നന്നായറിയാം! അവനു് അതു ഭയങ്കര ഇഷ്ടമായിരുന്നു. കൊതിയോടെ അവൻ അതു നക്കിത്തിന്നപ്പോരം അവൻെറ വായിൽനിന്നു് ഒഴുകിയ വെള്ളം ബഞ്ചിൽ ഒരു കൊച്ചു തടാകം സൃഷ്ടിച്ചു.

അവൻ ഉപ്പുമുഴുവൻ നക്കിയെടുത്തുകഴിഞ്ഞപ്പോരം ബഞ്ചു് തേച്ചു കഴുകിയതുപോലെ വൃത്തിയായി.

ഇങ്ങിനെയാണു് അവരുടെ പരിചയം തുടങ്ങിയതു്.

വൃദ്ധനു് സന്തോഷവും അഭിമാനവും തോന്നി. തൻെറ നന്മയിൽ വിശ്വസിച്ചു് കാട്ടുമൃഗങ്ങരംപോലും ആട്ടിൻകുട്ടികളുടെ ഇണക്കത്തോടെ തൻെറയടുത്തു് എത്തണമെങ്കിൽ തീർച്ചയായും താൻ ഒരു നല്ലമനുഷ്യനും ദയാലുവും ആയിരിക്കണം.

മീഷ്ക വീടും മുററവും പരിശോധിച്ചു. ഒടുവിൽ നിലവറയുടെ പൊക്കംകുറഞ്ഞ മേൽക്കൂരയിൽ കിടന്നു് അവൻ ഉറങ്ങി. ഉറങ്ങാനായി തീരെ സൗകര്യമില്ലാത്ത ഇടം തിരഞ്ഞെടുക്കുക അവൻെറ പതിവായിരുന്നു.

സന്തുഷ്ടനായ വൃദ്ധൻ വീണ്ടും കുട്ട മെടയാൻ ഇരുന്നു.

പകലൊക്കെ കാട്ടിൽ അലഞ്ഞുതിരിഞ്ഞു നടന്നിട്ടു് രാത്രിയിൽ ഉറങ്ങാൻ മീഷ്ക തൻെറ പുതിയ സുഹൃത്തിൻെറ വസതിയിലെത്തും.

ഏതാണ്ട് പത്തുദിവസം ഇങ്ങിനെ കഴിഞ്ഞു. ചിലപ്പോഠം മീഷ്ക വീട്ടിൽ വന്നു് ഞങ്ങളോടൊപ്പം ഏതാനും മണിക്കൂറുകഠം ചെലവഴിച്ചിട്ട് വീണ്ടും അപ്രത്യക്ഷനാകും.

മീഷ്കയുടെ ഈ ഊരുചുററൽ ഞങ്ങഠംക്ക് സുപരിചിതമായിരുന്നതുകൊണ്ട് ഞങ്ങഠം അതേപ്പററി വിഷമിച്ചില്ല.

വൃദ്ധനായ തേനീച്ചവളർത്തുകാരൻ അപ്പോഴും മീഷ്കയോട് നന്നായിത്തന്നെ പെരുമാറി. എങ്കിലും താൻ ഇണക്കിയെടുത്തതെന്ന് അയാഠം വിശ്വസിച്ച കലമാൻ എന്നെന്നേക്കുമായി അവിടം വിട്ടുപോയിരുന്നെങ്കിൽ അയാഠംക്ക ലേശംപോലും വ്യസനംതോന്നുകയില്ലായിരുന്നുവെന്നതാണ് സത്യം.

ഈ മനസ്സുമാററത്തിനുള്ള കാരണം മനസ്സിലാക്കാവുന്നതേയുള്ളു: വൃദ്ധൻ മേശമേൽ വിരിച്ചിരുന്ന തുണിയും അയാളുടെ കോട്ടിൻെറ ഒരു കഷണവും തുകൽ ബെൽററും അതിനകംതന്നെ മീഷ്ക ചവച്ചുതിന്നു കഴിഞ്ഞിരുന്നു. അവൻ പൂക്കഠം ചവിട്ടിമെതിച്ചു. വേലി ചാടിക്കടന്നു് തേനീച്ചക്കൂടുകഠം വച്ചിരുന്ന വളപ്പിനുള്ളിൽ കടന്നുചെന്നു. ആ കൂടുകഠം മുഴുവൻ ഓരോന്നായി തട്ടി താഴെയിട്ടുകൊണ്ട് അവൻ അവിടെ നൃത്തം വച്ചു. വൃദ്ധൻ ഇതൊക്കെ ക്ഷമയോടെ സഹിച്ചു. എങ്കിലും അയാഠംക്ക് ദേഷ്യംവന്നുതുടങ്ങിയിരുന്നു.

ഒരുദിവസം വിറകു ശേഖരിക്കാനായി വൃദ്ധൻ കാട്ടിനുള്ളിലേക്കു പോയി. വൃദ്ധൻെറ കുടിൽ കാടിൻെറ മദ്ധ്യത്തിലായിരുന്നതുകൊണ്ട് അയാഠം പുറത്തുപോകുമ്പോഠം അതു പൂട്ടുക പതിവില്ലായിരുന്നു. ഇതു് മീഷ്കയ്ക്കു് സൗകര്യമായി.

വൃദ്ധൻ മരങ്ങളുടെ ഇടയിൽ മറഞ്ഞയുടൻ മീഷ്ക കുടിലിൽ കയറി ഒരു പരിശോധന നടത്തി. ബൈബിഠം ദൃശ്യങ്ങളുടെ നിറപ്പകിട്ടുള്ള ചിത്രങ്ങഠംകൊണ്ട് കുടിലിൻെറ ഭിത്തികഠം അലങ്കരിച്ചിരുന്നു.

''സെൻറ് ജോർജ്ജിനേയും സർപ്പത്തേയും'' മീഷ്ക ഉററുനോക്കി. ആ ചിത്രം അവന്ന് വളരെ ഇഷ്ടപ്പെട്ടു. അവൻ അതിൻെറ ഒരററം ചിറികഠംക്കിടയിലാക്കി വലിച്ചു. സർപ്പവും ജോർജ്ജ് പുണ്യാളൻെറ കാലുകളും അവൻെറവയററിലായി. ''പ്രളയം'' എന്ന ചിത്രത്തിലേക്കാണ് പിന്നീട് അവൻെറ ശ്രദ്ധ തിരിഞ്ഞതു്. അതിലെ പുണ്യാളന്മാ

രേയും പാപികളേയും ഒരുമിച്ച് മീഷ്ക ആർത്തിയോടെ വിഴുങ്ങി. ''ഏദൻ തോട്ടത്തിൽനിന്നു് പുറത്താക്കപ്പെട്ട ആദത്തേയും ഔവയേയും'' മീഷ്ക ഭിത്തിയിൽനിന്നു് വലിച്ച് നിലത്തിട്ടു. അടുത്ത ചിത്രത്തിന്റെ നേർക്കു് തിരിഞ്ഞപ്പോഴാണു് അവൻ വൃദ്ധന്റെ പാട്ടു് അടുത്തെവിടെയോ കേട്ടതു്.

വീട്ടിലേതുപോലെതന്നെ ഇവിടെയും തന്റെ ചവറ്റുൽ ആർക്കും ഇഷ്ടപ്പെടാനിടയില്ലെന്നു് മീഷ്കയ്ക്കു മനസ്സിലായി. കഴിയുന്നതും വേഗം അവിടന്നു് രക്ഷപ്പെടണമെന്നായിരുന്നു അവന്റെ വിചാരം. പക്ഷെ പൊക്കംകുറഞ്ഞ മച്ചുള്ള ആ കൊച്ചുകുടിലിൽ അവനു് തിരിയാൻ ഇടമുണ്ടായിരുന്നില്ല. അവനു് അപ്പോഠം ഏകദേശം ഒരു കുതിരയുടെയത്ര പൊക്കമുണ്ടായിരുന്നുവെന്നും അവന്റെ കൊമ്പുകഠം സാമാന്യം വലുതായിരുന്നുവെന്നും ഓർക്കണം. പിറകോട്ടു നടന്നു് വാതിൽ കടക്കുക മാത്രമേ നിവൃത്തിയുള്ളൂ. എന്നാൽ ഇതിനിടെ വൃദ്ധൻ വാതില്ക്കലെത്തിക്കഴിഞ്ഞിരുന്നു. പടങ്ങളുടെ അവശിഷ്ടങ്ങഠം കണ്ടപ്പോഠം നടന്നതെന്താണെന്നു് വൃദ്ധൻ ഊഹിച്ചു.

''എടാ പിശാചെ! എടാ അസത്തേ!'' വൃദ്ധൻ അലറി. അയാഠം ഒരു വടിയെടുത്തു് ആ ഹീനന്റെ മുതുകത്തടിച്ചു. മീഷ്കയ്ക്കു് വല്ലാതെ വേദനിച്ചു. അവൻ ഓടിപ്പോയി.

കുറേ നാഠം കഴിഞ്ഞു് അവൻ വീണ്ടും ആ കുടിലിനടുത്തെത്തി. തേനീച്ചക്കൂടുകഠംക്കടുത്തു് ജോലി ചെയ്തുകൊണ്ടിരുന്ന വൃദ്ധൻ, മീഷ്ക അവിടെയെത്തിയതു് അറിഞ്ഞില്ല. വൃദ്ധൻ ഒരു തേനീച്ചക്കൂടിന്റെനേരെ കുനിയുന്നതു കണ്ടയുടൻ മീഷ്ക ശബ്ദമുണ്ടാക്കാതെ അയാളുടെ പിന്നിലെത്തി മുൻ കാലുകളുയർത്തി അയാളെ തൊഴിച്ചു. ഏതൊരു പുണ്യാളന്റേയും ക്ഷമ കെടുത്താൻ ഇതു പോരെ?

വൃദ്ധൻ ആ ''അസത്തിനെ'' പ്രാകുകയും അടിച്ചോടിക്കുകയും ചെയ്തു.

വേനല്ക്കാലം കഴിഞ്ഞു. മരങ്ങളുടെ ഇല പൊഴിഞ്ഞു. പ്രഭാതങ്ങളിൽ നിലം തണുത്തു് ഉറഞ്ഞു കിടന്നു. താമസിയാതെ ശൈത്യകാലം തുടങ്ങും.

തണുപ്പ് തുടങ്ങിയതോടെ മലമുകളിലുള്ള ആ ഗ്രാമം നിശ്ചലമായെന്നു തോന്നി. ആളുകൾ അധികസമയവും വീട്ടിനുള്ളിൽ കഴിച്ചുകൂട്ടി. ചിലപ്പോൾ അനേക ദിവസത്തേക്കു് ഞങ്ങൾ ഒരാളെപ്പോലും കണ്ടുമുട്ടിയില്ലെന്നുവരും.

ആദ്യത്തെ മഞ്ഞു പൊഴിഞ്ഞു.

മീഷ്ക ആഹ്ലാദത്തോടെ അതിനെ സ്വാഗതംചെയ്തു. അവൻ പൊടിമഞ്ഞിൽ സങ്കീർണ്ണമായ ഒരു നൃത്തം ചവിട്ടി. പുറത്തേക്കു് മഞ്ഞുകുന്നുകൾ കടഞ്ഞിട്ടുകൊണ്ടു് അവൻ മരങ്ങളുടെ താഴ്ന്ന ചില്ലകൾ അടർത്തിയെടുത്തു് നിലത്തിട്ടു് ചവിട്ടി. ഒടുവിൽ ദേഹമാകെ ചൂടാകുകയും തളർച്ചതോന്നുകയും ചെയ്തപ്പോൾ അവൻ വായ് തുറന്നു് ആർത്തിയോടെ പൊടിമഞ്ഞു വിഴുങ്ങിത്തുടങ്ങി.

ശൈത്യകാലത്തേക്കുവേണ്ടി അവന്റെ രോമം എത്ര നിബിഡമായി വളന്നിരിക്കുന്നുവെന്നു് ഞങ്ങൾ അപ്പോൾ മാത്രമാണു് ശ്രദ്ധിച്ചതു്. അവന്റെ കഴുത്തിലെ രോമം പ്രത്യേകിച്ചും നീളവും കട്ടിയും ഉള്ളതായിരുന്നു. അതു ചൂടുള്ള ഒരു കഴുത്തുപട്ടപോലെയിരുന്നു. നെഞ്ചിലും വയറിന്റെ അടിവശത്തും തൊങ്ങൽപോലെ രോമം വളർന്നിരുന്നു. എന്നാൽ കാലുകൾ വേനല്ക്കാലത്തേതുപോലെതന്നെ രോമമില്ലാതെ മെലിഞ്ഞു നീണ്ടിരുന്നു.

മാറലും റെയിൻഡിയറും തമ്മിലുള്ള വ്യത്യാസം ഇതാണു്. റെയിൻഡിയറിന്റെ കാലുകൾ കുറേക്കൂടി കുറുകിയതും വണ്ണമുള്ളതുമാണു്. കുളമ്പിനു ചുററും രോമങ്ങൾ നിബിഡമായി വളർന്നിരിക്കയുംചെയ്യും. റെയിൻഡിയറിന്റെ രോമാവൃതമായ കാലുകൾ രോമബൂട്ടുകൾപോലെയാണിരിക്കുന്നതു്. മാറലിന്റെ കാലുകളാകട്ടെ എല്ലാ ഋതുക്കളിലും ഉപ്പൂററിപൊങ്ങിയ പരിഷ്കാരമുള്ള ഷൂസുപോലെയാണു് ഇരിക്കുന്നതു്.

ശൈത്യകാലം മുഴുവൻ മീഷ്ക കുഴപ്പങ്ങളിലൊന്നും ചാടാതെ കഴിച്ചുകൂട്ടി. അവൻ മുററത്തുനിന്നു് പുറത്തു കടന്നു് കാടുകളിലും മലകളിലും അലഞ്ഞു തിരിയുകയോ വഴിയിലൂടെ നടന്നു് ആൾപ്പാർപ്പില്ലാത്ത വേനല്ക്കാല വസതികൾ സന്ദർശിക്കുകയോ പതിവായിരുന്നു. എങ്കിലും

എല്ലാ ദിവസവും വൈകുന്നേരം അവൻ കൃത്യമായി വീട്ടിലെത്തി. ഉന്തിനില്ക്കുന്ന ഒരു പാറയുടെ കീഴെ, ഞങ്ങളുടെ ആലയുടെ മേൽക്കൂരയിൽ ഇട്ടിരുന്ന ഒരു പായിലാണ്ʼ അവൻ കിടന്നുറങ്ങിയിരുന്നതു്.

ചിലപ്പോൾ അവൻ അടുത്തുള്ള ഗ്രാമത്തിലേക്കു പോകും. വളരെ വേഗംതന്നെ വീട്ടിലേക്കു് അവൻ പാഞ്ഞുവരികയും ചെയ്യും. കുരച്ചു കൊണ്ടു് ഒരു പററം പട്ടികൾ അവനെ പിൻതുടരുന്നുണ്ടാവും.

വീട്ടിനു ചുററും പലതവണ പ്രദക്ഷിണംവച്ചിട്ടു് മീഷ്ക പൂമുഖത്തിനു മുമ്പിൽ വന്നുനിന്നു് കൊമ്പുകൾ താഴ്ത്തി പട്ടികളോടു യുദ്ധം പ്രഖ്യാപിക്കും. പട്ടികളുടെ സംഘം കുരച്ചുകൊണ്ടു് പിൻവാങ്ങും. പിന്മാറാൻ കൂട്ടാക്കാത്ത വീരന്മാരെ മീഷ്ക തൊഴിക്കുകയും കുത്തുകയുംചെയ്യും.

വസന്തത്തിൻെറ ആദ്യത്തെ നിശ്വാസം മഞ്ഞുരുക്കിത്തുടങ്ങിയപ്പോൾ മീഷ്ക ദുഃഖാകുലനായി. അവൻ സമയമധികവും കാട്ടിൽ കഴിച്ചുകൂട്ടി.

ഫെബ്രുവരി മാസത്തിൽ അവൻെറ രോമം വീണ്ടും കൊഴിഞ്ഞുതുടങ്ങി. ചാരവും തവിട്ടുംചേർന്ന അവൻെറ രോമം ചിടപിടിച്ചു് കട്ടക



ട്ടയായി പൊഴിഞ്ഞുപോയി. അവന്ന് കൊമ്പുകൾ നഷ്ടപ്പെട്ടു. അവന്റെ മുഖത്ത് ദുഃഖവും നിസ്സഹായതയും നിഴലിച്ചു.

ആദ്യത്തെ വെള്ളച്ചാലുകൾ ഗളഗള ശബ്ദമുയർത്തി. വെയിലുള്ള സ്ഥലങ്ങളിൽ സ്നോഡ്രോപ്പുകളും വയലറ്റുകളും പൊട്ടിവിരിഞ്ഞു. പിന്നീട് മരങ്ങളും മൈതാനങ്ങളും പച്ചനിറമണിഞ്ഞു. ഞങ്ങൾ വീട്ടിനുള്ളിൽനിന്ന് പുറത്തിറങ്ങി. ഞങ്ങളുടെ പാട്ടും ബഹളവും മലമുകളിൽ അലയടിച്ചു. ഉല്ലാസയാത്രകൾ തുടങ്ങാനുള്ള സമയം ഇതാ വീണ്ടും സമാഗതമായിരിക്കുന്നു.

മീഷ്ക ഉൽക്കണ്ഠാകുലനായി. അവൻ മെലിഞ്ഞുവന്നു. അവന്ന് ഒന്നിലും ഉത്സാഹമില്ലാതായി.



വസന്തം വേനലിനു വഴിമാറിക്കൊടുത്തപ്പോഠം മീഷ്കയുടെ തലയിലെ മുഴകഠം വീണ്ടും വീർത്തു. മീഷ്കയുടെ പുതിയ കൊമ്പുകളിൽനിന്നു് ചോര കുടിക്കാൻ പറന്നെത്തിയ ഈച്ചകളും കുതിരയീച്ചകളും അവനെ വല്ലാതെ ഉപദ്രവിച്ചു. അവൻ കളപ്പുരയുടെ ഇരുളടഞ്ഞ ഒരു മൂലയിലേക്കു ഇഴഞ്ഞുകയറി നിരുന്മേഷനായി ദിവസങ്ങഠം തള്ളിനീക്കി. അടുത്തുള്ള ഒരു തോപ്പിൽനിന്നു് ഇലകളും ഇളംതണ്ടുകളും കരണ്ടുതിന്നാൻ വൈകുന്നേരം മാത്രം അവൻ അവിടെനിന്നു് പുറത്തിറങ്ങും.

അമ്മയ്ക്കു് മീഷ്കയോടു് വളരെയേറെ അനുകമ്പ തോന്നി. ഈച്ചകളെ അകററി നിർത്താനായി അവൻെറ മൃദുവായ ഇളംകൊമ്പുകളിൽ അമ്മ ഒരുതരം തൈലം പുരട്ടിക്കൊടുത്തു. പക്ഷെ അതു് അവനെ കൂടുതൽ അസഹ്യപ്പെടുത്തുകയാണു് ചെയ്തതു്.

മീഷ്കയെ ആശ്വസിപ്പിക്കാൻ അമ്മ അവനു് പലപ്പോഴും സ്വാദിഷ്ഠമായ തീററസാധനങ്ങഠം കൊടുക്കാറുണ്ടായിരുന്നു. മീഷ്ക അമ്മയോടു് വളരെയേറെ നന്ദിയുള്ളവനായിരുന്നു. അവനു് അമ്മയോടായിരുന്നു ഏററവും കൂടുതൽ സ്നേഹവും അടുപ്പവും. അവൻ അമ്മയുടെ ഏതു് ആജ്ഞയും അനുസരിക്കുകയും ഒരു പട്ടിയെപ്പോലെ അവരുടെ പിന്നാലെ നടക്കുകയുംചെയ്തിരുന്നു.

അമ്മ പൂമുഖത്തിരുന്നു് തയ്ക്കുകയോ കമ്പിളിയുടുപ്പുകഠം തുന്നുകയോ ചെയ്യുമ്പോഠം അവരുടെ കാൽച്ചുവട്ടിൽ കിടന്നു് വിശ്രമിക്കാൻ മീഷ്കക്കിഷ്ടമായിരുന്നു. പലപ്പോഴും അവൻ തൻെറ വേദനനിറഞ്ഞ മുഖം അമ്മയുടെ തോളിൽ വച്ചുകൊണ്ടു് കണ്ണടച്ചു് നില്ക്കുകയും അമ്മ അവനെ വാത്സല്യപൂർവം തലോടിക്കൊണ്ടിരിക്കുകയും ചെയ്യാറുണ്ടായിരുന്നു. അവൻ ഏതെങ്കിലും കുസൃതികാട്ടിക്കഴിഞ്ഞാൽ ആദ്യമായി അവൻെറ ഭാഗംപിടിക്കുന്നതു് അമ്മയായിരിക്കും.

കാട്ടിലെ കലമാനാണെന്നു വിചാരിച്ചു് വേട്ടക്കാരാരെങ്കിലും മീഷ്കയെ വെടിവയ്ക്കുമോ എന്നു് അമ്മ ഭയന്നു. അതുകൊണ്ടു് അമ്മ അവൻെറ കഴുത്തിൽ ഒരു തുകൽപ്പട്ട ഇടുകയും അതിൽ ചുവപ്പും നീലയും നിറമുള്ള രണ്ടു വലിയ റിബണുകഠം കെട്ടിവയ്ക്കുകയുംചെയ്തു.

ആ നിറപ്പകിട്ടുള്ള റിബണുകഠം ദൂരെനിന്നുതന്നെ ആർക്കും കാണാൻ കഴിയുമായിരുന്നു. എന്നിട്ടും മീഷ്കയെ അപകടത്തിൽനിന്നു് രക്ഷിക്കാൻ അവയ്ക്കു കഴിഞ്ഞില്ല.

ഇങ്ങിനെയാണ് അതു സംഭവിച്ചതു്.

തലസ്ഥാനത്തുനിന്നു് വന്ന ഒരു പ്രകൃതിശാസ്ത്രജ്ഞൻ മലയിടുക്കിൽനിന്നും രണ്ടുകിലോമീററർ മുകളിൽ ടെൻറുകെട്ടി ക്യാമ്പുചെയ്തു.

അയാാം പകൽമുഴുവൻ മലകാം കയറിയിറങ്ങി ഫോട്ടോയെടുക്കുകയും പാറക്കല്ലുകളും പുല്ലുകളും ശേഖരിക്കുകയും ചെയ്തുപോന്നു.

വൈകുന്നേരം അയാാം ക്യാമ്പിൽ തിരിച്ചെത്തി ആഹാരം പാകംചെയ്തു കഴിക്കുകയും അന്നു ശേഖരിച്ച വസ്തുക്കളെപ്പററി ശ്രദ്ധാപൂർവ്വം പഠനം നടത്തിയിട്ടു് അവ ചെറിയ പെട്ടികളിലാക്കി സൂക്ഷിച്ചുവയ്ക്കുകയുംചെയ്യും.

അയാാം പുറത്തുപോയിരുന്ന സമയത്തു് മീഷ്ക ആ ടെൻറ് കണ്ടുപിടിച്ചു. ആദ്യം അതു തട്ടിമറിച്ചിടാൻ അവൻ ഒരു ശ്രമം നടത്തി. അപ്പോഴാണു് കുറെ കടലാസു കഷണങ്ങളും സിഗററ്റുകുററികളും അവൻെറ ദൃഷ്ടിയിൽപ്പെട്ടതു്. അതെല്ലാം. അകത്താക്കിക്കഴിഞ്ഞപ്പോാം ടെൻറിനെപ്പററിയുള്ള അവൻെറ അഭിപ്രായം മാറി. വീണ്ടും അതു സന്ദർശിക്കുന്നതു നന്നായിരിക്കുമെന്നു് അവൻ തീരുമാനിച്ചു.

പിറേറദിവസം വൈകിട്ടു് ഇരുളടഞ്ഞ കുളപ്പുരയിൽനിന്നു് പുറത്തുകടന്നയുടൻ മീഷ്ക ടെൻറിനടുത്തേക്കു പാഞ്ഞു. ടെൻറിൻെറ പടുതകാം അകററിവച്ചിരുന്നു. ജിജ്ഞാസുവായ മീഷ്ക അതിനിടയിലൂടെ തല അകത്തേക്കു് നീട്ടി.

ഭാഗ്യദോഷത്തിനു് പ്രകൃതിശാസ്ത്രജ്ഞൻ അകത്തുണ്ടായിരുന്നു.

ദൈവമേ! പേടിച്ചരണ്ട ആ ധീരനായ നായാട്ടുകാരൻ മീഷ്കയുടെ കഴുത്തിലെ ചുവപ്പും നീലയും റിബൺപോലും കണ്ടില്ലെന്നുമാത്രമല്ല കാട്ടുമാനുകാം മനുഷ്യരുടെ അടുത്തെങ്ങും വരികയില്ല എന്ന വസ്തുത മറന്നുപോവുകകൂടിചെയ്തു. അയാാം ഒരു തരത്തിൽ തോക്കു് വലിച്ചെടുത്തു് നേരെ മീഷ്കയുടെ നെററിയിലേക്കു് വെടിവച്ചു.

മീഷ്ക നിലംപതിച്ചു.

ആ വഴി കടന്നുപോയ ഒരു ഫോറസ്റ്റർ വെടിയുടെ ശബ്ദം കേട്ടു് അവിടെയെത്തി.

നിലത്തു കിടന്നു് മീഷ്ക മരണവെപ്രാളം കാണിക്കുന്നതാണു് അയാാം കണ്ടതു്. പ്രകൃതിശാസ്ത്രജ്ഞൻ മീഷ്കയുടെ കഴുത്തുപട്ടയിലുള്ള

റിബൺ നോക്കി ആശ്ചര്യഭരിതനായി അവിടെ നിന്നിരുന്നു. വനംസൂക്ഷിപ്പുകാരൻ ഞങ്ങളുടെ വസതിയിലേക്കു ഓടിവന്നു.

''വേഗം വരൂ! ഒരു അപകടം പററിയിരിക്കുന്നു! മീഷ്കു കൊല്ലപ്പെട്ടു!'' മുററത്തേക്കു ഓടിക്കയറുന്നതിനിടയിൽ അയാറം വിളിച്ചുപറഞ്ഞു. അച്ഛൻ കുതിരയെ അഴിച്ചു. തോക്കുമെടുത്തു രോഷാകുലനായി അദ്ദേഹം ടെൻറിനടുത്തേക്കു് കുതിര ഓടിച്ചുപോയി. അദ്ദേഹം എന്തെങ്കിലും അവിവേകം കാട്ടിയേക്കും എന്നു് പേടിച്ചു് അമ്മയും പിന്നാലെ ചെന്നു.

അമ്മ അവിടെ എത്തിയപ്പോറം അച്ഛൻ പ്രകൃതിശാസ്ത്രജ്ഞനോടു് തട്ടിക്കയറിക്കൊണ്ടിരിക്കയായിരുന്നു. ജാള്യതകൊണ്ടു് മുഖം ചുവന്ന ആ മനുഷ്യൻ ക്ഷമാപണരൂപേണ എന്തൊക്കെയോ പിറുപിറുത്തുകൊണ്ടിരുന്നു.

''നിങ്ങറം, പട്ടണവാസികറം, തലച്ചോറു് എവിടെയാണു് സൂക്ഷിക്കുന്നതു്? ഒരു കാട്ടുമാൻ ഒരിക്കലും ടെൻറിനുള്ളിൽ തലയിടുകയില്ലെന്നു് നിങ്ങറംക്കു് അറിയില്ലേ! ഒരു പ്രകൃതിവിദഗ്ദ്ധൻ വന്നിരിക്കുന്നു!''

ഭാഗ്യവശാൽ ആ പ്രകൃതിശാസ്ത്രജ്ഞനു് വെടിവയ്ക്കാൻ തീരെ അറിയില്ലായിരുന്നു. അതുകൊണ്ടു് നെററിയെ ലക്ഷ്യമാക്കി അടുത്തുനിന്നു് വെടിവച്ചിട്ടും അയാളുടെ ഉന്നം പിഴച്ചു. മീഷ്കയുടെ ഒരു കൊമ്പിലാണു് വെടി കൊണ്ടതു്. അതിൻെറ ഒരു ശാഖ മുറിഞ്ഞു് തൂങ്ങിക്കിടന്നു.

അച്ഛൻ കുപ്പായത്തിൻെറ കൈകറം ചുരുട്ടി ശസ്ത്രക്രിയ നടത്താൻ തയ്യാറായി.

പ്രകൃതിശാസ്ത്രജ്ഞൻ പ്രഥമശുശ്രൂഷാ സാമഗ്രികറം നിറച്ച സഞ്ചി എടുത്തുകൊണ്ടുവന്നു. പിന്നീടു് ഓടിപ്പോയി ഒരു തൊട്ടി വെള്ളം കൊണ്ടുവന്നു. തൻെറ തെററിനു് പ്രായശ്ചിത്തമായി എന്തുംചെയ്യാൻ തയ്യാറായിരുന്നു അയാറം.

ഒടിഞ്ഞുപോയ ശാഖയോടൊപ്പം കൊമ്പിൻെറ ഒരു ഭാഗവും അവർ മുറിച്ചുമാററി. മീഷ്ക വേദനകൊണ്ടു് അലറി. ശക്തിയോടെ പുറത്തേക്കു ചീററിവന്ന രക്തം നാലടി അകലെ നിന്ന ഒരു മരത്തിന്മേൽപ്പോലും തെറിച്ചു വീണു.

ഒടുവിൽ അച്ഛൻ മുറിവിൽ കുറെ മരുന്നൊഴിച്ചു. ക്ഷീണംകൊണ്ടു് മീഷ്ക തലകുനിച്ചു. അവനു് ബോധക്ഷയമുണ്ടായെന്നു തോന്നി.

ഒരു ക്യാൻവാസുശീലയ്ക്കടിയിൽ അവൻ രാത്രിമുഴുവൻ ഞരങ്ങിക്കൊണ്ടു് കിടന്നു.

പിറേറന്നു് അവൻ എണീററു. അച്ഛൻ താങ്ങിപ്പിടിച്ചു് അവനെ വീട്ടിലേക്കു് നടത്തിക്കൊണ്ടുവന്നു.

ആ വർഷം അവൻെറ കൊമ്പുകൾ വളരെ വിചിത്രമായിരുന്നു: ഒരെണ്ണം സാധാരണഗതിയിലുള്ളതും മററതു് പാതി ഒടിഞ്ഞതും.

അവൻെറ കൊമ്പുകൾ ഇനി എന്നും ഇങ്ങിനെയിരിക്കുമെന്നാണു് ഞങ്ങൾ വിചാരിച്ചതു്. പക്ഷെ അതു ശരിയായിരുന്നില്ല.

അടുത്ത വസന്തത്തിൽ മീഷ്കയുടെ വിരൂപമായ കൊമ്പുകൾ കൊഴിഞ്ഞു. ജൂലൈ മാസമായപ്പോഴേക്കും ശാഖകളോടുകൂടിയ ഭംഗിയുള്ള ഒരു ജോടി കൊമ്പുകൾ അവനുണ്ടായി.

മീഷ്കയ്ക്കു് അഞ്ചു വയസ്സായി.

ആ വേനല്ക്കാലത്തു് അവൻെറ കുസൃതികൾ പതിന്മടങ്ങു് വർദ്ധിച്ചു. വേനല്ക്കാല വസതികളുടെ ചുററുമുള്ള തോട്ടങ്ങളിൽ കായ്കൾ വിളഞ്ഞുതുടങ്ങിയപ്പോൾ മീഷ്ക സമയം അധികവും അവിടെ ചെലവഴിച്ചുതുടങ്ങി.

പട്ടണത്തിലേക്കുള്ള വഴിയിൽക്കൂടി വളരെ ദൂരം അവൻ സഞ്ചരിക്കും. ഇഷ്ടമുള്ള ഒരിടം കണ്ടെത്തിയാലുടൻ വേലി ചാടിക്കടന്നു് ഒരു മരക്കൊമ്പു് കടിച്ചുപിടിച്ചു് ശക്തിയായി കുലുക്കിത്തുടങ്ങും. ആപ്പിളുകൾ തുരുതുരെ നിലത്തു വീഴും. രണ്ടോ മൂന്നോ ആപ്പിളുകൾ തിന്നിട്ടു് മീഷ്ക അടുത്ത ആപ്പിൾ മരത്തിനടുത്തേക്കു് നടക്കും. തിന്നുന്നതിനേക്കാൾ കൂടുതൽ നശിപ്പിക്കുന്നതിലായിരുന്നു അവനു താല്പര്യം.

തോട്ടത്തിൽ പകുതി വിളഞ്ഞ ആപ്പിളുകൾ ചതഞ്ഞരഞ്ഞു് ചിതറിക്കിടക്കുന്ന കാഴ്ച ഉടമസ്ഥന്മാരെ രോഷാകുലരാക്കി.

കലമാൻ ഞങ്ങളുടേതാണെന്നു് മനസ്സിലായ ഉടൻ അവർ പരാതിയുമായി വീട്ടിലെത്തിത്തുടങ്ങി.

''ഞാൻ എന്തു ചെയ്യാനാണു്?'' നിസ്സഹായനായി അച്ഛൻ ചോദിക്കും. ''നിങ്ങൾതന്നെ അവനെ ആട്ടിയോടിച്ചാൽ മതി!''

ഒരു ശിക്ഷയായി അച്ഛൻ മീഷ്കയെ പൂട്ടിയിട്ടുനോക്കി. പക്ഷെ സ്വാതന്ത്ര്യം ഇഷ്ടപ്പെടുന്ന മീഷ്കയ്ക്ക് അതു് തീരെ ദുസ്സഹമായിരുന്നു. സംഗതികഠം കൂടുതൽ വഷളാക്കുകയാണു് അതു ചെയ്തതു്.

''യുദ്ധഭൂമിയിയിൽനിന്നു്''—പട്ടണത്തിലെ തോട്ടങ്ങളെ അച്ഛൻ അങ്ങിനെയാണു് വിളിച്ചിരുന്നതു്—ഏതു സമയവും പുതിയ സംഭവവികാസങ്ങഠം പ്രതീക്ഷിച്ചുകൊണ്ടാണു് ഞങ്ങഠം കഴിഞ്ഞതു്.

മീഷ്കയുടെ പരാക്രമങ്ങളെപ്പററിയുള്ള പുതിയ റിപ്പോർട്ടുകഠം തുരുതുരെ വന്നുതുടങ്ങി. ഇന്നലെ അവൻ പുതുതായി താമസിക്കാനെത്തിയ ഒരു കൂട്ടരുടെ കുട്ടികളോടു് യുദ്ധംചെയ്തു. ഇന്നു് ആരുടേയോ അയയിൽ ക്കിടന്ന കുപ്പായം വലിച്ചെടുത്തു് ചവച്ചു നാരാക്കി. മിനിഞ്ഞാന്നു് ഒരാളുടെ മണ്ണുകൊണ്ടുണ്ടാക്കിയ നിലവറയുടെ മച്ചിൽ കവാത്തുനടത്തുന്നതിനിടയിൻ മച്ചിടിഞ്ഞു് അവൻ അടിയിലേക്കു വീണു് തണുക്കാൻ വച്ചിരുന്ന പാൽ ഭരണികഠം തട്ടിമറിച്ചു.

''നാം എന്തു ചെയ്യും? ഒരു തനി കൊള്ളക്കാരനെപ്പോലെയാണു് അവൻ!'' അച്ഛനും അമ്മയും സങ്കടപ്പെട്ടു.

ഒടുവിൽ ആരുടെയോ കയ്യിൽനിന്നു് നല്ലകുറെ അടി കിട്ടിക്കഴിഞ്ഞപ്പോഠം മീഷ്ക ഒന്നടങ്ങി. അവൻ കൂടുതൽ സമയവും വീടിൻെറ പരിസരത്തിൽ ചെലവഴിക്കാൻ തുടങ്ങി.

ഞങ്ങഠം ആശ്വാസത്തിൻേറതായ നെടുവീർപ്പിട്ടു. പക്ഷെ ആ ശാന്തത അധികകാലം നീണ്ടുനിന്നില്ല.

വലിയ ഒരു നുകവും കുതിരക്കോപ്പും കൊമ്പിലേററിക്കൊണ്ടാണു് ഒരു ദിവസം മീഷ്ക വീട്ടിലെത്തിയതു്. അവൻ അതു് ഏതെങ്കിലും വണ്ടിയുടെയടുത്തു് കണ്ടെത്തിയതാവണം. നുകത്തിൽ കുത്താൻ ശ്രമിക്കുമ്പോഠം അതു കൊമ്പുകളിൽ ഉടക്കിപ്പോവുകയും കൊമ്പുകളിൽനിന്നു് വേർപെടുത്താൻ നിവൃത്തിയില്ലാതെ വന്നപ്പോഠം വിരണ്ടു് മീഷ്ക വീട്ടിലേക്കു് അതുമായി ഓടിവരികയും ചെയ്തതാവണം.

തലയിൽ ഈ വിചിത്രമായ കിരീടവുമണിഞ്ഞുകൊണ്ടു് മീഷ്ക വീട്ടിലേക്കു പാഞ്ഞുവരുന്നതുകണ്ടു് ഞങ്ങഠം പൊട്ടിച്ചിരിച്ചു. ഞങ്ങഠം നുകം എടുത്തുമാററി. അച്ഛൻ പുറത്തു് ഒരു പരസ്യം എഴുതിവച്ചു. പക്ഷെ നുകത്തിൻെറ ഉടമസ്ഥൻ അന്വേഷിച്ചുവന്നില്ല. അങ്ങിനെ ആ

നകം ഞങ്ങളുടേതായിത്തീർന്നു. ''മീഷ്കയുടെ നകം'' എന്നാണ് ഞങ്ങൾ അതിന് പേർകൊടുത്തതു്.

അടുത്ത സംഭവം നടന്നതു് ഏതാനും ആഴ്ചകൾ കഴിഞ്ഞാണ്. തന്റെ പഴയ സുഹൃത്തായ തേനീച്ചവളർത്തുകാരനെയാണ് മീഷ്ക ഇത്തവണ സന്ദർശിച്ചതു്. അയാളുടെ ആട്ടിൻതോൽക്കോട്ടുമായി അവൻ തിരിച്ചുവന്നു.

ഞങ്ങൾ തോട്ടത്തിൽ ജോലിചെയ്തുകൊണ്ടിരിക്കയായിരുന്നു. മീഷ്ക കട്ടിയുള്ള ഒരു രോമക്കോട്ട് തലയിൽ അണിഞ്ഞു് അഭിമാനപൂർവ്വം തലയുയർത്തിപ്പിടിച്ച് റോഡിലൂടെ ഓടിവരുന്നതു് ഞങ്ങൾ കണ്ടു. വിളിച്ചുകൂവുകയും ചീത്തപറയുകയും ചെയ്തുകൊണ്ട് വൃദ്ധനും പിന്നാലെയെത്തി.

ഞങ്ങൾ മുററത്തുവച്ച് മീഷ്കയെ തടഞ്ഞുനിർത്തി കോട്ടെടുത്തു് വൃദ്ധനു കൊടുത്തു. അയാൾ മീഷ്കയെ വെറുപ്പോടെ നോക്കി. മീഷ്ക മരിച്ചുവീഴുന്നതു കാണാൻ താൻ അതിയായി ആഗ്രഹിക്കുന്നുവെന്നു് അയാൾ അരിശത്തോടെ പറഞ്ഞു. പക്ഷെ മീഷ്കയ്ക്കു അങ്ങിനെ ചെയ്യാൻ യാതൊരു ഉദ്ദേശവുമുണ്ടായിരുന്നില്ല.

ഞങ്ങളോടൊപ്പം മീഷ്ക വളർന്നുവന്നതുകൊണ്ട് അവനെ ഞങ്ങൾക്ക് തെല്ലും ഭയമില്ലായിരുന്നു. വസന്തകാലത്തു് കൊമ്പുകൾ കൊഴിയു മ്പോൾ നിസ്സഹായനായിത്തീരുന്ന മീഷ്കയോടു് ഞങ്ങൾക്ക് സഹതാപമായിരുന്നു. അവനെ രക്ഷിക്കേണ്ടതു് ഞങ്ങളുടെ ചുമതലയാണെന്നു് ഞങ്ങൾ വിചാരിച്ചു. ഞങ്ങൾ ലാളിച്ച് അവനെ വഷളാക്കുക പതിവായിരുന്നു. അതുകൊണ്ട്, അവനുകൊമ്പു വീണ്ടും മുളയ്ക്കുമ്പോൾ ഞങ്ങൾ അവനെ ഒട്ടും ഭയപ്പെട്ടിരുന്നില്ല. കൊമ്പുകളുടെ ശക്തി കാട്ടിത്തരാൻ അവൻ തുനിഞ്ഞാലുടൻ ഞങ്ങൾ ദൃഢസ്വരത്തിൽ പറയും:

''നിർത്തു്, മടയാ! മുരാളനാകാൻ നോക്കണ്ട!''

എന്നാൽ അന്യരെല്ലാം അവനെ പേടിച്ച് ഓടുകയാണ് പതിവ്. മീഷ്ക പിന്നാലെ ഓടിയെത്തി അവർക്കു് കണക്കിനു് കൊടുക്കാറുമുണ്ടായിരുന്നു.

ഭംഗിയായി വസ്ത്രധാരണംചെയ്ത ഒരു വലിയ സംഘം വിനോദയാത്രക്കാർ ഒരിക്കൽ ഞങ്ങളുടെ മലയിലെത്തി. അവർ കാടുകളിൽ

ചുററിനടന്നുകൊണ്ടിരുന്നു. ഒരു യുവതിയും യുവാവും പൈൻമരത്തിന്റെ ചുവട്ടിലിരുന്നു സല്ലപിക്കുകയായിരുന്നു. യുവതി പെട്ടെന്ന് തിരിഞ്ഞുനോക്കിയപ്പോഠം മീഷ്ക അങ്ങോട്ടു ചെല്ലുന്നതാണ് കണ്ടതു്.

''അയ്യോ! ഓടിവരണേ! അവൻ ഞങ്ങളെ കൊല്ലും! അവൻ അടുത്തടുത്തുവരുന്നു.... ആരെങ്കിലും ഓടിവരണേ! നമ്മഠം എങ്ങിനെ രക്ഷപ്പെടും!'' യുവതി വിളിച്ചുപറഞ്ഞു.

പേടിച്ച് നിലവിളിച്ചുകൊണ്ട് ആ സ്ത്രീ ഓടിച്ചെന്ന് ഒരു മരക്കൊമ്പിൽ അള്ളിപ്പിടിച്ചു. ഒരു കുററൻ മുന്തിരിപ്പഴംപോലെ അവർ മരക്കൊമ്പിൽനിന്ന് തൂങ്ങിക്കിടന്നു.

കൂടെയുണ്ടായിരുന്ന മാന്യൻ ആ യുവതിയെ രക്ഷിക്കാൻ തീരുമാനിച്ചു. അയാഠം തന്റെ തൊപ്പിയൂരി മീഷ്കയുടെ നേരെ വീശി. മീഷ്ക അതു കണ്ടു ഭയന്നുപോകുമെന്നാണ് അയാഠം വിചാരിച്ചതു്.

മീഷ്ക തലയുയർത്തി നാക്ക് പുറത്തേക്കു നീട്ടിക്കൊണ്ട് ചീററി.

ധീരനായ യുവാവ് ഒരു പൈൻകായെടുത്ത് അവന്റെ നേർക്കെറിഞ്ഞു. എന്നാൽ മീഷ്ക അയാളുടെ അടുത്തേക്ക് ഒരു ചുവടുകൂടി അടുത്തപ്പോഠം അയാളുടെ ധൈര്യം പമ്പകടന്നു. അയാഠം തിരിഞ്ഞ് ആവുന്നത്ര വേഗത്തിൽ മലയുടെ അടിവാരത്തിലേക്ക് ഓടി. യുവതിയെ ഒരു നോക്കുകൂടി കണ്ടുകളയാമെന്ന് മീഷ്ക തീരുമാനിച്ചു.

നിർഭാഗ്യവതിയായ ആ യുവതി തന്റെ രക്ഷകൻ ഓടിപ്പോകുന്നതു കണ്ട് ഭയവിഹ്വലയായി മരക്കൊമ്പിൽനിന്ന് പിടിവിട്ടു. മീഷ്കയുടെ തൊട്ടുമുമ്പിലേക്കാണ് അവഠം വീണതു്.

മീഷ്ക യുവതിയുടെ ചുററും നടന്ന് അസാധാരണമായ ഒരു നൃത്തം ചവിട്ടി. അതിന്റെ ഉപസംഹാരമെന്നവണ്ണം കാലുകളുയർത്തി യുവതിയെ പ്രഹരിക്കാൻ തയ്യാറായി മീഷ്ക നില്ക്കുമ്പോഴാണ് സോന്യ അവിടെയെത്തിയതു്. സോന്യ അവനെ അടിച്ചോടിച്ച് യുവതിയെ രക്ഷപ്പെടുത്തി.

ഭവനല്ക്കാലത്ത് വിരസമായ ഒററ ദിവസംപോലും ഉണ്ടായിരുന്നില്ല.

കുസൃതികാട്ടുന്നതിന് ഇടയ്ക്കുള്ള സമയം പട്ടികളോട് മല്ലടിച്ചും മലമുകളിലൂടെ ഓടിനടന്നും പുഴകളിൽ നീന്തിക്കളിച്ചും ഉല്ലാസമായി

മീശ്ശ ചെലവഴിച്ചു. പുഴയുടെ നടുക്കു ചെന്നുനിന്നു് മുൻകാലുകൾകൊണ്ടു് വെള്ളം തെറിപ്പിക്കുക എന്നായിരുന്നു നീന്തലിനെപ്പററി അവനുണ്ടായിരുന്ന ധാരണ.

ഒരു ചെറിയ തൊട്ടി നിറച്ചു വെള്ളവുമായി മീശ്ശ കാണാതെ പൂമുഖത്തു് ഒളിച്ചിരിക്കുകയെന്നതു് ഞങ്ങൾക്കു് ഇഷ്ടമുള്ള വിനോദമായിരുന്നു. മീശ്ശ ആ വഴി കടന്നുപോകുമ്പോൾ ഞങ്ങൾ വെള്ളം അവൻെറമേൽ ഒഴിക്കും.

അവൻെറ അപ്പോഴത്തെ നൃത്തം ഒന്നു കാണേണ്ടതാണു്!

മീശ്ശയ്ക്കു് ആറുവയസ്സുള്ളപ്പോൾ അവൻ വീട്ടിൽനിന്നും അപ്രത്യക്ഷനായി. രണ്ടുമാസക്കാലത്തേക്കു് അവനെപ്പററി ഞങ്ങൾക്കു് യാതൊരു വിവരവും ലഭിച്ചില്ല. അമ്മ വളരെ ദുഃഖിച്ചു. ആരോ അവനെ വെടിവച്ചുകാണുമെന്നു് അവർ തീർച്ചയാക്കി.

അമ്മ വെറുതെ പേടിച്ചതാണു്. ഒരു ദിവസം ജോലി കഴിഞ്ഞു് മടങ്ങുമ്പോൾ ഒരു പററം പശുക്കൾ കൂട്ടംകൂടി നില്ക്കുന്നതു് അച്ഛൻ കണ്ടു. ഇടയ്ക്കിടയ്ക്കു് അമറിക്കൊണ്ടു് അവ ഒരു മായാവലയത്തിൽ അകപ്പെട്ടതുപോലെ നിന്നു. അവയുടെ മദ്ധ്യത്തിലായി മീശ്ശ നൃത്തം ചവിട്ടിക്കൊണ്ടു നില്ക്കുന്നതു് അച്ഛൻ കണ്ടു. ഇത്രയേറെ പശുക്കളുടെ ആരാധനാപാത്രമായിത്തീർന്നതിൽ സന്തുഷ്ടനായ മീശ്ശയുടെ നൃത്തം പതിവിലും പൊടിപൊടിച്ചു. അവൻ പമ്പരംപോലെ കറങ്ങി, കൊമ്പുകൾ കനിച്ചു പിടിച്ചു, മുട്ടുകൾ മടക്കി, പിൻകാലുകളിൽ എണീററുനിന്നു, തുള്ളിച്ചാടിക്കൊണ്ടു് സദസ്യരെ വണങ്ങി.

''തെമ്മാടി!'' അച്ഛൻ ചിരിച്ചുകൊണ്ടു് വിളിച്ചു. മീശ്ശയ്ക്കു് അപകടമൊന്നും പററിയിട്ടില്ലെന്നും അവൻ കൂടുതൽ ഉന്മേഷവാനായിരിക്കുന്നുവെന്നും മനസിലായപ്പോൾ അച്ഛനു് സന്തോഷമായി.

അച്ഛൻെറ ശബ്ദം കേട്ടയുടൻ മീശ്ശ ഒന്നു ഞെട്ടി. പശുക്കളുടെ തലയ്ക്കുമീതെ ചാടി അവൻ വീട്ടിലേക്കു് ഓടി. തുടർന്നുള്ള ഏതാനും ദിവസങ്ങളിൽ അവൻ പതിവിലേറെ ശാന്തനും സുശീലനുമായിരുന്നു. അമ്മയ്ക്കു് ഇതില്പരം സന്തോഷം ഉണ്ടാകാനില്ല. ആ പ്രദേശത്തു് ഒരു പററം മാറ

ലുകളെ കണ്ടുമുട്ടിയതായി ആരോ ഒരാറം അച്ഛനോടു പറഞ്ഞു. മീഷ്ക ഞങ്ങളേ എന്നെന്നേക്കുമായി വിട്ടുപിരിയാൻ സാദ്ധ്യതയുണ്ടെന്നു് അച്ഛൻ ഞങ്ങറംക്കു മുന്നറിയിപ്പു തന്നു.

അമ്മ അതു വിശ്വസിച്ചില്ല. മാറലുകളെ സന്ദർശിച്ചിട്ടു് അവൻ മടങ്ങിവരുമെന്നായിരുന്നു അമ്മയുടെ അഭിപ്രായം. എന്നാൽ മീഷ്ക ഞങ്ങളെ വിട്ടുപിരിയുകതന്നെ ചെയ്തു. അവൻ മാറലുകളുടെ സംഘത്തോടൊപ്പം മലമ്പാത കടന്നു് അപ്രത്യക്ഷനായി. പിന്നീടു് ഒരിക്കലും അവൻ തിരിച്ചുവരികയുണ്ടായില്ല. അവൻെറ പ്രായത്തിൽ ഒരു കലമാൻ ഇണയെ ലഭിക്കാൻവേണ്ടി ലോകത്തോടു മുഴുവൻ യുദ്ധംചെയ്യാൻപോലും മടിക്കയില്ല. മീഷ്ക വലിപ്പവും ശക്തിയുമുള്ള ഒരു കലമാനായിരുന്നു. അവൻ എതിരാളികളെ തോല്പിച്ചു് പററത്തിൻെറ നായകസ്ഥാനം ഏറെറടുക്കുമെന്നുള്ള വിശ്വാസം ഞങ്ങറംക്കു് ആശ്വാസമരുളി.

മീഷ്ക! നിനക്കു് നല്ലതു വരട്ടെ!





# ഈൗഷ്ക്കയും മീൽക്കയും

ഞാനും സഹോദരിയും സ്കൂളിൽനിന്നു് മടങ്ങിയെത്തിയപ്പോഠം വീട്ടിൽ ആരും ഉണ്ടായിരുന്നില്ല. എല്ലാവരും തോട്ടത്തിൽ ജോലിചെയ്യുകയായിരുന്നു. ഞങ്ങഠംക്കു കിട്ടിയ ബഹുമതിപത്രങ്ങളുമായി ഉടൻതന്നെ ഞങ്ങഠം തോട്ടത്തിലേക്കോടി.

''മിടുക്കികഠം!'' അമ്മ ഞങ്ങളെ അഭിനന്ദിച്ചു. ''രണ്ടുപേർക്കും ഒന്നാം സമ്മാനം കിട്ടിയിരിക്കുന്നു. ഇത്ര നന്നായി പഠിച്ചതിനു് ഞാനും അച്ഛനും എന്തെങ്കിലും നിങ്ങഠംക്കു വാങ്ങിത്തരേണ്ടതാണു്. അല്ലേ?'' അമ്മ അച്ഛനെ നോക്കി പറഞ്ഞു.

സോന്യ എന്നെ തോണ്ടിക്കൊണ്ടു് പറഞ്ഞു:

''അവരോടു് അതു പറയൂ....''

ഉദ്വേഗംകൊണ്ടു് ഞാൻ ചുമച്ചു.

''ഞങ്ങഠംക്കു് സമ്മാനമൊന്നും വേണ്ട!'' ഞാൻ പറഞ്ഞു.

''അതെന്താ?''

''ഞങ്ങഠംക്കു് സമ്മാനം വേണ്ടാത്തതുകൊണ്ടല്ല. അതിനു പകരം ഞങ്ങഠംക്കു് ഓരോ റൂബിഠം തന്നാൽമതി. ഇനി എല്ലാ പ്രാവശ്യവും

ഞങ്ങൾ ബഹുമതിപത്രം വാങ്ങും. ഒരു കഴുതയെ വാങ്ങാനായി ഞങ്ങൾ കിട്ടുന്നതെല്ലാം സൂക്ഷിച്ചുവയ്ക്കുകയാണ്.''

''എത്ര നാളായി ഇതു തുടങ്ങിയിട്ട്? ഇപ്പോൾ എന്തുണ്ട് സമ്പാദ്യം?''

''ഞങ്ങൾ കഴിഞ്ഞ ശൈത്യകാലത്തു തുടങ്ങിയതാണ് ഈ പദ്ധതി. ഇപ്പോൾ ഒരു റൂബിളും അമ്പത്തഞ്ചു കോപ്പെക്കും ഞങ്ങളുടെ കയ്യിലുണ്ട്,'' അഭിമാനത്തോടെ നതാഷ പറഞ്ഞു. അവൾക്ക് അഞ്ചുവയസ്സേ ഉണ്ടായിരുന്നുള്ളുവെങ്കിലും ഞങ്ങളുടെ ഖജാൻജി അവളായിരുന്നു. കൂട്ടത്തിൽ പിശുക്കി അവളായിരുന്നതുകൊണ്ടാണ് ഞങ്ങൾ ആ ജോലി അവളെ ഏല്പിച്ചതു്.

''കൃത്യം ഒരു റൂബിൾ അൻപത്തഞ്ചു കോപ്പെക്ക്. കാണിച്ചുതരണോ?''

''നിനക്കും ഇതിൽ പങ്കുണ്ടോ? നീ സ്കൂളിൽപ്പോകുന്നില്ലല്ലോ, നിനക്ക് ഉച്ചഭക്ഷണത്തിന് കാശുംകിട്ടുന്നില്ല. പിന്നെങ്ങിനെ?''

''ഗയിററിൻെറയടുത്തു് കിടന്നുകിട്ടിയ പതിനഞ്ചു കോപ്പെക്ക് ഞാൻ ഡപ്പിയിലിട്ടു.''

അച്ഛൻ തുമ്പ നിലത്തു കുത്തിനിർത്തിയിട്ട് പോക്കററിൽ കയ്യിട്ടു.

''നിങ്ങളുടെ കമ്പനിയിൽ ഞാനും ഒരു ഷെയർ എടുത്തുകളയാം. എന്നേക്കൂടെ നിങ്ങൾ പങ്കാളിയാക്കുമോ? ഇതാ എൻെറ അഞ്ചു റൂബിൾ. ഇതു് എൻെറ പങ്കാണ്. നിങ്ങളുടെ സമ്പാദ്യവുംകൂടി എടുത്തുകൊണ്ട് ചന്തയിലേക്ക് ഓടിക്കോ!''

''ഇപ്പോഴോ? ഇന്നുതന്നെയോ?''

അരമണിക്കൂറു കഴിഞ്ഞു് ഞങ്ങൾ ചുട്ടുപൊള്ളുന്ന പൊടി നിറഞ്ഞ റോഡിലൂടെ വെറുംകാലിൽ നടന്നു് കന്നുകാലിചന്തയിലേക്ക് പോയി. സോന്യയാണ് മുമ്പിൽ നടന്നതു്. പണം അവളുടെ കയ്യിലായിരുന്നു. അതു താഴെക്കളയാതിരിക്കാൻ അവൾ വളരെ ശ്രദ്ധിച്ചു. ഞാൻ അവളുടെ തൊട്ടടുത്തു് നടന്നു. എൻെറ കണ്ണുകൾ, സോന്യയുടെ ചുരുട്ടിപ്പിടിച്ച കയ്യിന്മേൽത്തന്നെയായിരുന്നു. അനിയത്തിമാരായ യൂലിയയും നതാഷയും സന്തോഷത്തോടെ സംസാരിക്കുകയും ചിരിക്കുകയും ചെയ്തുകൊണ്ട് ഞങ്ങളുടെ പിന്നാലെ നടന്നു.

വഴിയിൽ ഇടയ്ക്കിടെ ഞങ്ങളെ ഭയം പിടികൂടും. കയ്യിലിരിക്കുന്നതു് അഞ്ചുറൂബിാംനോട്ടുതന്നെയാണോ?അതു് അവിടെത്തന്നെയുണ്ടോ? ഞങ്ങാം പെട്ടെന്നു് നടപ്പുനിർത്തും. സോന്യ വിയർത്ത കൈപ്പടം നിവർത്തിനോക്കും. അതെ, ആ നനവാർന്ന കടലാസുകഷണം അഞ്ചിൻെറ നോട്ടുതന്നെ. ഇന്നുതന്നെ ജീവനുള്ള ഒരു കഴുത ഞങ്ങളുടെ സ്വന്തമായിത്തീരും.

പട്ടണത്തിൻെറ അങ്ങേയററത്തായിരുന്നു ചന്ത. തണലും കുളിർമയുമുള്ള പല തെരുവുകളും, ചുട്ടുപൊള്ളുന്ന പല കവലകളും ഞങ്ങാം പിന്നിട്ടു. പൊടിമണ്ണു് വല്ലാതെ ചൂടുപിടിച്ചിരുന്നതുകൊണ്ടു് ഞങ്ങളുടെ കാലുകാം വേദനിച്ചു. ചുട്ടുപൊള്ളുന്ന കവലകളിലെത്തുമ്പോാം ഞങ്ങാം അതിവേഗം ഓടും. ജലസേചനത്തിനു വെട്ടിയിട്ടുള്ള തോടുകളുടെ അരികിലെത്തുമ്പോാം അവിടെയിരുന്നു് തണുത്ത വെള്ളത്തിൽ മുക്കി കാലുകാം തണുപ്പിക്കും.

ചുട്ടുപൊള്ളുന്ന ഒരു മൈതാനത്തിൻെറ നടുക്കായിരുന്നു കന്നുകാലിച്ചന്ത. പലതരം ജന്തുക്കളുടെ മുറവിളികളും ചാട്ടവാറുകാം വീശുന്ന ശബ്ദവും ആളുകളുടെ അട്ടഹാസങ്ങളും ദൂരെനിന്നേ കോംക്കാമായിരുന്നു. കൂട്ടംകൂട്ടമായി ചന്തയിലേക്കു കൊണ്ടുവരികയും അവിടന്നു് കൊണ്ടുപോവുകയുംചെയ്യ പശുക്കളും കുതിരകളും ആടുകളും മൈതാനം സജീവമാക്കി.

ആ ബഹളത്തിനിടയിൽ ഞങ്ങാം പരസ്പരം ചേർന്നുനിന്നു. എന്തു ചെയ്യണമെന്നു് ഞങ്ങാംക്കു് തീർച്ചയില്ലായിരുന്നു.

''അതാ നമ്മുടെ പേത്യ! പേ—ത്യാ!'' ഞങ്ങാം ഉറക്കെ വിളിച്ചു.

''നിങ്ങാം എന്തിനാണു് അലറുന്നതു്? ഇവിടെ നിങ്ങാം എന്താണു ചെയ്യുന്നതു്?'' ഞങ്ങളുടെ അയല്ക്കാരൻെറ മകൻ അടുത്തുവന്നു് ചോദിച്ചു. കൂടുതൽ ഗൗരവം തോന്നിക്കാൻവേണ്ടി അവൻ തൊപ്പി കണ്ണുകാംക്കുമുകളിലേക്കു് വലിച്ചുവച്ചു.

എന്നാൽ ഞങ്ങാം അവിടെ വന്നതെന്തിനാണെന്നു് അവനു നന്നായി അറിയാമായിരുന്നു. അവൻ വീട്ടിൽനിന്നു് ഞങ്ങളുടെ പിറകെ വന്നതാണു്. തനിക്കൊന്നും അറിയില്ലെന്നു് അവൻ വെറുതെ നടിക്കുകയാണെന്നു് ഞങ്ങാംക്കു മനസ്സിലായി.

''നിങ്ങൾക്കു് ഒരു കഴുതയെ വാങ്ങണം, അല്ലേ? പക്ഷെ അതേപ്പററി അറിയാവുന്ന ആരെയെങ്കിലും സഹായത്തിനു വിളിക്കണം, അല്ലെങ്കിൽ അവർ നിങ്ങളെ പററിക്കും. ഇതുമാത്രമേ എനിക്കു് പറയാനുള്ളു.''

''അതിനു് നീതന്നെ മതി, പേത്യാ. നിനക്കു് കഴുതകളുടെ കാര്യത്തിൽ നല്ല നിശ്ചയമുണ്ടല്ലോ?''

''അങ്ങിനെ തന്നെ. പക്ഷെ എന്നോടു് ഇതേപ്പററി പറയാതെ നിങ്ങൾ ഇങ്ങോട്ടു് ചാടിപ്പുറപ്പെട്ടതെന്തിനാണു്? അവർ നിങ്ങളെ കരങ്ങകളിപ്പിച്ചേനെ! സുഖക്കേടുപിടിച്ച വല്ല കഴുതകളേയും വാങ്ങിക്കൊണ്ടു് നിങ്ങൾ ആഹ്ലാദത്തോടെ വീടെത്തുമായിരുന്നു.''

അതൊക്കെ ഭാവനയിൽ കണ്ടു് ഭയപ്പാടോടെ ഞങ്ങൾ അവൻ പറയുന്നതു് ശ്രദ്ധിച്ചുകേട്ടു. അതിനുശേഷം ഞങ്ങൾ ആട്ടിൻകുട്ടികളെപ്പോലെ വഴക്കമുള്ളവരായിത്തീർന്നു.

''ഏതായാലും, പേത്യാ, നിന്നെ കണ്ടതു് ഞങ്ങളുടെ ഭാഗ്യം. ആവശ്യമുള്ളിടത്തൊക്കെ നീ എങ്ങിനെയോ വന്നുചേരും.''

ഞങ്ങൾ സ്റ്റാളുകളുടെ മുമ്പിലൂടെ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

''ഈ കഴുതയെ വില്ക്കാനാണോ?''

''അതെ.''

''എന്തു തരണം?''

''പത്തു റൂബിൾ.''

''മൂന്നു റൂബിൾ തരാം.''

''ഭ്രാന്തൻ!''

വിലപേശുന്നതിൽ സമർത്ഥനായിരുന്നു പേത്യ. വില്പനക്കാർ അവനെ ചീത്തപറഞ്ഞുതുടങ്ങി.

''പേത്യ! അതാ ആ വലിയ കറുത്ത കഴുതയെ കണ്ടോ? അത്തരം ഒന്നിനെയാണു് നമുക്കു വേണ്ടതു്.''

''എന്തു വിലയ്ക്കു കൊടുക്കും?''

''ഏഴു റൂബിൾ.''

''ആറരയ്ക്കു്...''

''നിങ്ങൾ ഇടസ്സകയറി തലയിടുകയാണെങ്കിൽ ഞാൻ ഇതാ പോകുന്നു!'' പേത്യ സോന്യയോടു തട്ടിക്കയറി. ''പിന്നെ ഇഷ്ടംപോലെ ചെയ്യാം!''

സോന്യ പിന്നെ ഒന്നും മിണ്ടിയില്ല. പേത്യ കഴുതയുടെ ഉടമസ്ഥന്റെ നേരെ തിരിഞ്ഞു.

''ഇതിനു് നാലു റൂബിളിൽ ഒററ കോപ്പെക്കു് കൂടുതൽ കിട്ടുകയില്ല.''

''ശരി, നാലിനു് കച്ചവടം ഉറപ്പിക്കാം.''

സോന്യ ചുരുട്ടിപ്പിടിച്ച മുഷ്ടി തുറന്നു.

''വരട്ടെ, സോന്യ! കാശു ചെലവാക്കാൻ ധൃതി കൂട്ടണ്ട. നമുക്കു് ആദ്യം അതിനെ ഒന്നു് ഓടിച്ചുനോക്കാം. ഒരുപക്ഷെ അതിനു് എന്തെങ്കിലും കുഴപ്പമുണ്ടായിരിക്കും.''

''ശരിയാണു്, പേത്യ. നീ അതിന്റെ പുറത്തു കയറി നോക്കു്.''

ഞങ്ങൾ കാണാനായി നിലത്തിരുന്നു. പേത്യ കഴുതയുടെ പുറത്തു കയറിയിരുന്നു് അതിനെ ഓടിക്കാൻ ശ്രമിച്ചു. പക്ഷെ ആ കഴുത മുടന്തനായിരുന്നു!

ഞങ്ങൾ വീണ്ടും തിരഞ്ഞുതുടങ്ങി. ചാരനിറമുള്ള ഒരു ചെറിയ കഴുത നില്ക്കുന്നതു ഞാൻ കണ്ടു. അതു് വിഷാദത്തോടെ ഒരു വശത്തേക്കു് മാറി നില്ക്കുകയായിരുന്നു. രണ്ടു വലിയ വിറകുകെട്ടുകൾ അതിന്റെ പുറത്തുണ്ടായിരുന്നു. ഇരുവശത്തും നിലത്തു മുട്ടിക്കിടന്ന ആ വിറകുകെട്ടുകളുടെ ഇടയിൽ അതിനെ കഷ്ടിച്ചു മാത്രമേ കാണാൻ കഴിഞ്ഞുള്ളു. ഒരു കൂന വിറകിനിടയിൽ ചാരനിറമുള്ള ഒരു ചെറിയ തല, ബുദ്ധികൂർമ്മത സ്ഫുരിക്കുന്ന രണ്ടുകണ്ണുകൾ, നനുനനുത്ത രണ്ടു ചെവികൾ, കൂടുതലൊന്നും കാണാൻ കഴിഞ്ഞില്ല.

''എത്ര ഓമനത്വമുള്ള മുഖം!'' യൂലിയ അതിനെ ചൂണ്ടിക്കാട്ടിക്കൊണ്ടു പറഞ്ഞു.

''അതിനു് വല്ലാത്ത നാണം. വാലു താഴ്ത്തിയിട്ടുകൊണ്ടാണു് അതു് അവിടെ നില്ക്കുന്നതു്!'' നതാഷ സന്തോഷത്തോടെ പറഞ്ഞു.

''ഇത്ര നല്ല ഒരു കഴുതയെ ആരും വില്ക്കുകയില്ലെന്നാണു് എനിക്കു തോന്നുന്നതു്.''

''ചിലപ്പോഠം വില്ലാനായിരിക്കം. നമുക്ക് ചോദിച്ചുനോക്കാം.

അന്വേഷിച്ചപ്പോഠം അതിനെ വില്ലാൻ കൊണ്ടുവന്നതാണെന്നു മനസ്സിലായി.

''എന്തു തരണം?''

''എട്ടു റൂബിഠം.''

വില അല്പം കുറയ്ക്കാൻ അഞ്ചു ശബ്ദങ്ങഠം ഒരുമിച്ച് അയാളോട് യാചിച്ചു. ഹോ, ഞങ്ങഠം അയാളോട് എത്ര കെഞ്ചിയെന്നോ! കച്ചവടം ഉറപ്പിക്കാൻവേണ്ടി പേത്യ ഒരു ഡസൻ തവണ അയാളുടെ കൈ പിടിച്ചു കുലുക്കി. നതാഷ അപേക്ഷാഭാവത്തിൽ അയാളുടെ കണ്ണുകളിലേക്കു നോക്കിക്കൊണ്ടിരുന്നു.

''ആററ പോരെ? ആററ പോരെ?'' സോന്യ പലവുരു ആവർത്തിച്ചു.

ഒടുവിൽ കഴുതയുടെ പുറത്തിരുന്ന വലിയ വിറകുകെട്ടുകഠം എടുത്തുമാററിയിട്ട് അതിന്റെ കഴുത്തിൽക്കെട്ടിയിരുന്ന കയർ ഔപചാരികമായി അയാഠം ഞങ്ങളെ ഏല്പിച്ചു.

തിരിച്ചുവരുമ്പോഠം വീട്ടിലേക്കുള്ള ദൂരം ഞങ്ങഠം അറിഞ്ഞില്ല. എല്ലാവരും ഒരുമിച്ച് സംസാരിക്കുകയും കാരണമൊന്നുമില്ലാതെതന്നെ പൊട്ടിച്ചിരിക്കുകയും ചെയ്തുകൊണ്ടിരുന്നു.

''ഇതാ, നമ്മഠം വീടെത്തിക്കഴിഞ്ഞു!'' ഗയിററു തുറക്കാൻ മുമ്പോട്ട് ഓടുന്നതിനിടയിൽ സോന്യ പറഞ്ഞു. പേത്യയാണ് ആദ്യം ഉള്ളിൽ കടന്നതു്. ഞാനും യൂലിയയും കയറിന്റെ അററം പിടിച്ചുകൊണ്ട് നടന്നു. നതാഷ കഴുതയുടെ പുറത്തിരിക്കുകയായിരുന്നു.

ഞങ്ങളുടെ കച്ചവടം എല്ലാവർക്കും ബോധിച്ചു. എന്നാൽ വാങ്ങിയതു് ഒരു പെൺകഴുതയെയാണെന്നു് അപ്പോഴാണു് ഞങ്ങഠം മനസ്സിലാക്കിയതു്.

''അതു നല്ലതുതന്നെ, നമുക്ക് ഒരുപാട് കഴുതക്കുട്ടികഠം ഉണ്ടാകുമല്ലോ!''

ഞങ്ങഠം ഈഷ്കയെന്നു് അവഠംക്കു പേരിട്ടു. അവഠംക്ക് കഷ്ടിച്ച് ഒരു വയസ്സു പ്രായവും ഒരു പശുക്കിടാവിന്റെ വലിപ്പവും മാത്രമേ ഉണ്ടായിരുന്നുള്ളു. കസാക്ക്സ്ഥാൻ കഴുതകഠംക്ക് സാധാരണ ഒരു മീററിൽ കൂടുതൽ പൊക്കംവയ്ക്കാറില്ല.

ക്രിസ്സ്മസ്സ് മുതൽ നതാഷ ശേഖരിച്ചുവച്ച ഉറപ്പുള്ള ബിസ്കറ്റുകൾ സസന്തോഷം ചവച്ചുകൊണ്ട് ഈഷ്ണ പൂമുഖത്തിനു മുമ്പിൽ നിന്നു.

ഈഷ്ണയ്ക്ക് ഒരു എലിയുടെ ചാരനിറമായിരുന്നു. അവളുടെ വാലിന്റെ അററത്ത് മൃദുവായ രോമം ഒരു ബ്രഷുപോലെ വളർന്നുനിന്നു. വാലുമുതൽ ചെവിവരെ ഒരു കറുത്ത വരയും തോളിൽ വിലങ്ങനെ മറെറാരു കറുത്ത വരയും അവൾക്കുണ്ടായിരുന്നു.

ചുരുണ്ട് നീളംകുറഞ്ഞ് എഴുന്നുനിന്ന അവളുടെ കുഞ്ചിരോമത്തിനും സദാ ചലിച്ചുകൊണ്ടിരിക്കുന്ന ചെവികൾക്കും കറുപ്പുനിറമായിരുന്നു. എന്നാൽ അവളുടെ നനുനനുത്ത വയറും മൂക്കും കാലുകളും വെളുത്തതായിരുന്നു.

ഞങ്ങൾ അവളുടെ വാലിലും കുഞ്ചിരോമത്തിലും പററിപ്പിടിച്ചിരുന്ന കാട്ടുകായ്കൾ എടുത്തുകളഞ്ഞു. അവളുടെ ദേഹമാകെ ചീകി മിനുക്കി.

ഈഷ്ണ കൂടുതൽ സുന്ദരിയും പ്രിയങ്കരിയുമായിത്തീർന്നു. നെററിയിൽ തഴച്ചുവളർന്ന കുറെ രോമങ്ങൾ കണ്ണുവരെ നീണ്ടുകിടന്നതുകൊണ്ട് അവൾ പുരികങ്ങൾക്കിടയിലൂടെ ഒളിഞ്ഞു നോക്കുകയാണെന്ന് തോന്നിച്ചു.

ഞങ്ങൾ അവളെ തോട്ടത്തിലേക്കു കൊണ്ടുപോയി പുല്ലു ധാരാളമുള്ള ഒരിടത്ത് മേയാൻ വിട്ടു.

ഈഷ്ണ ഏതാനും പുൽനാമ്പുകൾ കടിച്ചുനോക്കി. ഞങ്ങളെ ഒന്നു നോക്കിയിട്ട് അവൾ നേരെ വീടിന്റെ പിൻഭാഗത്തേക്കു നടന്നു. നടപ്പിനൊത്ത് അവളുടെ തല ഉയരുകയും താഴുകയും ചെയ്തു. പിൻവശത്തെ മുററത്തായിരുന്നു ഞങ്ങളുടെ കുപ്പക്കുഴി. അതിനു ചുററും ചൊറിയണവും മുൾച്ചെടികളും വളർന്നുനിന്നിരുന്നു! ഞങ്ങൾ അത്ഭുതത്തോടെ ഈഷ്ണയുടെ പിന്നാലെ ചെന്നു. മുള്ളുകൾ നിറഞ്ഞ വലിയ ഒരില കടിച്ചെടുത്ത് ഈഷ്ണ ചവച്ചുതുടങ്ങി.

''വേഗം അത് എടുത്തുമാററൂ! വേഗം!'' നതാഷ വിളിച്ചുപറഞ്ഞു. ''പാവം ഈഷ്ണ! അവളുടെ വയററിൽ മുഴുവൻ മുള്ളു കയറും.''

ഞങ്ങൾ ആ ഇല വലിച്ചെടുക്കാൻ നോക്കി. പക്ഷെ ഈഷ്ണ കുപിതയായി. അവൾ ചെവികൾ തലയോടു ചേർത്തുപിടിച്ചുകൊണ്ട് ഞങ്ങളുടെ നേരെ തലകുലുക്കി.

''ഞാൻ ഇതാ വരുന്നു!'' എന്നു വിളിച്ചു പറഞ്ഞുകൊണ്ടു് സോന്യ, കഴപ്പമെന്തെന്നു് ചോദിക്കാൻ അച്ഛന്റെ അടുത്തേക്കു് ഓടി. മുരം ച്ചെടികളിലെ വിഷം തിന്നു് ആത്മഹത്യ ചെയ്യാനാണോ ഈഷ്ക്കയുടെ ഭാവം?

സോന്യ വേഗം തിരിച്ചുവന്നു. ഞങ്ങളെ ഒരു വശത്തേക്കു തള്ളി മാററിക്കൊണ്ടു് അവരം പറഞ്ഞുതുടങ്ങി:

''അതു് ഇഷ്ടമുള്ളതു് തിന്നോട്ടെ. അതിനു് അപകടകരമായ ഒന്നും അതു് തിന്നുകയില്ല. കഴതകരം ഉഷ്ണമേഖലാപ്രദേശങ്ങളിലാണു് ജീവിക്കുന്നതു്. അവിടെ വെയിലേററു് പുല്ലുകരം വേഗം കരിയുന്നു. എന്നാൽ മുരംച്ചെടികരം അവിടെ സുലഭമാണു്. നല്ല സ്വാദും ധാരാളം നീരുമുള്ള മുരംച്ചെടികരം തിന്നുന്നതുകൊണ്ടു് അപകടമൊന്നുമില്ല. മുള്ളുകളെപ്പററിയും ഭയപ്പെടേണ്ട, അവ ഈഷ്ക്കയെ മുറിവേല്പിക്കയില്ല.''

സോന്യ എല്ലാം വളരെ സമർത്ഥമായി വിശദീകരിച്ചു. അവളുടെ നില്പും ഭാവവും അവരംക്കു് ഇതൊക്കെ പണ്ടേ അറിയാമായിരുന്നുവെന്നു് തോന്നിച്ചു. മുററത്തു് ഒരു വലിയ സംഘം കുട്ടികരം കൂടിനിന്നിരുന്നു. അവരെല്ലാവരും അത്ഭുതത്തോടെ സോന്യ പറയുന്നതു് ശ്രദ്ധിച്ചുകൊണ്ടിരുന്നു. ഒടുവിൽ എന്റെ ക്ഷമ നശിച്ചു. ഞാൻ പറഞ്ഞു:

''നീ ഒരു പൊങ്ങച്ചക്കാരിയാണു്, സോന്യ! നീ തന്നെ ഇക്കാര്യം ഇപ്പോരംമാത്രമാണു് മനസ്സിലാക്കിയതു്. ഉഷ്ണമേഖലാപ്രദേശം എങ്ങിനെയായാൽ ഞങ്ങരംക്കെന്താണു്? ഏതായാലും ഇതു് ഒരു ഉഷ്ണമേഖലാപ്രദേശമല്ല!''

ക്ഷോഭംകൊണ്ടു് ഞാൻ ആകെ വിയർത്തു. കുപ്പക്കുഴിയുടെ മുകളിൽ ഈച്ചകളും തേനീച്ചകളും വട്ടമിട്ടു പറന്നുകൊണ്ടിരുന്നു. ഈഷ്ക്ക ചാരക്കുനയിൽ കിടന്നു് ഉരുണ്ടപ്പോരം മേഘംപോലെ പൊടി മുകളിലേക്കുയർന്നു.

ഞാൻ പറഞ്ഞതു് കേട്ട ഭാവം വയ്ക്കാതെ സോന്യ കഴതകളെപ്പററി ഒരു പണ്ഡിതയെപ്പോലെ പ്രസംഗിച്ചുകൊണ്ടിരുന്നു.

വൈകുന്നേരമായപ്പോഴേക്കും ഞങ്ങരം ഒരു ചെറിയ തൊഴുത്തു് ഉണ്ടാക്കിക്കഴിഞ്ഞു. ഞങ്ങരം തീററത്തൊട്ടിയുടെ സ്ഥാനത്തു് ഒരു കുട്ട വച്ചു. നിലത്തു് കുറെ വൈക്കോൽ വിരിച്ചു. ഈഷ്ക്കയെ ഞങ്ങരം പുതിയ

തൊഴുത്തിൽ കയററി. പക്ഷെ അവരംക്ക് പുതിയ പാർപ്പിടം തീരെ ഇഷ്ടമായില്ല. രാത്രി എല്ലാവരും ഉറങ്ങിക്കഴിഞ്ഞപ്പോരം അഴിയുടെ ഇട യിലൂടെ അവരം ഞെങ്ങിഞെരുങ്ങി പുറത്തു കടന്നു. കതിരകരം കളപ്പുര യുടെ അടുത്തുനിന്നു് ഉറക്കെ മുക്രയിട്ടുകൊണ്ടു് പുല്ലു തിന്നുകയായിരുന്നു. പശു മുററത്തിൻെറ നടുക്കു നിന്നിരുന്നു. പട്ടികരം കമ്പിളിപ്പന്തുകരംപോ ലെ ചുരുണ്ടുകൂടി ഉറക്കമായിരുന്നു.

അവയുടെ മേൽ മൂക്കു മുട്ടിച്ചുകൊണ്ടു് ഈസ്റ്റ അവയ്ക്കിടയിലൂടെ നടന്നു. പട്ടികരം ഉറക്കത്തിൽ മുറുമുറുത്തു. പക്ഷെ ഈസ്റ്റ പിൻവാങ്ങി യില്ല. ഒടുവിൽ പട്ടികളെല്ലാം ഉണർന്നു് ദേഷ്യത്തോടെ അവളെ നോ ക്കി കുരച്ചുതുടങ്ങി. അവരം ചെവികരം പിന്നാക്കം പിടിച്ചു് പല്ലിളിച്ചു കൊണ്ടു്, ''നിങ്ങരംക്കു് എന്നെ മനസ്സിലായിട്ടില്ല! ഞാൻ അടുത്തു ള്ളപ്പോരം കരുതിയിരിക്കണം,'' എന്നു പറയുന്നമട്ടിൽ തലകുലുക്കി.

ഈസ്റ്റ പശുവിനെ കണ്ടു. അവരം പിറകിൽക്കൂടിച്ചെന്നു് അതി ൻെറ കാലിൽ കടിച്ചു. പശു തൊഴിച്ചു. അതു് തല തിരിച്ചു് ഈസ്റ്റയെ കുത്താൻ തയ്യാറായി നിന്നു. ഈസ്റ്റ ഒരു ഭയങ്കരി ആണെന്നു് അപ്പോഴാ ണു് മനസ്സിലായതു്: അവരം പല്ലിളിച്ചുകൊണ്ടു് ആ പാവം വയസ്സിപ്പ ശുവിനെ തൊഴിക്കുകയും കടിക്കുകയുംചെയ്തുതുടങ്ങി. ഒടുവിൽ പശു പേ ടിച്ചോടി. ഈസ്റ്റ പിന്നാലെ പാഞ്ഞു.

അതിനുശേഷം ഈസ്റ്റ ശക്തിയായി ഒന്നു വാലാട്ടിയാലുടൻ ആ പ ശു വാണംവിട്ടതുപോലെ ഓടിമറയും.

ഈസ്റ്റയുടെ ആഗ്രഹവും അതുതന്നെയായിരുന്നു.

അവരംക്കു് ദംഷ്ട്രകളോ കൂർത്ത നഖങ്ങളോ കൊമ്പുകളോ ഇല്ല. സത്യത്തിൽ സ്വയരക്ഷയ്ക്കുള്ള യാതൊരു ഉപായവും അവരംക്കു് ഉണ്ടാ യിരുന്നില്ല. അവളുടെ വടിവൊത്ത ചെറിയ കുളമ്പുകരം കണ്ടാൽ ആർ ക്കും പേടിതോന്നുകയില്ല. ധൈര്യവും പിടിവാശിയും ഒന്നുകൊണ്ടുമാത്ര മാണു് മററു മൃഗങ്ങരം അവളെ വകവച്ചതു്. ഈസ്റ്റക്കു് നല്ല തൻേറടമുണ്ടാ യിരുന്നു. മററു മൃഗങ്ങളെല്ലാം അവളെ മാനിച്ചു. ചില മൃഗങ്ങരം അവളെ ഭയപ്പെടുകപോലും ചെയ്തിരുന്നു. ബുദ്ധിമതിയായ ഈസ്റ്റയുടെ ഭയങ്കരവും സുധീരവുമായ ആക്രമണം ശത്രുക്കളെ പിൻവാങ്ങാൻ നിർബ്ബന്ധിതരാ ക്കി.

ആദ്യത്തെ ഒരാഴ്ച ഞങ്ങൾ ഈസ്റ്റയുടെ പുറത്തു കയറിയില്ല. അവൾ ഞങ്ങളോട് ശരിക്ക് ഇണങ്ങിക്കഴിഞ്ഞ് അവളുടെ പുറത്ത് സവാരി ചെയ്താൽമതിയെന്നാണ് ഞങ്ങൾ തീരുമാനിച്ചത്. ഞങ്ങൾ ഈസ്റ്റയെ തലോടുകയും അവൾക്ക് റൊട്ടിയും പഞ്ചസാരയും തിന്നാൻ കൊടുക്കുകയുംചെയ്തു. താമസിയാതെ, ഈസ്റ്റയ്ക്ക് ഞങ്ങളെ ഓരോരുത്തരേയും തിരിച്ചറിയാറായി. അവൾക്ക് യൂലിയയേയും നതാഷയേയുമായിരുന്നു കൂടുതൽ ഇഷ്ടം. അവരിരുവരും ദിവസം മുഴുവൻ ഈസ്റ്റയുടെ ശുശ്രൂഷയിൽ മുഴുകി. അവർ അവളുടെ വാലും കുഞ്ചിരോമവും ചീകിയൊതുക്കി. കുളമ്പുകൾ തേച്ചുമിനുക്കി.

ഒരിക്കൽ സോന്യയും ഞാനുംകൂടി കുതിരയെ കുളിപ്പിക്കുകയായിരുന്നു. ഞങ്ങൾ അതിനെ ഒരു കുററിയിൽ കെട്ടിയിട്ട് തോട്ടിൽനിന്ന് വെള്ളം കോരി അതിന്റെ ദേഹത്ത് ഒഴിച്ചു. കുതിരയ്ക്ക് കുളിക്കാൻ ഇഷ്ടമായിരുന്നു. ഞങ്ങൾ വെള്ളം അതിന്റെ പുറത്തേക്ക് ഒഴിക്കുമ്പോൾ അത് ജാഗ്രതയോടെ കണ്ണുരുട്ടിയിരുന്നുവെന്നത് നേരുതന്നെ. എന്നാൽ വെള്ളച്ചാലുകൾ പള്ളകളിലൂടെ ഒഴുകിത്തുടങ്ങുമ്പോൾ അത് ആഹ്ലാദത്തോടെ മുക്രയിടുകയും മുമ്പിൽ വെള്ളമുണ്ടെന്നു് ഭാവനചെയ്ത് അതു തട്ടിത്തെറിപ്പിക്കുന്നവിധം നൃത്തമാടുകയും ചെയ്തിരുന്നു.

കുതിരയെ കുളിപ്പിച്ചുകഴിഞ്ഞ ഉടൻ നതാഷയും യൂലിയയും ഈസ്റ്റയേയുംകൊണ്ട് അവിടെയെത്തി. അവർ അവളെയും ആ കുററിയിൽ കെട്ടി കുളിപ്പിക്കാനൊരുങ്ങി.

ഈസ്റ്റയ്ക്ക് അതു തീരെ രസിച്ചില്ല. അവൾ കയറു പൊട്ടിക്കാൻ നോക്കി. വെള്ളം പുറത്തുവീണാൽ അവൾ നാലുപാടും തൊഴിക്കും.

ദേഹം നനഞ്ഞപ്പോൾ പപ്പും പൂടയും പറിച്ച കോഴിക്കുഞ്ഞിനെപ്പോലിരുന്നു ഈസ്റ്റ. മെലിഞ്ഞു നീണ്ട കഴുത്ത്, രോമാവൃതമായ വലിയ തല, തീപ്പെട്ടിക്കൊള്ളികൾപോലെ ശോഷിച്ച കാലുകൾ. അവളുടെ വയർ മാത്രം ഉരുണ്ട് വലുതായി തണ്ണിമത്തൻപോലെയിരുന്നു.

യൂലിയ വെള്ളം നിറച്ച പാത്രം ഉയർത്തുമ്പോൾ ഈസ്റ്റ ഒരു അഭ്യാസിയെപ്പോലെ ചാടി മാറും. ഒററത്തുള്ളി വെള്ളം അവളുടെ ദേഹത്തു വീഴുകയില്ല.



''നതാഷ, നീ അവളെ ഇങ്ങോട്ടു കൊണ്ടുവരൂ. ഞാൻ തോട്ടിൽ നിന്നു് വെള്ളംമുക്കി അവളുടെ പുറത്തൊഴിക്കാൻപോകയാണു്,'' യൂലിയ പറഞ്ഞു.

തോടിന്റെ ഇരു വശത്തുമായി കാൽ കവച്ചുവച്ചുകൊണ്ടു് യൂലിയ നിന്നു. നതാഷ ഈഷ്കയെ അഴിച്ചു് അങ്ങോട്ടു കൊണ്ടുചെന്നു. അവഠം ഒരു കയ്യിൽ കയറും മറേറക്കയ്യിൽ ഒരു ബണ്ണും പിടിച്ചിരുന്നു.

യൂലിയ ഈഷ്കയുടെ പുറത്തു് ഒരു പാത്രം വെള്ളമൊഴിച്ചിട്ടു് വീണ്ടും വെള്ളം മുക്കാൻ കുനിഞ്ഞു. ഈഷ്ക കോപിഷ്ഠയായി അവളുടെ നേർക്കടുത്തു. യൂലിയ നിലവിളിച്ചുകൊണ്ടു് പാത്രം താഴെയിട്ടു. കാൽവഴുതി അവളും തോട്ടിലേക്കു വീണു. പാത്രത്തിന്റെ ഉള്ളിലേയ്ക്കാണു് അവഠം വീണതു്!

പാത്രത്തിലിരുന്നു് യൂലിയ ഒഴുകിപ്പോയി. ഞങ്ങഠം ആർത്തു ചിരിച്ചു. അതുകേട്ടു് കുതിര ഞെട്ടിമാറി. ഒരു കഷണം ബണ്ണു് നതാഷയുടെ ഇടത്തൊണ്ടയിൽ പോയി. ബാക്കി തട്ടിയെടുത്തുകൊണ്ടു് ഈഷ്ക കളപ്പുരയുടെ നേർക്കോടി.

യൂലിയയുടെ സഹായത്തിനു് ഓടിച്ചെല്ലുമ്പോഴും ഞങ്ങൾ ചിരി നിർത്തിയിരുന്നില്ല. തൊണ്ടയിൽപ്പോയ ബണ്ണു കളയാനായി ഞങ്ങൾ നതാഷയുടെ പുറത്തു കൊട്ടി. യൂലിയയെ കുറെ താഴെനിന്നും അയലത്തെ കുട്ടികൾ പിടിച്ചു കരകയററി. അവളുടെ ഉടുപ്പുകൾ നനഞ്ഞുപോയിരുന്നു. മുട്ടിൽ ചോര പൊടിഞ്ഞിരുന്നെങ്കിലും കരയ്ക്കുകയറിയ ഉടൻ അവൾ ചോദിച്ചതിങ്ങിനെയാണു്:

''എവിടെ ഈഗ്ലു? മരത്തലച്ചികൾ!''

ഈ സമയത്തു് ഈഗ്ലു തൻെറ പ്രിയപ്പെട്ട ചാരക്കൂട്ടിൽ കിടന്നുരുളുകയായിരുന്നു. കുറെ കഴിഞ്ഞു് അവൾ എണീററു് ദേഹമാകെ കുടഞ്ഞു.

''ഉഷ്ണമേഖലയിൽ ജീവിച്ചിട്ടും കഴുതകൾ കുളിക്കാൻ പഠിച്ചിട്ടില്ല,'' ചിന്താമഗ്നയായി സോന്യ പറഞ്ഞു.

ഒരു കഷണം കട്ടിയുള്ള ഫെൽററും കുറെ വാറുകളുമുപയോഗിച്ചു് ഈഗ്ലുവിനു് ഞങ്ങൾ ഒരു ജീനിയുണ്ടാക്കി. ഒരുക്കങ്ങൾ മുഴുവനായപ്പോൾ ഞങ്ങൾ അവളെ ജീനിയുംകോപ്പും അണിയിച്ചു്, പുറത്തു കയറി സവാരിചെയ്തുതുടങ്ങി.

''പട്ടിയുടെ ഓട്ടം'' എന്നറിയപ്പെടുന്ന രീതിയിൽ ഈഗ്ലു ഭംഗിയായി ഓടി. വേഗത്തിലും അനായാസമായും കുതിച്ചോടാൻ അവൾക്കു് കഴിഞ്ഞിരുന്നു. എന്നാൽ ഓടാൻ ഇഷ്ടമില്ലാത്തപ്പോഴും ഇഷ്ടമില്ലാത്തവർ പുറത്തുകയറുമ്പോഴും, സവാരിക്കാരൻെറ എല്ലുനുറുങ്ങുകയും പല്ലുകൂട്ടിയടിക്കുകയും ചെയ്യുന്നവിധം ചാടിയും കുലുങ്ങിയുമാണു് അവൾ ഓടിയിരുന്നതു്. ''ഉരുണ്ടുപിരണ്ടോട്ടം'' എന്നു് ഞങ്ങൾ അതിനു് പേരിട്ടു.

ഈഗ്ലുയുടെ പുറത്തു സഞ്ചരിച്ചുതുടങ്ങിയ ഇടയ്ക്കുതന്നെ ജീനിയും കോപ്പും ഞങ്ങൾ കളപ്പുരയിൽ തൂക്കിയിട്ടു. പിന്നീടു് ഒരിക്കൽപ്പോലും അതുപയോഗിച്ചിട്ടില്ല. ഒരു ചുള്ളിക്കമ്പോ വെറുംകയ്യോ ഉപയോഗിച്ചാണു് ഞങ്ങൾ ഈഗ്ലുയെ നിയന്ത്രിച്ചിരുന്നതു്. വലതുവശത്തു കൊട്ടിയാൽ അവൾ ഇടത്തോട്ടു തിരിയും, ഇടത്തുവശത്തു കൊട്ടിയാൽ വലത്തോട്ടു തിരിയും. തലയിൽ ചെവികളുടെ മദ്ധ്യത്തിൽ തിങ്ങിനില്ക്കുന്ന രോമങ്ങളിൽ മെല്ലെ വലിച്ചാൽ അവൾ നില്ക്കും. പള്ളരോമങ്ങളിൽ വലിക്ക

ന്നതിൻെറ അർത്ഥം അതിവേഗം ഓടണമെന്നായിരുന്നു. അപ്പോൾ ഈ സ്റ്റ കുതിച്ചുപായും.

യൂലിയയും നതാഷയും ഈസ്റ്റയെ ഭംഗിയായി ഓടിച്ചിരുന്നു. എന്നാൽ സോന്യയും ഞാനും അങ്ങിനെയായിരുന്നില്ല. ഈസ്റ്റസ്റ്റ് ഞങ്ങ ളെ അനുസരിക്കാൻ വലിയ താല്പര്യമില്ലായിരുന്നു. ഞങ്ങൾ പുറത്തുക യറിയാൽ അവൾ തൊഴിക്കുകയും ''ഉരുണ്ടുപിരണ്ട്'' ഓടുകയും ചെ യ്തിരുന്നതുകൊണ്ട് കടൽ മറിഞ്ഞുപോകുമെന്ന് ഞങ്ങൾക്കു തോന്നി.

ഒരിക്കൽ കാണാതെപോയ ടർക്കികുഞ്ഞുങ്ങളെ കണ്ടുപിടിക്കാൻ എന്നെ അയച്ചു.

''ഇങ്ങിനെയല്ല അവളുടെ പുറത്ത് ഇരിക്കേണ്ടതു്,'' യൂലിയ പറഞ്ഞു. ''കുറെക്കൂടി പിന്നിലേക്കു നീങ്ങിയിരിക്കണം. ദാ, ഇവിടെ.'' യൂലിയ ഈസ്റ്റയുടെ പൃഷ്ഠത്തിൽ തൊട്ടുകാണിച്ചു.

ഞാൻ ആ നിർദ്ദേശം സ്വീകരിച്ച് ഈസ്റ്റയുടെ വാലിൻെറ തൊട്ടു മുകളിൽ ഇരുപ്പുറപ്പിച്ചു. കയ്യിലുണ്ടായിരുന്ന കമ്പിനു് വേണ്ടത്ര നീളമി ല്ലായിരുന്നതിനാൽ കഴുത്തിൽ തട്ടി ഈസ്റ്റയെ നിയന്ത്രിക്കാൻ എനിക്കു കഴിഞ്ഞില്ല. പോകേണ്ടതെങ്ങിനെയെന്ന് അവൾ സ്വയം തീരുമാനി ക്കുകയാണുണ്ടായതു്. അതിവേഗത്തിലുള്ള കുതിച്ചോട്ടമായിരുന്നു അതു്.



ഇടയ്ക്കു് ഞാൻ അ ല്പം മുമ്പോട്ടു കയറിയി രുന്നു. പെട്ടെന്നു് ഈസ്റ്റ ഓട്ടംനിർത്തി തലകുമ്പി ട്ടു. ഞാൻ തലയുംകുത്തി നിലത്തു്!

ഈസ്റ്റ വഴിയുടെ ന ടുക്കുകൂടി തിരിഞ്ഞോടി. അഭിമാനത്തോടെ തല ഇ രുവശങ്ങളിലേക്കും വെ ട്ടിക്കുകയും ''ഹീ—ഹാ! ഹീ—ഹാ!'' എന്നു് ജയ ഭേരി മുഴക്കുകയും ചെയ്തു

കൊണ്ടാണ് അവരം ഓടിയതു്. താൻ ഒരു വലിയ കാര്യം സാധി ച്ചിരിക്കുന്നുവെന്നായിരുന്നു അവളുടെ വിചാരം!

ഈസ്റ്റയുടെ പുറത്തിരിക്കാൻ സോന്യയ്ക്കും ഇഷ്ടമായിരുന്നില്ല.

''ഈ മൃഗത്തിന്റെ പുറത്തു് എവിടെ ഇരിക്കാനാണ്?'' ഈസ്റ്റയുടെ ഋജുവായ പുറത്തു് ഉററുനോക്കിക്കൊണ്ടു് സോന്യ ചോദിക്കും. ''കുതിരയുടെ പുറത്താണെങ്കിൽ കഴിഞ്ഞ ഭാഗത്തു് ഇരിക്കണമെന്നെങ്കിലും നമുക്കു് അറിയാം. പക്ഷെ ഇവളുടെ പുറത്തിരിക്കുമ്പോരം വാലിന്മേലായിപ്പോയെന്നും വരാം.''

എന്നാൽ ഈവക സാങ്കേതിക പ്രശ്നങ്ങളൊന്നും യൂലിയയേയും നതാഷയേയും അലട്ടിയിരുന്നില്ല. അവർ എപ്പോഴും ഈസ്റ്റയുടെ പുറത്തായിരിക്കും—ചിലപ്പോരം വെവ്വേറെയും ചിലപ്പോരം ഒരുമിച്ചും. ഈസ്റ്റയുടെ പുറത്തെ മൂന്നാമത്തെ സവാരിക്കാരനായി അയാലത്തെ കുട്ടികളിലാരെങ്കിലും കയറിയിരിക്കുന്ന കാഴ്ചയും അപൂർവമായിരുന്നില്ല.

ഈസ്റ്റ ഒരു പട്ടിയെപ്പോലെ എപ്പോഴും അവരുടെ പിന്നാലെ നടന്നിരുന്നു. സ്വന്തമായിട്ടു് ഇങ്ങിനെ ഒരു ''വാഹനം'' അടുത്തുള്ളതു് ഒരനുഗ്രഹമാണ്.

ഒരു ദിവസം മുററംതൂക്കുന്നതിനിടയിൽ ചൂൽ പടിക്കൽ വച്ചിട്ടു് ഞാൻ സോന്യയുടെയടുത്തേയ്ക്കു പോയി. പടിക്കൽനിന്നും കഷ്ടിച്ചു് മുപ്പതു വാര അകലെയാണ് സോന്യ നിന്നിരുന്നതു്.

എന്റെ സമീപം നിന്നിരുന്ന നതാഷ സഗൗരവം ഈസ്റ്റയുടെ പുറത്തു കയറി മുററം മുറിച്ചുകടന്നു് ചൂലുമായി തിരിച്ചുവന്നു.

അതുകണ്ടു് അമ്മ ഒരുപാടു ചിരിച്ചു.

''എന്റെ കുട്ടികളെ, ഇക്കണക്കിനു് കുറെനാരം കഴിയുമ്പോരം നിങ്ങരം നടക്കാൻ മറന്നുപോകുമല്ലോ!'' അമ്മ പറഞ്ഞു.

ഈസ്റ്റ ഞങ്ങളുടെ ജീവിതത്തിൽ പല മാററങ്ങളും വരുത്തി. മുമ്പു്, കടയിലോ ചന്തയിലോ പോകാനായി അമ്മ വിളിക്കുമ്പോരം വിളി കേരംക്കാൻ ഒരാളും ഉണ്ടാവില്ല. ഒടുവിൽ അമ്മ കെഞ്ചും:

''യൂലിയ, എന്റെ മോരംക്കു് അമ്മയോടു് ഇഷ്ടമില്ലേ!''

''അറിയില്ല,'' അമ്മയുടെ പൊന്നുമോരം മറുപടി പറയും. ''ദയവു ചെയ്തു് ചന്തയിൽപ്പോകാൻ എന്നോടു പറയരുതേ. ഒരു മിഠായി തരാമെങ്കിൽ ഞാൻ കടയിൽ പോകാം.''

ഇപ്പോൾ കാര്യങ്ങളാകെ മാറിയിരിക്കുന്നു.

''അമ്മേ, ചന്തയിൽനിന്നു് എന്തെങ്കിലും വാങ്ങാനുണ്ടോ?''

''അമ്മേ, സാമാനം വല്ലതും തീർന്നോ?'' ദിവസത്തിൽ പലതവണ ഞങ്ങൾ അന്വേഷിക്കും.

നൂലും പഞ്ചസാരയും വാങ്ങാനായി യൂലിയ പട്ടണത്തിലേക്കു പുറപ്പെടുമ്പോൾ പടിക്കൽച്ചെന്നു് നതാഷ രഹസ്യം പറയും:

''മറക്കല്ലെ!''

ചാരനിറമുള്ള ഒരു കഴുത പട്ടണത്തിലെ നിരത്തുകളിലൂടെ ഓടും. ചുവപ്പുനിറമുള്ള ഒരു കൊച്ചുതൊപ്പി ഉയരുകയും താഴുകയും ചെയ്തുകൊണ്ടിരിക്കും.

നൂൽവാങ്ങാൻ മറന്നിട്ടായിരിക്കും യൂലിയ തിരിച്ചുവരുന്നതു്. യാദൃച്ഛികമെന്നവണ്ണം ആ സമയത്തു് നതാഷ തൊപ്പിയും ധരിച്ചു് യാത്രയ്ക്കു തയ്യാറായി അവിടെ നില്പുണ്ടാവും.

ചാരനിറമുള്ള ചെറിയ കഴുത ഒരിക്കൽക്കൂടി പട്ടണത്തിലേക്കു തിരിക്കും. അതിന്റെ മുകളിൽ മറെറാരു കൊച്ചു ചുവന്ന തൊപ്പി ഉയരുകയും താഴുകയും ചെയ്യും.

ഊഷ്ക ഞങ്ങളുടെ കളികൾ കൂടുതൽ രസകരമാക്കി. ഉദാഹരണത്തിനു് ഇന്ത്യയെപ്പററിയുള്ള ഏതെങ്കിലും കളിയാണെങ്കിൽ, തുവലും നിറമുള്ള തുണിക്കഷണങ്ങളും കടലാസുംകൊണ്ടു് ഊഷ്കയെ ഞങ്ങൾ അലങ്കരിക്കും. അവളുടെ പുറത്തു് ചെറിയൊരു കമ്പളവും അതിന്റെ മീതെ ഒരു തലയണയും വയ്ക്കും. നതാഷ ആ തലയണയിൽ കയറിയിരിക്കും.

അപ്പോൾ ഊഷ്ക ഒരാനയും നതാഷ ഒരു മഹാരാജാവുമായി മാറും.

ഒരു തടവുകാരനു് ഒളിച്ചോടാൻ ഇപ്പോൾ എളുപ്പമാണു്. യഥാർത്ഥത്തിൽ ആളുകൾ ചെയ്യുന്നതുപോലെ കഴുതപ്പുറത്തു കയറി രക്ഷപ്പെടാൻ ഞങ്ങൾക്കു് സാധിക്കും.

മുമ്പു് ദൂരയാത്ര ഞങ്ങൾക്കു് വളരെ ശ്രമകരമായിരുന്നു. കമ്പുകൾ കുതിരകളാണെന്നു് സങ്കല്പിച്ചു് ഞങ്ങൾക്കു തൃപ്തിപ്പെടേണ്ടിവന്നിരുന്നു. എന്നാൽ ഇപ്പോൾ അങ്ങിനെയൊന്നുമല്ല. ഒരു കൂടാരം, ആഹാരസാധനങ്ങൾ, ഉരുളക്കിഴങ്ങു് പുഴുങ്ങാൻ ഒരു കലം എന്നിവ ഊഷ്കയുടെ പുറത്തു കയററിക്കൊണ്ടാണു് ഞങ്ങൾ ഇപ്പോൾ യാത്ര പുറപ്പെടുന്നതു്.

സംഘത്തിന്റെ നേതാവു് മുമ്പേ നടന്നു് വഴിതെളിക്കും. ചുമട്ടു

കതിരകാം (ഈഷ്ണയായിരുന്ന ''ചുമട്ടുകതിരകാം'') നേതാവിൻെറ തൊട്ടുപിന്നാലെയും മററു സാഹസികർ ഏററവും പിന്നിലും നടക്കും.

ആപ്പിളും കൂണും ശേഖരിക്കാൻ ഞങ്ങാം മലയിൽ പോയി. അതുകൂടാതെ പല വിനോദയാത്രകളും ഞങ്ങാം നടത്തി.

ഞങ്ങാം ചിലപ്പോാം ഓട്ടപ്പന്തയവും നടത്തിയിരുന്നു. വയസ്സൻ ഓട്ടക്കുതിരയായ ഗ്രിദോയുടെ പുറത്തു് ഞാനോ സോന്യയോ കയറിയിരുന്നിട്ടു് ഒപ്പമെത്താൻ ഈഷ്ണയെ വെല്ലുവിളിക്കും. ഞങ്ങാം പട്ടണത്തിനു വെളിയിലാണു് താമസിച്ചിരുന്നതു്. ഞങ്ങളുടെ തോട്ടത്തിനപ്പുറം ഒരു മൈതാനമായിരുന്നു. അവിടെയാണു് ഞങ്ങാം ഓട്ടപ്പന്തയം നടത്തിയിരുന്നതു്.

ഈഷ്ണ പന്തയത്തിൽ ജയിച്ചിട്ടുള്ള സന്ദർഭങ്ങാം അനേകമുണ്ടു്. അപ്പോഴൊക്കെ കൗശലം ഒന്നുകൊണ്ടുമാത്രമാണു് അവാം അതു സാധിച്ചതു്.

ഞങ്ങാം അവയെ വരിയായി നിർത്തും.

''ഒന്നു്! രണ്ടു്! മൂന്നു്!''

കുതിര മുന്നോട്ടു പായും. ഈ സമയത്തു് ഈഷ്ണ തൻെറ വാൽ കാലുകാംക്കിടയിലേക്കു തിരുകി അതിൻെറ ബ്രഷുപോലെയുള്ള അററം ചുഴററിക്കൊണ്ടു് കുതിരയുടെ കഴുത്തിനടിയിൽ കടന്നുകൂടാൻ ശ്രമിക്കും. അതു സാധിച്ചാൽ വിജയം അവളുടേതാണു്. കാരണം തന്നെ കടന്നു് മുന്നോട്ടുപോവാൻ അവാം പിന്നെ കുതിരയെ അനുവദിക്കയില്ല. ഓട്ടക്കുതിര വേഗത കുറയ്ക്കും. തൻെറ വഴി മുടക്കുന്ന സൊല്ലയെ കടിക്കാനായിരിക്കും പിന്നീടു് അതിൻെറ ശ്രമം.

ഒരിക്കൽ കളപ്പുരയുടെ പിന്നിൽ കൂട്ടിയിട്ടിരുന്ന പഴയ സാമാനങ്ങളുടെ ഇടയിൽനിന്നു് ഒരു ചെറിയ കുതിരവണ്ടിയുടെ മുൻവശം ഞങ്ങാംക്കു കിട്ടി. രണ്ടു ചക്രങ്ങാംക്കും അച്ചുതണ്ടിനും കേടൊന്നും ഇല്ലായിരുന്നു. അത്യാവശ്യമുള്ള മററു ഭാഗങ്ങളും സംഭരിക്കാൻ ഞങ്ങാംക്കു കഴിഞ്ഞു. മുതിർന്നവരുടെ സഹായത്തോടെ ഞങ്ങാം രണ്ടു ചക്രങ്ങളുള്ള ഒരു വണ്ടി തല്ലിക്കൂട്ടി.

ഈഷ്ണയെ അതിൽ കെട്ടിയപ്പോാം അവാം അത്ഭുതപ്പെട്ടു. പിന്നിലുള്ള വസ്തു എന്താണെന്നു നോക്കാൻ അവാം ഇടയ്ക്കിടെ തിരിഞ്ഞുനോ

ക്കിക്കൊണ്ടിരുന്നു. അവരം തൊഴിക്കുകയോ പ്രതിഷേധം പ്രകടിപ്പിക്കു കയോ ചെയ്തില്ല. എങ്കിലും കടിഞ്ഞാണിനോട് പൊരുത്തപ്പെടാൻ അവരംക്കു കഴിഞ്ഞില്ല. കടിഞ്ഞാൺ വലിയ്ക്കുമ്പോരം അവരം പിടിവാശിക്കാരിയാകും. വലതുവശത്തെ ചരട് വലിച്ചാൽ അവരം തലയും കലുക്കിക്കൊണ്ട് ഇടതു വശത്തേക്കു തിരിയും. കടിഞ്ഞാണപേക്ഷിച്ച് പഴയതുപോലെ ഒരു കമ്പുകൊണ്ട് അവളെ നിയന്ത്രിക്കുകയേ ഞങ്ങരംക്കു മാർഗ്ഗമുണ്ടായിരുന്നുള്ളു.

ഒരു ദിവസം ചന്തയ്ക്കു പോവാൻ ഞങ്ങരം ഒരുങ്ങി. വണ്ടിയിൽ പോകാനാണ് ഞങ്ങരം തീരുമാനിച്ചതു്. ഈഗ്ഗയെ ഞങ്ങരം വണ്ടിയിൽ കെട്ടി. നയിക്കാനായി യൂലിയ അവളുടെ പുറത്തു കയറി ഇരുന്നു. ഞാനും നതാഷയും വണ്ടിക്കകത്തു കയറി. വഴി ഇറക്കമായിരുന്നതു കൊണ്ട് ഈഗ്ഗ നിഷ്പ്രയാസം വണ്ടി വലിച്ചുകൊണ്ട് ഓടി. ചക്രങ്ങരം കൂടുതൽ കൂടുതൽ വേഗത്തിൽ കറങ്ങിത്തുടങ്ങി. ഞങ്ങരം ഉയർത്തിയ പൊടി ഒന്നാന്തരം ഒരു വണ്ടി പോകുമ്പോഴുയരുന്ന പൊടിപടലംപോലെതന്നെ ഇരുന്നു.

ഞങ്ങരം ചന്തയിലെത്തി. മത്തനും തണ്ണിമത്തനും തിരഞ്ഞുകൊണ്ട് ഞങ്ങരം അതിനിടയിലൂടെ അങ്ങോട്ടുമിങ്ങോട്ടും വണ്ടിയോടിച്ചു. വലിയ ഒരു തണ്ണിമത്തൻ തിരഞ്ഞെടുത്ത് ഞങ്ങരം വിലപേശിത്തുടങ്ങി. അതിൽ മുഴുകിപ്പോയ ഞങ്ങരം ഈഗ്ഗയുടെ കാര്യമേ മറന്നു. പെട്ടെന്ന് ഞാൻ തലപൊക്കിനോക്കിയപ്പോരം ഈഗ്ഗ ഒരു കുട്ടയിൽനിന്നും മുന്തിരിങ്ങ തിന്നുകയായിരുന്നു. ഞാൻ യൂലിയയെ തോണ്ടി. അവരം ഈഗ്ഗയ്ക്കിട്ട് കമ്പുകൊണ്ട് ഒന്നു കൊടുത്തു.

ഈഗ്ഗ ക്ഷോഭിച്ച് നതാഷയെ തള്ളി താഴെയിട്ടു. തണ്ണിമത്തൻ അവളുടെ കയ്യിലായിരുന്നു. അതു നിലത്തു വീണ് പൊട്ടിച്ചിതറി.

അടുത്തുള്ള കച്ചവടക്കാരെല്ലാം ഓടിക്കൂടി. അവർ വിളിച്ചുപറഞ്ഞു:

''തണ്ണിമത്തന്റെ വില തരണം! മുന്തിരിങ്ങയുടെ വില തരണം!''

അവർ ആവശ്യപ്പെട്ട തുക നഷ്ടപരിഹാരമായി കൊടുക്കണമെങ്കിൽ പലതും വാങ്ങാനുദ്ദേശിച്ചു ഞങ്ങരം കൊണ്ടുവന്ന പണം മുഴുവനും കൊടുക്കേണ്ടിവരും.



''ഞങ്ങൾ മനഃപ്പൂർവ്വം ചെയ്തതല്ല.''

''ആണ്. പണം എടുക്ക്. അല്ലെങ്കിൽ പിശകാണ്!''

ഞങ്ങൾ എന്തു ചെയ്യും? പണം മുഴുവൻ ഞങ്ങൾ അവർക്കു കൊടുത്തു.

ഇനി ഒരിക്കലും ഞങ്ങളെ ചന്തയിലയയ്ക്കുകയില്ല എന്നു വിചാരിച്ചു ദുഃഖിതരായിട്ടാണ് ഞങ്ങൾ വീട്ടിലേക്കു മടങ്ങിയത്. ഈഡ്കയാണെങ്കിൽ അവളുടെ പഴയ തന്ത്രം വീണ്ടും തുടങ്ങി. വണ്ടി വലിക്കാൻ വലിയ പ്രയാസമാണെന്ന് അവൾ ഭാവിച്ചു. അവൾ തല കുനിച്ചു പിടിക്കുകയും തലയിൽ മുട്ടാറാകുന്നതുവരെ ചെവികൾ വളയ്ക്കുകയും ചെയ്തു. ഭാരം വളരെ കൂടുതലാണെന്നായിരുന്നു അതിന്റെ അർത്ഥം. ഞാൻ വണ്ടിയിൽനിന്നിറങ്ങി ഈഡ്കയുടെ ഒപ്പം നടന്നു. എന്നിട്ടും അവൾ ചെവികൾ ഇളക്കിക്കൊണ്ടിരുന്നു.

അവളെ ഒന്നു പററിക്കണമെന്ന് ഞങ്ങളും തീരുമാനിച്ചു. മററുള്ളവരും ഈഡ്ക അറിയാതെ വണ്ടിയിൽനിന്ന് മെല്ലെ താഴെയിറങ്ങി. പക്ഷെ ഭാരം അധികമാണെന്ന് ഈഡ്ക അപ്പോഴും ഭാവിച്ചു. ഞങ്ങൾക്ക് ശുണ്ഠിവന്നു.

''കള്ളത്തരം മതിയാക്കു്! ഒഴിഞ്ഞ ഒരു വണ്ടി വലിക്കാൻ നിനക്കു് ശക്തിയില്ലെണു് ഭാവിക്കേണ്ട. വീട്ടിലെത്തുമ്പോഠം ഇന്നു് അമ്മ ഞങ്ങളെ വഴക്കുപറയും. എല്ലാം നീ കാരണമാണു്. വരൂ, കുട്ടികളെ. നമുക്കു് എല്ലാവർക്കും വണ്ടിയിൽ കയറി ഇരിക്കാം.''

ഞങ്ങഠം എല്ലാവരും വണ്ടിയിൽ കയറി. ഈസ്റ്റ നടപ്പനിർത്തി.

''എന്തു പററി?''

''എന്തെങ്കിലും കുഴപ്പമുണ്ടായിരിക്കും.'' ഞങ്ങഠം വണ്ടിയിൽനിന്നിറങ്ങി ഈസ്റ്റയുടെ അടുത്തെത്തി. കുളമ്പിനടുത്തു കിടന്നു് തിളങ്ങുന്ന എന്തോ ഒരു സാധനത്തിൽ ഈസ്റ്റ തുറിച്ചുനോക്കുന്നതു് ഞങ്ങഠം കണ്ടു. അഞ്ചു റൂബിളിന്റെ ഒരു സ്വർണ്ണനാണയമായിരുന്നു അതു്!

''ഹറാ, ഈസ്റ്റ!'' ഞങ്ങഠം വിളിച്ചുകൂവി.

ചന്തയിലേക്കു് തിരിച്ചുപോയി ലിസ്റ്റിലുണ്ടായിരുന്ന എല്ലാ സാമാനങ്ങളും വാങ്ങിയശേഷം ഈസ്റ്റയ്ക്കു് ഒരു മധുരപലഹാരവും വാങ്ങിക്കൊടുത്തിട്ടു് ഞങ്ങഠം വീട്ടിലേക്കു മടങ്ങി. ഈസ്റ്റ ഭംഗിയായി വണ്ടി വലിച്ചു. ഞങ്ങഠം വഴിനീളെ പാട്ടു പാടിക്കൊണ്ടാണു് സഞ്ചരിച്ചതു്.

ശീതകാലത്തു് ഈസ്റ്റയെ ഒരു സ്ലെഡ്ജിൽ കെട്ടി. വസന്തത്തിൽ ഞങ്ങഠംക്കു് സ്ലെഡ്ജിലോ വണ്ടിയിലോ സഞ്ചരിക്കാൻ കഴിഞ്ഞിരുന്നില്ല. മുട്ടുവരെ ചെളി കെട്ടിക്കിടന്നിരുന്നതുകൊണ്ടു് ഈസ്റ്റയുടെ പുറത്തും സഞ്ചരിക്കാൻ നിവർത്തിയില്ലായിരുന്നു.

രണ്ടു മാസക്കാലം ഈസ്റ്റയ്ക്കു് ഒരു ജോലിയും ഉണ്ടായിരുന്നില്ല. എങ്കിലും അവഠംക്കു് തീരെ മുഷിവുതോന്നിയില്ല. ഞങ്ങളുടെ അടുക്കലുള്ള ഇഷ്ടികഫാക്ടറിയിൽ അനേകം കഴുതകഠം ഉണ്ടായിരുന്നു. ഈസ്റ്റ അവയെ പരിചയപ്പെട്ടു. അവഠം എല്ലാ ദിവസവും അവയെ സന്ദർശിക്കുക പതിവായിത്തീർന്നു.

നിലം ഉണങ്ങിയ ഉടനെ ഞങ്ങഠം വീണ്ടും ഊരുചുററിത്തുടങ്ങി. ഈസ്റ്റ എപ്പോഴും ഞങ്ങളോടൊപ്പം ഉണ്ടായിരുന്നു. ഒരു ദിവസം അച്ഛൻ ഞങ്ങളോടു പറഞ്ഞു:

''ഈസ്റ്റയ്ക്കു് ഒരു കഴുതക്കുട്ടി ഉണ്ടാകാൻപോവുകയാണു്. അതുകൊണ്ടു് അവളെ ഒരുപാടു് ക്ലേശിപ്പിക്കരുതു്.''

''എന്നുവച്ചാൽ?''

''ഞാൻ പറഞ്ഞതു തന്നെ. ഈസ്ലയ്ക്കു് ഒരു കുട്ടിയുണ്ടാകാൻ പോകുന്നു ''

നതാഷ യൂലിയയെ നോക്കി.

''ഈസ്ലയുടെ പുറത്തു സവാരിചെയ്യാൻ നീ എന്നെ സമ്മതിക്കാത്തതുകൊണ്ടു് ഇതാ ഈസ്ല എനിക്കു് സ്വന്തമായിട്ടു് ഒരു കഴുതയെ തരാൻപോകുന്നു. അതു് ഈസ്ലയേക്കാറം കുറേക്കൂടെ നല്ലതായിരിക്കും. എനിക്കു് അസൂയ തോന്നുന്നുണ്ടെന്നു് ഈസ്ലയ്ക്കു് മനസ്സിലായിക്കാണും, അല്ലേ?''

ഈസ്ലക്കു് തീർച്ചയായും അതു മനസ്സിലായിട്ടുണ്ടെന്നു് ഞങ്ങളെല്ലാവരും സമ്മതിച്ചു.

''നമുക്കു് നോക്കാം,'' നതാഷ തുടർന്നു. ''എൻെറ കഴുത ഒരു സുന്ദരക്കുട്ടനായിരിക്കും! അവൻെറ പുറത്തു കയറാൻ ഞാൻ ആരെയും സമ്മതിക്കയില്ല. അതുകൊണ്ടു് അക്കാര്യം ചോദിക്കാതിരിക്കുകയാണു് നല്ലതു്.''

അന്നുമുതൽ നതാഷ ഈസ്ലയെ വളരെ ശ്രദ്ധയോടെ ശുശ്രൂഷിച്ചു തുടങ്ങി. അവറം ഈസ്ലയെ നന്നായി തീററുകയും മററാരും അവളെ ശല്യപ്പെടുത്തുകയോ പേടിപ്പിക്കുകയോ ചെയ്യാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കുകയും ചെയ്തു. ആരെങ്കിലും ഈസ്ലയുടെ പുറത്തു് യാത്രചെയ്യാനൊരുങ്ങിയാൽ അവറം തർക്കിക്കും:

''എന്തിനാണു് ഈസ്ലയുടെ പുറത്തു കയറുന്നതു്? നിങ്ങറംക്കു് നടന്നാലെന്താ? അവറം കണ്ണുടയ്ക്കുന്നതു കണ്ടോ? അവറംക്കു് സുഖമില്ലായിരിക്കും.''

ആദ്യം ഞങ്ങറം ഒരോ ദിവസവും കഴുതക്കുട്ടിയെ പ്രതീക്ഷിച്ചു. രാവിലെ ഉണർന്നാലുടൻ നതാഷ ഈസ്ലയുടെ അടുത്തേക്കു് ഓടും. അവറം തിരിച്ചുവരുമ്പോറം ഞങ്ങറം ചോദിക്കും:

''ഉണ്ടോ?''

''ഇല്ല. നാളെയായിരിക്കും അവറംക്കു് കുട്ടിയുണ്ടാകുന്നതെന്നു് തോന്നുന്നു.''

വേനല്ക്കാലം കഴിഞ്ഞു് ശരല്ക്കാലം ആരംഭിച്ചു. മഞ്ഞു പെയ്തു. ഞാനും സോന്യയും സ്കൂളിൽപ്പോയിത്തുടങ്ങിയിട്ടു് കുറേനാളായി. എന്നിട്ടും കഴുതക്കുട്ടി ഉണ്ടായില്ല.

നതാഷയ്ക്ക് സംശയമായി.

''ഒരുപക്ഷെ അവരം മറന്നുപോയിരിക്കും. അതല്ലെങ്കിൽ അവരം ക്കു് എന്തോ ദുഃഖമുണ്ടു്. കഴുതക്കുട്ടിയെ കിട്ടുമെന്നു് അച്ഛൻ പറഞ്ഞിട്ടു് ഏതാണ്ടു് ഒരു വർഷമായി. പക്ഷെ അവരം ഇതുവരെ അതിനെ ത ന്നില്ല.''

നതാഷ ഇക്കാര്യത്തെപ്പററി ഈഷ്കയോടു് പരാതിപറഞ്ഞു. പക്ഷെ അതുകൊണ്ടു് ഫലമുണ്ടായില്ല. ഒടുവിൽ നതാഷ അവളെ കാണാൻ പോകാതെയായി.

ആ വസന്തത്തിന്റെ ആരംഭത്തിൽ ഈഷ്കയുടെ വയർ വളരെ വലു തായി. അവരം പശുവിനോടും പട്ടികളോടും വഴക്കിനു പോകാതെയാ യി. വളരെ സൂക്ഷ്മതയോടെയാണു് അവരം നടന്നിരുന്നതു്. അധികസ മയവും അവരം വെയിൽ കായാൻ ഇഷ്ടപ്പെട്ടു. തോട്ടത്തിൽ ചെന്നു് ഉണങ്ങിയ ഒരിടം കണ്ടുപിടിച്ചു് അവരം അവിടെ നിന്നു് വെയിൽ കായും.

ഒരു ദിവസം അച്ഛൻ പറഞ്ഞു: ''ഇനി നിങ്ങരം ഈഷ്കയെ പ്ര ത്യേകം ശ്രദ്ധിക്കണം. അവളുടെ സമയം അടുക്കാറായി.''

അച്ഛൻ ഇതു പറഞ്ഞുതീരുംമുമ്പു് യൂലിയ മുറിയിലേക്കു് ഓടി വന്നു് വിളിച്ചു പറഞ്ഞു: ''തോട്ടത്തിലേക്കു് വരൂ! വേഗം!''

ഞങ്ങരം എല്ലാവരും അങ്ങോട്ടു് ഓടി. വേനല്ക്കാലത്തു് വെള്ളരി വളരാറുള്ള ഒരു ചെറിയ കുഴിയിൽ ഒരു ഭംഗിയുള്ള ചെറിയ കഴുതക്കുട്ടി കിടന്നിരുന്നു. മോന്തകൊണ്ടു് തള്ളി അതിനെ എഴുന്നേല്പിക്കാൻ ഈഷ്ക കഠിനമായി ശ്രമിച്ചുകൊണ്ടിരുന്നു. അച്ഛൻ അവളെ സഹായിക്കാൻ ഒരു ങ്ങി. പക്ഷെ അവരം ദേഷ്യത്തോടെ ചീറിക്കൊണ്ടു് അച്ഛന്റെ നേരെ പാഞ്ഞുവന്നു. കഴുതക്കുട്ടി യാതൊരു ചലനവുമില്ലാതെ കിടക്കുകയാ ണെന്നു് അപ്പോഴാണു് ഞങ്ങരം മനസ്സിലാക്കിയതു്.

അതു് വളരെ അസ്വാഭാവികമായി അച്ഛനു തോന്നി. ഒരു വടി യെടുത്തു് ഈഷ്കയെ തള്ളി മാററിയിട്ടു് അച്ഛൻ കുനിഞ്ഞു കഴുതക്കുട്ടിയെ പരിശോധിച്ചു. അതു് ചത്തുപോയിരുന്നു. അച്ഛൻ അതിനെ അവിടന്നു് എടുത്തുകൊണ്ടുപോയി.

ആ കഴുതക്കുട്ടി ജനക്കുമ്പോഠം അതിനു് ജീവനുണ്ടായിരുന്നു. എന്നാൽ അതു് ഈഷ്ക്കയുടെ ആദ്യത്തെ കുട്ടിയായിരുന്നു. അവഠം അറിയാതെ അതിനെ കൊല്ലുകയാണു് ഉണ്ടായതു്. ഒരുപക്ഷെ അവഠം പേടിച്ചുപോയിരിക്കും. അല്ലെങ്കിൽ അവളുടെ അശ്രദ്ധമൂലമായിരിക്കും അതു് ചത്തുപോയതു്. പല ജന്തുക്കളുടേയും ആദ്യത്തെ കുട്ടിയുണ്ടാകുമ്പോഠം ഇങ്ങിനെ സംഭവിക്കാറുണ്ടെന്നു് പിന്നീടു് ഞങ്ങഠം കണ്ടുപിടിച്ചു.

നിശ്ശബ്ദരായി ഞങ്ങഠം അച്ഛന്റെ പിന്നാലെ വയലിലേക്കു പോയി. ഈഷ്ക്ക ഞങ്ങളോടൊപ്പം വരാൻ തുടങ്ങി. പക്ഷെ ഞങ്ങഠം സമ്മതിച്ചില്ല.

കഴുതക്കുട്ടിയെ മറവുചെയ്തിട്ടു് ഞങ്ങഠം വീട്ടിലെത്തി. നതാഷയെ കാണാനില്ലെന്നു് പെട്ടെന്നു് ഞങ്ങഠം ഓർമ്മിച്ചു. അവഠം ഞങ്ങളോടൊപ്പം വയലിലേക്കു വന്നില്ല. ഈഷ്ക്ക തന്റെ കുട്ടിയെ കൊന്നുവെന്നു മനസ്സിലായ ഉടൻ അവഠം എവിടെയോ മറഞ്ഞു.

ഞങ്ങഠം അവളെ അന്വേഷിച്ചിറങ്ങി. ഞാൻ ഇരുളടഞ്ഞ ലായത്തിനുള്ളിൽ കയറി നോക്കി. നതാഷ കരഞ്ഞുകൊണ്ടു് അതിന്റെ ഒരു മൂലയിൽ ഇരുന്നിരുന്നു. ഈഷ്ക്ക അവളുടെ കണ്ണുനീർ നക്കിത്തുടച്ചുകൊണ്ടു് അടുത്തുണ്ടു്.

''പോ ദൂരെ!'' നതാഷ തേങ്ങിക്കൊണ്ടു് ഈഷ്ക്കയെ തള്ളിമാററി. ''ബുദ്ധിയില്ലാത്ത ഭ്രാന്തി! നീ എന്റെ കൊച്ചു കഴുതക്കുട്ടിയെ കൊന്നു!'' ഹൃദയം പൊട്ടുമാറു് നതാഷ തേങ്ങിക്കരഞ്ഞു.

വർഷം ഒന്നു കഴിഞ്ഞു. പട്ടണത്തിൽ ഞങ്ങഠം താമസിച്ചിരുന്ന വീടു് അതിന്റെ ഉടമസ്ഥൻ വിററു. മലമുകളിലെ കാടുകളുടെ ഇടയിലുള്ള ഭംഗിയുള്ള കുടിലിലേക്കു് ഞങ്ങഠം താമസംമാററി. അടുത്തു് മററു വീടുകളൊന്നും ഉണ്ടായിരുന്നില്ല. കസാക്കു് ആട്ടിടയന്മാരുടെ താവളം മാത്രമാണു് അടുത്തുണ്ടായിരുന്നതു്. ഞങ്ങഠം പറവകളെപ്പോലെ സ്വതന്ത്രരായിത്തീർന്നു. കുതിരകഠം, പശു, ഈഷ്ക്ക, ഇവയെല്ലാം പുതിയ വാസസ്ഥലം ഇഷ്ടപ്പെട്ടു. മലമുകളിലുള്ള പുൽമേടുകളിൽ മേഞ്ഞും കാട്ടരുവികളിലെ നിർമ്മല ജലം കുടിച്ചും അവ സന്തുഷ്ടരായി ജീവിച്ചു.

ഞങ്ങരം ഈഷ്ണയുടെ പുറത്തുള്ള സവാരി നിർത്തി. അവാംക്ക് വീണ്ടും കട്ടിയുണ്ടാകാൻ പോകുന്നു.

വീട്ടിൽനിന്നും മലയിലൂടെ അരമണിക്കൂർ മുകളിലേക്ക് നടന്നാൽ ഇടയന്മാരുടെ ഒരു താവളത്തിലെത്താം. ഒരു ദിവസം ഞങ്ങരം ഈഷ്ണ യേയുംകൊണ്ട് അതിനടുത്തുകൂടി നടക്കുകയായിരുന്നു. വൃദ്ധനും ഒററക്ക ണ്ണനുമായ യക്കൂബ് എന്ന ഇടയൻ ഞങ്ങളെ അടുത്തേക്ക വിളിച്ചു. ഈഷ്ണയെ ഉററുനോക്കിയിട്ട് ഒരു പുഞ്ചിരിയോടെ അയാരം പറഞ്ഞു:

''വേഗം അവാംക്ക് കട്ടിയുണ്ടാകും.''

''എപ്പോരം?''

''ആർക്കറിയാം? ഇന്നാവാം, നാളെയാവാം.''

''യക്കൂബ്, ദയവുചെയ്ത് അവളെ സഹായിക്കു. എപ്പോഴാണ് അവാംക്ക കട്ടി പിറക്കുന്നതെന്ന് ഞങ്ങരംക്ക് അറിയില്ല. ആദ്യത്തെ കട്ടിയെ അവരം കൊന്നു.''

''മൂന്നു റൂബിരം തരാമെങ്കിൽ ഞാൻ ഏററു.''

ഞങ്ങരം വിഷാദത്തോടെ പരസ്പരം നോക്കി.

''ഞങ്ങളുടെ കയ്യിൽ പണമില്ല,'' എന്നുപറഞ്ഞിട്ട് ഞങ്ങരം നടന്നുതുടങ്ങി.

''ഹേയ്! കട്ടികളേ! തിരിച്ചുവരിൻ. ശരി, ഞാൻ നോക്കി ക്കോളാം. നിങ്ങരം എനിക്ക് പഞ്ചസാര കൊണ്ടുവരണം, തേയില കൊണ്ടുവരണം, പുകയില കൊണ്ടുവരണം, ആരും കാണാത്തപ്പോരം എല്ലാ സാധനങ്ങളും കുറേശ്ശെ എടുത്തു് എനിക്ക കൊണ്ടുവരണം, മനസ്സി ലായോ?''

ഞങ്ങരം അതിരററ സന്തോഷത്തോടെ അയാളോട് നന്ദി പറഞ്ഞു. വീട്ടിലെത്തിയ ഉടനെ ''എല്ലാ സാധനങ്ങളും കുറേശ്ശെ'' ഞങ്ങരം ശേ ഖരിച്ചുതുടങ്ങി.

യക്കൂബ് ഈഷ്ണയെ അയാളുടെ കൂടാരത്തിനടുത്തു് കെട്ടി. അയാ രം ഒരു തോൽപായ് എടുത്തുകൊണ്ടുവന്നു് വെയിലുള്ള ഒരിടത്തു് ഒരു പാറയുടെമീതെ വിരിച്ചു. അതിൽ ഇരുന്നുകൊണ്ടാണ് അയാരം ഞങ്ങളു ടെ സമ്മാനങ്ങരം സ്വീകരിച്ചതു്. അന്നു രാത്രിയോ അതിനടുത്ത രാത്രി യോ ഈഷ്ണ പ്രസവിച്ചില്ല. യക്കൂബ് പകൽ മുഴുവൻ ഈഷ്ണയുടെയടുത്തു്

വെയിൽ കാഞ്ഞുകൊണ്ടു് കിടക്കും. ഞങ്ങൾ അയാളെ സമ്മാനങ്ങൾ കൊണ്ടു് മൂടി. രാത്രിയിൽ അയാൾ ഈസ്റ്ററയെ കൂടാരത്തിനുള്ളിൽത്തന്നെ സൂക്ഷിച്ചു.

ആ രണ്ടു ദിവസങ്ങളും പെരുന്നാൾ ദിവസങ്ങളായിരുന്നു. അമ്മ ഇറച്ചി അകത്തുവച്ചു അപ്പങ്ങൾ ഉണ്ടാക്കി. പക്ഷെ ഞങ്ങൾ ആരും ഒരെണ്ണംപോലും തിന്നില്ല. ഞങ്ങൾക്കു് തന്ന അപ്പങ്ങളെല്ലാം ഞങ്ങൾ കൃത്യമായി യക്കൂബിനു് എത്തിച്ചുകൊടുത്തു. താമസിയാതെ ഞങ്ങൾ വാത്സല്യപൂർവ്വം സൂക്ഷിച്ചുവച്ചിരുന്ന എല്ലാ നിധികളും കൂടാരത്തിനടുത്തുള്ള ആ വലിയ വെള്ളാരമ്പാറയിൽ എത്തിച്ചേർന്നു.

''ഇതു് എന്തു്?'' ഒരു പാവയെ പൊക്കിക്കാണിച്ചുകൊണ്ടു് യക്കൂബു് ചോദിച്ചു. ''ഇതു് ഒന്നിനും കൊള്ളില്ല. കുറേക്കൂടി തേയില കൊണ്ടുവരിൻ.''

തേയിലപ്പാത്രത്തിലും പഞ്ചസാരപ്പാത്രത്തിലും അച്ഛന്റെ പുകയില സഞ്ചിയിലും ഞങ്ങൾ ഭംഗിയായി ആക്രമണം നടത്തി. എന്നാൽ ഒരു ഷർട്ടും ട്രൗസറും വേണമെന്നു് യക്കൂബു് ആവശ്യപ്പെട്ടപ്പോൾ അതു് ഒരു പ്രശ്നമായിത്തീർന്നു. ഞങ്ങൾ വീടുമുഴുവൻ തപ്പിയെങ്കിലും ഫലമുണ്ടായില്ല.

''അമ്മേ, ഒരു പഴയ ഷർട്ടും ട്രൗസറും എടുക്കാനുണ്ടോ?''

''നിങ്ങൾക്കു് അവ എന്തിനാണു്?''

''ഒരു കാര്യമുണ്ടു്.''

''എന്തിനാണെന്നു് പറഞ്ഞാൽ ഞാൻ നോക്കിയെടുത്തു തരാം.''

അതേപ്പററി ഒരക്ഷരംപോലും ഞങ്ങളുടെ മതാപിതാക്കളോടു് പറയുകയില്ലെന്നു് യക്കൂബിനോടു് ഞങ്ങൾ സത്യംചെയ്തിരുന്നു. അതുകൊണ്ടു് ഞങ്ങൾ ഒന്നും മിണ്ടിയില്ല.

''ഈ വീട്ടിൽ അച്ഛന്റെ സ്വന്തം കുട്ടികൾക്കു് തരാൻ ഒരു പഴഞ്ചൻ ഷർട്ടും ട്രൗസറും ഇല്ലെന്നുവരുമോ?'' അച്ഛൻ ഒററയ്ക്കു് മുറിയിലിരുന്ന സന്ദർഭം നോക്കി ഞാൻ ചോദിച്ചു.

''അവർക്കു് 'പഴഞ്ചൻ ഷർട്ടും ട്രൗസറും' എന്തിനാണാവോ?''

''ഞങ്ങൾക്കു് ഒരു ആവശ്യമുണ്ടു്.''

അച്ഛൻ രണ്ടു ഷർട്ടുകൾ തപ്പിയെടുത്തു.

''പക്ഷെ ട്രൗസർ ഇല്ല,'' അദ്ദേഹം പറഞ്ഞു. ''എന്റെ സ്വന്തം കുട്ടികൾക്ക് ഒരുപക്ഷെ അതില്ലാതെ കഴിക്കാമായിരിക്കും.''

ഞങ്ങൾ ഷർട്ടുകളുമായി യക്കൂബിന്റെ അടുത്തേക്കു പോയി. അയാൾ അപ്പോഴും വെയിലത്ത് കിടക്കുകയായിരുന്നു. അടുത്തുതന്നെ ഈഷ്ക്കയും ചാരനിറത്തിലുള്ള ഒരു ചെറിയ കഴുതക്കുട്ടിയും നിന്നിരുന്നു.

കഴുതക്കുട്ടിയുടെ കാലുകൾ വിറയ്ക്കുന്നുണ്ടായിരുന്നെങ്കിലും അതു് കളിക്കാനും തൊഴിക്കാനും ശ്രമിച്ചുകൊണ്ടിരുന്നു.

ഈഷ്ക്കയുടെ കണ്ണുകൾ കുട്ടിയുടെമേൽതന്നെ ആയിരുന്നു. അവൾ അതിനെ നക്കുകയും പാൽകുടിപ്പിക്കുകയും മററാരും അടുക്കാതെ അസൂയയോടെ കാത്തുസൂക്ഷിക്കുകയും ചെയ്തു.

''പെണ്ണ്. കൊച്ചു പെൺകഴുത,'' യക്കൂബ് പറഞ്ഞു.

''എത്ര നന്നായി! പക്ഷെ നമ്മൾ അവളെ എന്തു വിളിക്കും. ഈഷ്ക്കയെന്ന് വിളിക്കാൻ പററില്ലല്ലോ.''

''മീൽക്ക, മീലയ!* നീ എന്റെ സ്വന്തമാണ്! ഒരു കോഴിക്കുഞ്ഞിനെപ്പോലെ നിന്റെ ദേഹം മുഴുവൻ പൂടയാണല്ലോ!''

നതാഷ സന്തോഷപരവശയായി വിളിച്ചുപറഞ്ഞുകൊണ്ട് കഴുതക്കുട്ടിയുടെ മൃദുവായ കാൽ തലോടി.

''മീൽക്ക, മീൽക്ക,'' ഞങ്ങൾ എല്ലാവരും ഉരുവിട്ടു.

ഈഷ്ക്കയുടെ കഴുത്തിൽ ഒരു കയറിട്ട് യക്കൂബ് അവളെ ഞങ്ങളുടെ കുടിലിലേക്ക് നടത്തി. ആ കൊച്ചു കഴുതക്കുട്ടി ഞങ്ങളുടെ നേരെ നോക്കി തലകുലുക്കിയിട്ട് അമ്മയുടെ പിന്നാലെ ഓടി. കാലുകൾ ഉറയ്ക്കാത്തതുകൊണ്ട് അതു് ഇടയ്ക്കിടെ തട്ടിവീണുകൊണ്ടിരുന്നു.

''യക്കൂബ്, നിങ്ങൾക്ക് നന്ദി,'' എന്നു പറഞ്ഞുകൊണ്ട് അമ്മ അയാൾക്ക് ഒരു റൂബിൾ കൊടുത്തു.

ഷർട്ടുകൾ എന്തിനായിരുന്നുവെന്ന് അച്ഛൻ ഊഹിച്ചു. കുറെ സമയം തിരഞ്ഞ്, യക്കൂബിനു കൊടുക്കാൻ ഒരു ട്രൗസറും അദ്ദേഹം കണ്ടുപിടിച്ചു.

---

* മീലയ, മീൽക്ക—റഷ്യനിൽ ഓമന എന്നർത്ഥം.

ഒരു പാവകൊണ്ടു് കളിക്കുന്നതുപോലെ ഞങ്ങൾ മീൽക്കയോടൊപ്പം കളിച്ചു. വാസ്തവത്തിൽ അവൾ ഒരു കളിപ്പാവയെപ്പോലെയാണിരുന്നതു്. അവൾ ഈഷ്ണയുടെ തനിപ്പകർപ്പായിരുന്നു, വളരെ വളരെ ചെറുതായിരുന്നുവെന്നു മാത്രം. തന്റെ ഭംഗിയുള്ള ചെറിയ തല പട്ടികളുടെ മേൽ ഉരസിക്കൊണ്ടു് പിറേറദിവസംതന്നെ അവൾ മുററത്തു് ഓടിച്ചാടി നടന്നുതുടങ്ങി. പട്ടികൾ മുറുമുറുക്കുമ്പോൾ അവൾ ദേഷ്യത്തോടെ അവയെ തൊഴിച്ചു.

വയറുനിറച്ചു് പാൽ കുടിച്ചിട്ടു് മീൽക്ക വെയിലത്തു് തുള്ളിച്ചാടി കളിച്ചുകൊണ്ടിരുന്നപ്പോൾ ഞങ്ങൾ ഓടിച്ചെന്നു് അവളെ വാരിയെടുത്തു് വീട്ടിനുള്ളിലേക്കു് കൊണ്ടുവന്നു.

ഈഷ്ണ ചുററും നോക്കി. അവൾ ഉറക്കെ അമറിക്കൊണ്ടു് വീട്ടിനു ചുററും ഓടി. അവൾ ഓരോ ജനലിലും എത്തിനോക്കി. മീൽക്ക മുറിക്കകം പരിശോധിക്കുകയായിരുന്നു. അവൾ തന്റെ മാർദ്ദവമുള്ള മൂക്കു് ഞങ്ങളുടെ കയ്യിൽ മുട്ടിച്ചു. ചെവികൾ ചലിപ്പിച്ചുകൊണ്ടു് കട്ടിലുകളും കസേരകളും കളിപ്പാട്ടങ്ങളും നോക്കിയിരുന്നു.

പെട്ടെന്നു് ഈഷ്ണ ജന്നലിൽക്കൂടി തല അകത്തേക്കു് നീട്ടി. ജന്നൽ ചാടി അകത്തു കടക്കാൻ ശ്രമിച്ചുകൊണ്ടിരുന്നപ്പോൾ അവളുടെ അമറൽ ഒരു നിലവിളിപോലെയിരുന്നു.

''കതകു തുറന്നു് അവളെ അകത്തുകയററാം,'' സോന്യ പറഞ്ഞു. അവൾ വാതില്ക്കൽച്ചെന്നു് ഈഷ്ണയെ വിളിച്ചു.

ഇതിനിടെ ഞങ്ങൾ ഒരു കുസൃതികൂടി കാണിച്ചു. ഞങ്ങൾ മീൽക്കയെ ഒരു പാവാട അണിയിച്ചു. അവളുടെ മുൻകാലുകൾ ഒരു ബ്ലൗസിന്റെ കൈകളിലൂടെ കടത്തി. തലയിൽ ഒരു തുവാല കെട്ടിച്ചു.

''എത്ര ഭംഗിയുള്ള പെൺകുട്ടി!''

മീൽക്കയെ കാണാൻ ബഹുരസമായിരുന്നു. അവൾ ശരിക്കു് ഒരു കുരങ്ങനെപ്പോലെയിരുന്നു.

ഈഷ്ണയുടെ കുളമ്പടിശബ്ദം പൂമുഖത്തു കേട്ടു. അവൾ അകത്തേക്കു് പാഞ്ഞുവന്നു. ധൃതിയിൽ മുറിയിലാകെ നോക്കി. മീൽക്ക എന്റെ മടിയിലിരിക്കുന്നതു് അവൾ കണ്ടു. ഈഷ്ണ പേടിച്ചു് നിലവിളിച്ചു. അവളുടെ കരച്ചിലിന്റെ പൊരുൾ ഇതായിരുന്നിരിക്കണം: ''ദൈവമേ! ആ കുട്ടിയെ അവർ എന്തുപോലെയാക്കി!''

ഞാൻ മീൽക്കയെ തറയിൽ നിർത്തി. മീൽക്ക അമ്മയുടെയടുത്തേക്കു നടന്നു. അവളുടെ കാലുകഠം പാവാടയിൽ കുരുങ്ങിയിരുന്നു. ഈഷ്ക അതു് കടിച്ചു വലിച്ചു് മാററാൻ ശ്രമിച്ചു. ഉദ്വേഗംകൊണ്ടു് അവഠം ആകെ വിറയ്ക്കുകയും കിതയ്ക്കുകയുംചെയ്തു. ''ഹാവൂ! ഹാവൂ!'' എന്നു് അവഠം നെടുവീർപ്പിടുകയാണെന്നു് ഞങ്ങഠംക്കുതോന്നി.

മീൽക്കയുടെ ഉടുപ്പുകഠം ഞങ്ങഠം അഴിച്ചുമാററി. ഒടുവിൽ ഈഷ്ക അവളെ പുറത്തേക്കു് കൊണ്ടുപോയി.

''ഇതു് ഏതു ജന്തുവാണെന്നു് ആർക്കെങ്കിലും അറിയാമോ? ഇതൊരു കഴുതയാണെന്നു് ആരെങ്കിലും പറയുമോ?'' വീട്ടിൽ എല്ലായിടത്തും നടന്നു് കാലിൽത്തട്ടുന്ന മീൽക്കയെ നോക്കി അമ്മ ചോദിക്കും. ''താൻ ഒരു പട്ടിയാണെന്നായിരിക്കും അവളുടെ വിചാരം. അവഠം എപ്പോഴും വന്നു് കാല്ക്കീഴിൽ കയറുന്നതെന്തിനാണു്?''

മീൽക്കയുടെ വിചാരം എന്തായിരുന്നുവെന്നു് ഞങ്ങഠംക്കു് അറിയില്ല. പക്ഷെ അവഠം സമയം അധികവും ചെലവഴിച്ചതു് ഞങ്ങളോടൊപ്പമായിരുന്നുവെന്നതു് നേരാണു്. വീട്ടിനുള്ളിലും, മുററത്തും, മലമുകളിലും അവഠം ഞങ്ങളോടൊപ്പമുണ്ടായിരിക്കും. മററു മൃഗങ്ങളുമായി ഒരിക്കലും അവഠം കളിച്ചിട്ടില്ല. ഞങ്ങഠം അവളെ അങ്ങേയററം വഷളാക്കി. അതിൻെറ ഫലമായി വലുതായി, കടിഞ്ഞാണിടാനുള്ള പ്രായമായപ്പോഴേക്കും അവഠം തന്നിഷ്ടക്കാരിയും അനുസരണയില്ലാത്തവളുമായിത്തീർന്നിരുന്നു.

ബുദ്ധിമതിയായിരുന്നതുകൊണ്ടു് ഞങ്ങഠം പറഞ്ഞതെല്ലാം ചെയ്യാൻ വളരെ വേഗം അവഠം പഠിച്ചു. പക്ഷെ ചിലപ്പോഠം, പറയുന്നതൊന്നും അവഠം അനുസരിക്കയില്ല.

''നീ അവളെ ഇപ്പോഠംത്തന്നെ മര്യാദ പഠിപ്പിക്കണം,'' യൂലിയ നതാഷയോടെ പറഞ്ഞു. ''അല്ലെങ്കിൽ നോക്കിക്കോ. പിന്നീടു് നിനക്കു് അവളെ നിയന്ത്രിക്കാൻ കഴിയാതെ വരും.''

എന്നാൽ നതാഷ കണിശക്കാരിയായിരുന്നില്ല. മാത്രവുമല്ല, തൻെറ കൊച്ചെജമാനത്തി കീശയിൽ തനിക്കായി പഞ്ചസാരക്കട്ടയോ സ്വാദുള്ള മറെറന്തെങ്കിലുമോ എപ്പോഴും കരുതിവെച്ചിരിക്കുമെന്നു് മീൽക്കയ്ക്കു് അറിയാമായിരുന്നു. അതുകൊണ്ടു് നതാഷയുടെ ഭീഷണികളോ ശിക്ഷയോ മീൽക്ക ഒരിക്കലും കാര്യമായെടുത്തില്ല.

ഈഷ്ണയെക്കാൾ വേഗത്തിലും ഭംഗിയായും മീൽക്ക ഓടിയിരുന്നു. എങ്കിലും അവൾ എപ്പോഴും ഞെളിയുകയും പിരിയുകയും ചെയ്തിരുന്നതുകൊണ്ട് ഞങ്ങൾ പലപ്രാവശ്യം അവളുടെ പുറത്തുനിന്ന് വീണിട്ടുണ്ട്. ഈഷ്ണയുടെ പുറത്തു സഞ്ചരിക്കാനാണ് എല്ലാവരും കൂടുതൽ ഇഷ്ടപ്പെട്ടത്. പ്രായംചെല്ലുന്തോറും അവൾ കൂടുതൽ അടക്കമുള്ളവളായിത്തീർന്നു. മീൽക്കയുടെ പുറത്തു കയറാൻ നതാഷമാത്രമേ ഇഷ്ടപ്പെട്ടുള്ളു. പലപ്പോഴും അവളുടെ ദേഹത്ത് മുറിവോ ചതവോ പ്രത്യക്ഷപ്പെട്ടിരുന്നു. പക്ഷെ അക്കാര്യം ആരോടും പറയാൻ അവൾ ഇഷ്ടപ്പെട്ടിരുന്നില്ല.

''ഞാൻ മനപ്പൂർവ്വം അങ്ങിനെ ചെയ്തതായിരിക്കും. അവൾ കുതിച്ചോടിക്കൊണ്ടിരിക്കുമ്പോൾ ചാടാൻ എനിക്ക് ഇഷ്ടമായിരുന്നുവെന്നു വിചാരിച്ചോളൂ,'' അവൾ പറയും.

ഇപ്പോൾ ഞങ്ങൾക്ക് രണ്ടു കഴുതകളുള്ളതുകൊണ്ട് മലകളിലും കാടുകളിലും ഞങ്ങൾ മിക്ക ദിവസങ്ങളിലും പോയിരുന്നു. കുട്ടികൾ എവിടെയെന്ന് അച്ഛനോട് ആരെങ്കിലും ചോദിച്ചാലുടൻ ദൂരദർശിനിയുമായി പൂമുഖത്തു ചെന്നുനിന്ന് അദ്ദേഹം മലകളുടെ മുകളിലേക്കു നോക്കും. അങ്ങു മുകളിൽ ഒരു മലയിടുക്കിലോ ഒരു ചരിവിലോ രണ്ട് കഴുതകൾ മലയാടുകളെപ്പോലെ മുകളിലേക്ക് കയറിക്കൊണ്ടിരിക്കുന്നുണ്ടാവും. ഇടയിൽ വർണ്ണപ്പകിട്ടുള്ള ഉടുപ്പുകളും പ്രത്യക്ഷപ്പെടും.

''അതാ, ആ താന്തോന്നികൾ! എത്ര പൊക്കത്തിലാണ് അവർ കയറിയിരിക്കുന്നത്. വീണ് എല്ലൊടിയാത്തതാണ് അത്ഭുതം. കഴുതകളെ അവരുടെയടുത്തുനിന്നും മാറേറണ്ട സമയം അതിക്രമിച്ചിരിക്കുന്നു!''

''ശരല്ക്കാലത്ത് കഴുതകളെ വില്ക്കേണ്ടിവരും,'' ഒരു ദിവസം അച്ഛൻ പറഞ്ഞു.

''എന്തിന്?''

''വയ്ക്കോൽ തികയുകയില്ല. മാത്രവുമല്ല ശീതകാലത്ത് നിങ്ങൾ കഴുതകളുടെ പിന്നാലെ നടക്കാതെ പഠിത്തത്തിൽ കൂടുതൽ ശ്രദ്ധിക്കുകയും വേണം.''

''ഈഷ്ണയ്ക്കും മീൽക്കയ്ക്കും ആവശ്യമുള്ള തീററി ഞങ്ങൾതന്നെ കരുതിവച്ചുകൊള്ളാം. നിങ്ങളുടെ വയ്ക്കോൽ വേണ്ട.''

''നിങ്ങറം അതു് ശേഖരിക്കുന്നതു് എങ്ങിനെയാണെന്നു് എനിക്കു് ഒന്നുകാണണം.''

''നമുക്കു് നോക്കാം.''

ശീതകാലത്തേക്കുള്ള വസ്തോൽ ശേഖരിക്കുന്നതിലായി പിന്നീടു് ഞങ്ങളുടെ ശ്രദ്ധമുഴുവൻ. ഊഷ്ടയേയും മീൽക്കയേയും ഉപേക്ഷിക്കാൻ ഞങ്ങറം തയ്യാറായിരുന്നില്ല.

സൂര്യനുദിക്കുമ്പോറംത്തന്നെ ഞങ്ങറം മലയിലേക്കു പോകും. പകൽ മുഴുവൻ പുല്ലുപറിച്ചു് ചാക്കിൽ നിറച്ചു് വീട്ടിൽ കൊണ്ടുവന്നു് കളപ്പുരയുടെ മുകളിൽ ഉണങ്ങാനിടും. ഞങ്ങളുടെ കൈകളിൽ വലിയ തഴമ്പുകറം പ്രത്യക്ഷപ്പെട്ടതുകൊണ്ടു് പുല്ലുപറിക്കുമ്പോറം അസഹ്യമായ വേദന തോന്നി. അപ്പോഴാണു് തുരുമ്പുപിടിച്ച ഒരു പഴയ അരിവാറം സോന്യ കണ്ടുപിടിച്ചതു്. ആരും അറിയാതെ അതു തേച്ചു മൂർച്ചപ്പെടുത്തുവാൻ ഞങ്ങറം വളരെ പാടുപെട്ടു.

പതിവുപോലെ ഒരു ദിവസം അതിരാവിലെ ഞങ്ങറം മലയിലേക്കു പുറപ്പെട്ടു. മാഷ്ക എന്ന പെൺകുതിരയുടെ പുറത്തു് സോന്യയും വയസ്സൻ ഓട്ടക്കുതിരയുടെ പുറത്തു് ഞാനും കയറി. യൂലിയയും നതാഷയും കഴുതകളുടെ പുറത്താണു് സഞ്ചരിച്ചതു്.

പുൽമേട്ടിലെത്തിയപ്പോറം താഴെയിറങ്ങി കുതിരകളുടെ കാലുകറം കൂട്ടിക്കെട്ടി അവയെ മേയാൻ വിട്ടിട്ടു് ഞങ്ങറം പണിതുടങ്ങി. സോന്യ വിദഗ്ദ്ധമായി അരിവാറം വീശി. കുറെയധികം പുല്ലും അതോടൊപ്പം അവളുടെ ഒരു ചെരിപ്പിന്റെ അടിവശവും അരിഞ്ഞുവീഴ്ത്തി.

ഞങ്ങറം സങ്കടത്തോടെ സോന്യയുടെ ചെരിപ്പിന്റെ ശോച്യാവസ്ഥ നോക്കിനില്ക്കുന്നതിനിടയിൽ യൂലിയ അരിവാറം കയ്യിലാക്കി പുല്ലുവെട്ടിത്തുടങ്ങി. അവറംക്കു് ആ ജോലി അറിയാമെന്നു തോന്നി.

''അവറം പുല്ലുവെട്ടുന്നതു കണ്ടോ!''

പെട്ടെന്നു് യൂലിയ നിലവിളിച്ചുകൊണ്ടു് അരിവാറം താഴെയിട്ടു. അവളുടെ കയ്യിൽനിന്നു് ചോരയൊലിക്കുന്നുണ്ടായിരുന്നു.

കുടിക്കാൻ കൊണ്ടുവന്ന വെള്ളത്തിൽ തുവാല നനച്ചു് ഞാൻ മുറിവിൽ അമർത്തിപ്പിടിച്ചു. ക്രമേണ ചോര നിന്നു.

''മുറിവു് കരിയുന്നതുവരെ നിനക്കു് പുല്ലുവെട്ടാൻ പററില്ല.

അതുകൊണ്ടു് പുൽമേട്ടിൻെറ അതിരിലിരുന്നു് നീ ഉരുളക്കിഴങ്ങു പുഴ ങ്ങിയാൽ നന്നായിരുന്നു. വീട്ടിലേക്കും ഒരു കണ്ണുണ്ടായിരിക്കണം. ആരെ ങ്കിലും വിളിച്ചാൽ പറയണം. വിളിക്കുമ്പോൾ കേൾക്കാത്തതിനു് ഇന്ന ലേയും അച്ഛൻ വഴക്കുപറഞ്ഞു.''

''ശരി. നിങ്ങൾ തീക്കൂട്ടിയിട്ടു് പൊയ്ക്കോളൂ. വിറകുതീരുമ്പോൾ ഞാൻ ഇട്ടോളാം.''

ചെറിയ ഒരു മരത്തോപ്പിനടുത്തു് ഞങ്ങൾ തീക്കൂട്ടി. കലം തിള ക്കാൻ വച്ചിട്ടാണു് ഞങ്ങൾ വീണ്ടും പുല്ലുപറിക്കാൻ പോയതു്. അരി വാളിനു് എന്തോ പന്തികേടുണ്ടെന്നു് തോന്നിയതുകൊണ്ടു് ഞങ്ങൾ പിന്നീടു് അതെടുത്തില്ല. കഷ്ടിച്ചു് ഒരു ചാക്കു പുല്ലുപറിച്ചുകഴിഞ്ഞു് ഞങ്ങൾ ഭക്ഷണം കഴിക്കാൻ മരത്തോപ്പിനടുത്തേക്കു ചെന്നു. ഉരുളക്കി ഴങ്ങു് നന്നായി വെന്തിരുന്നെങ്കിലും തണുത്തുപോയിരുന്നു.

''സാരമില്ല. ഈ ചൂടിൽ, ചൂടുള്ള ഉരുളക്കിഴങ്ങു് ആരു തിന്നും!''

മരത്തണലിൽ ഒരു കമ്പിളി വിരിച്ചു് ഞങ്ങൾ നീണ്ടുനിവർന്നു കിടന്നു. എന്തുകൊണ്ടെന്നറിയില്ല, നട്ടുച്ചയ്ക്കു് മലമുകളിൽ സർവ്വതും പ്രശാ ന്തമാണു്. വായുവിൽ തേനിൻെറ സുഗന്ധം അനുഭവപ്പെട്ടു. പക്ഷികൾ കളകൂജനം ചെയ്തുകൊണ്ടിരുന്നു. അങ്ങിങ്ങു് മരച്ചില്ലകൾ അടർന്നു വീഴു ന്ന ശബ്ദം. അങ്ങു താഴെനിന്നും പുഴയുടെ പതിഞ്ഞ ആരവം കാതുകളി ലെത്തിയിരുന്നു. യൂലിയ മരത്തോപ്പിൻെറ അററത്തുചെന്നു് വീട്ടിലേക്കു നോക്കി.

''ആരൊക്കെയോ വന്നിട്ടുണ്ടു്. അവരെ സ്വീകരിക്കാൻ എല്ലാ വരും എത്തിയിരിക്കുന്നു,'' യൂലിയ വിളിച്ചുപറഞ്ഞു.

ഞങ്ങൾ അവളുടെയടുത്തേക്കു് ചെന്നു. വീടു് ഒരു കളിക്കോപ്പു പോലെ ചെറുതായി കാണപ്പെട്ടു. കുതിരപ്പുറത്തു് അനേകംപേർ മുററ ത്തെത്തി. തിരക്കിട്ടു നടക്കുന്ന ചെറിയ രൂപങ്ങളേക്കൊണ്ടു് അവിടം നിറഞ്ഞിരുന്നു.

''നമുക്കു് വേഗം അങ്ങോട്ടു പോകാം,'' സോന്യ പറഞ്ഞു. ''ഒരു പക്ഷെ പുതിയ വല്ല മൃഗങ്ങളേയും കൊണ്ടുവന്നിരിക്കും.''

ഞാൻ കുതിരപ്പുറത്തു കയറിയപ്പോഴേക്കും സോന്യ വളഞ്ഞു തിരി ഞ്ഞു് കുന്നിറങ്ങിത്തുടങ്ങിയിരുന്നു. യൂലിയയും പിന്നാലെ പുറപ്പെട്ടു.

അവരം ഈഷ്യയുടെ പുറത്തേക്കു് ഊർന്നുവീണുകൊണ്ടിരുന്നു. അവരം ഈഷ്യയുടെ മോന്തയിൽ ആഞ്ഞടിച്ചുകൊണ്ടിരുന്നതിനാൽ കഴുത ഇട ത്തോട്ടും വലത്തോട്ടും തിരിഞ്ഞുപൊയ്ക്കൊണ്ടിരുന്നു.

സമയം ലാഭിക്കാൻവേണ്ടി ഞാൻ കുതിരയെ നേരെ താഴത്തേക്കോ ടിച്ചു. അതിന്റെ ഫലമോ? ഞാൻ ഊർന്നു് കുതിരയുടെ ചെവിയുടെ സ്ഥാനത്തെത്തി. കുതിര തല താഴ്ത്തി എന്നെ മെല്ലെ താഴെയിട്ടു. ഞാൻ അതിന്റെ കാൽച്ചുവട്ടിലാണു് ചെന്നുവീണതു്.

അത്ഭുതംകൊണ്ടു് ഒരു നിമിഷം സ്തംഭിച്ചുനിന്നിട്ടു് ഞാൻ ചുററും നോക്കി. ആരെങ്കിലും കണ്ടോ? ഇല്ല, സോന്യയും യൂലിയയും കുന്നിറ ങ്ങുന്നതിൽ ബദ്ധശ്രദ്ധരാണു്. അവർ തിരിഞ്ഞുനോക്കുന്നതേയില്ല. പക്ഷെ, അതാ നതാഷ മലമുകളിൽ മീൽക്കയുടെയടുത്തു് നില്ക്കുന്നു. അവരം എല്ലാം കണ്ടിരിക്കും. എന്റെ പരുങ്ങൽ കണ്ടു് അവരം പൊട്ടി ച്ചിരിച്ചു.

മീൽക്കയുടെ കെട്ടഴിച്ചു് അവരം പുറത്തു കയറി. നതാഷയെ വകവയ്ക്കാതെ മീൽക്ക, ഈഷ്യയുടെ ഒപ്പമെത്താനായി മലമുകളിൽനിന്നു് നേരെ താഴോട്ടു് കുതിച്ചുപാഞ്ഞു.

മിന്നൽപോലെ എന്നെ കടന്നുപോകുമ്പോരം നതാഷയുടെ ചിരി മരവിച്ചു. സർവ്വശക്തിയുമുപയോഗിച്ചു് അവരം മീൽക്കയുടെ പുറത്തു് അള്ളിപ്പിടിച്ചു. താഴെ വീഴാതിരിക്കാൻ അവരം വളരെ പണിപ്പെട്ടു. മീൽക്ക ഉദ്വേഗത്തോടെ പാഞ്ഞുപൊയ്ക്കൊണ്ടിരുന്നു. അവരം ഈഷ്യയേയും സോന്യയുടെ പെൺകുതിരയേയും പിന്നിലാക്കി. മലയുടെ അടിയി ലെത്താറായപ്പോരം അവരം പെട്ടെന്നു് ഒന്നു തിരിഞ്ഞു് തല കുനിച്ചു പിടിച്ചുകൊണ്ടു് നാലുകാലും പൊക്കി ചാടി.

ഒരു ചെറിയ ചുവന്ന ഉടുപ്പും നഗ്നമായ രണ്ടു കാലുകളും നിസ്സഹായ മായി മുകളിലേക്കു് തെറിക്കുന്നതു് ഞങ്ങരം കണ്ടു.

നതാഷ തലകുത്തി വീണു. മലയുടെ അടിവാരത്തിലേക്കു് ഉരു ണ്ടുപോയി അവരം ഒരു കുററിക്കാട്ടിൽ മറഞ്ഞു. മീൽക്ക വീട്ടിലേക്കു് കുതിച്ചോടി.

ഞങ്ങരം അടിവാരത്തിലേക്കു് ഓടി. ഒരു വലിയ പാറയുടെ അടുത്തു് നതാഷ ദുഃഖിതയായി ഇരുന്നിരുന്നു. പൊടി പററിയ മുഖത്തു്

കണ്ണുനീരൊഴുകിയതിന്റെ ഉണങ്ങിയ പാടുകൾ കാണാമായിരുന്നു. താൻ കരഞ്ഞ കാര്യം ഞങ്ങൾ അറിയരുതെന്ന് അവൾ ആഗ്രഹിച്ചു.

ഞങ്ങൾ അതു കണ്ടില്ലെന്ന് ഭാവിച്ചു.

''മിടുക്കി,'' സോന്യ പറഞ്ഞു. ''നീ ഇവിടെയിരുന്ന് കരയുകയായിരിക്കും എന്നാണ് ഞാൻ വിചാരിച്ചതു്.''

''പൊട്ട കഴുതകൾ!'' നതാഷ പിറുപിറുത്തു. അവയുടെ പുറത്തു നിന്ന് ആളുകൾ എപ്പോഴും ഊർന്നുവീഴും!''

''മീൽക്കയെ അധികം ലാളിക്കരുതെന്ന് ഞാൻ പറഞ്ഞതു് ഓർക്കുന്നുണ്ടോ?'' യൂലിയ ചൊടിച്ചുകൊണ്ട് പറഞ്ഞു. ''ഈസ്റ്റയും എപ്പോഴും അനുസരിക്കുന്ന കൂട്ടത്തിലല്ല, എങ്കിലും.... അവളുടെ പുറത്തുനിന്ന് വീഴുമ്പോഴും വല്ലാതെ വേദനിക്കാറുണ്ട്,'' അവൾ വ്യക്തമാക്കി.

''കുതിരകളുടെ പുറത്തുനിന്നും നാം വീഴുമ്പോൾ വലിയ വേദന തോന്നാത്തതു് എന്തുകൊണ്ടാണെന്നാണ് എനിക്കു മനസ്സിലാകാത്തതു്!'' ഞാൻ പറഞ്ഞു. എവിടെയെങ്കിലുമൊക്കെ ഒന്നു മുട്ടുമെങ്കിലും ഉടൻതന്നെ എണീക്കാൻ പററും. പക്ഷെ ഇതു്....''

''കുതിരകൾക്ക് നല്ല പൊക്കമുള്ളതുകൊണ്ടാണ്. വീഴുമ്പോൾ കാററ് നമ്മെ താങ്ങും. പക്ഷെ കഴുതയുടെ പുറത്തുനിന്നു വീഴുമ്പോൾ നാം നിലത്തോട്ട് കൂടുതൽ അടുത്താണ്.''

''അതു ശരിയാണെന്നു തോന്നുന്നില്ല. അങ്ങിനെയാണെങ്കിൽ തട്ടുമ്പുറത്തുനിന്നു വീഴുന്നതു് കസേരയിൽനിന്നു വീഴുന്നതിനേക്കാൾ നിസ്സാരമായിരിക്കുമല്ലൊ.''

''അതൊന്നുമല്ല കാര്യം,'' വളരെ പണിപ്പെട്ട് എണീററുകൊണ്ട് നതാഷ പറഞ്ഞു. അവൾ പാറപ്പുറത്തേക്കാണ് വീണതെന്ന് ഞങ്ങൾ ഊഹിച്ചു. ''അതൊന്നുമല്ല കാര്യം.''

താൻ ഉദ്ദേശിക്കുന്നതെന്താണെന്ന് വ്യക്തമാക്കാതെ അവൾ ഞൊണ്ടിഞൊണ്ടി വീട്ടിലേക്കു നടന്നു.

എന്നാൽ അവൾ പറയാനുദ്ദേശിച്ചതു് എന്താണെന്ന് ഞങ്ങൾക്കു മനസ്സിലായി: ''മീൽക്ക നികൃഷ്ടയും നന്ദിയില്ലാത്തവളുമായതാണ് കുഴപ്പം.''

കൈകളിൽ തഴമ്പുപൊട്ടിയതുകൊണ്ട് ''പുല്ലുവെട്ട്'' കുറേ ദിവസത്തേക്ക് നിർത്തിവയ്ക്കാൻ ഞങ്ങൾ നിർബ്ബന്ധിതരായി. ഉണങ്ങിയ പുല്ല് ഞങ്ങൾ തുറുവിട്ടു.

കഴുതകളുടെ ശീതകാലത്തേക്കുള്ള തീററ അനുദിനം വർദ്ധിച്ചുകൊണ്ടിരുന്നു. ഉണങ്ങിയ വയ്ക്കോലിൻെറ ഒരു വലിയ കൂനയും അതിൻെറ പകുതിയോളം വരുന്ന പുല്ലും ഞങ്ങൾ ശേഖരിച്ചു.

എന്നാൽ ഞങ്ങളുടെ കൈകളിലെ ആ നശിച്ച തഴമ്പുകൾ എല്ലാം അവതാളത്തിലാക്കി! കാലാവസ്ഥ ഒന്നാന്തരമായിരുന്നു എന്നിട്ടും ദിവസങ്ങൾ പാഴായിപ്പോയി.

സെപ്റ്റംബർ മാസത്തിൻെറ മദ്ധ്യമായിരുന്നു അത്. പകലിൻെറ ചൂടു കുറഞ്ഞുവന്നു. രാത്രി, തണുപ്പു വർദ്ധിച്ചുതുടങ്ങി.

വെയിലിന് നല്ല ചൂടുണ്ടായിരുന്നെങ്കിലും ഹിമാനികളിൽനിന്ന് ശീതക്കാററ് അടിച്ചുകൊണ്ടിരുന്നു. സുന്ദരങ്ങളായ ദിനങ്ങളായിരുന്നു അവ.

കാടുകളിൽ ശരത്കാലം എത്തിക്കഴിഞ്ഞു. ആഷ്ബെറികളും ഹാതോണുകളും കടുംചുവപ്പുനിറമാർന്നു. ബീച്ചുമരങ്ങൾക്ക് മഞ്ഞ നിറമായിരുന്നു. ചുരുണ്ട ഹോപ് വള്ളികളുടെ കായ്കൾ കെട്ടുപിണഞ്ഞ് കുലകളായി തൂങ്ങിക്കിടന്നു.

അനേകം ദിവസങ്ങളായി ഞങ്ങൾ സമയം വെറുതെ കളയുകയാണെന്ന് അച്ഛനും അമ്മയ്ക്കും മനസ്സിലായി.

''ശീതകാലത്തേക്ക് എനിക്കു കുറെ ഹോപ്പ്കായ്കൾ പറിച്ചുകൊണ്ടുവരാമോ?'' അമ്മ ചോദിച്ചു. ''ഞാൻ നാളെ കുറെ അപ്പം ചുട്ടുതരാം. ഹോപ്പ് പറിക്കാൻ പുറപ്പെടുമ്പോൾ കൂടെ കൊണ്ടുപൊയ്ക്കോളൂ.''

പിറേറ ദിവസം അതിരാവിലെ ഞങ്ങൾ പുറപ്പെട്ടു. നദീതീരത്തുകൂടി കുറെ മുകളിലേക്കു നടന്നാലേ ഹോപ്പുകൾ വളരുന്നിടത്ത് എത്തുകയുള്ളൂ. അതുകൊണ്ട് വഴിക്ക് മീൻ പിടിക്കാനായി ഞങ്ങൾ ഒരു ചെറിയ വല കയ്യിലെടുത്തിരുന്നു.

''ദയവുചെയ്ത് കയ്യുംകാലും ഒടിക്കാതെ തിരിച്ചുവരണം,'' യാത്രാസമയത്ത് പതിവുപോലെ അച്ഛനും അമ്മയും ഓർമ്മപ്പെടുത്തി.

വഴി കുത്തനെയുള്ളതും കല്ലുനിറഞ്ഞതുമായിരുന്നു. ഒരു പാട്ടും പാ

ടിക്കൊണ്ടു് കഴുതകളെ ഒരു പാറയിൽനിന്നു് മററൊന്നിലേക്കു് ചാടിച്ച് ഞങ്ങൾ ആഹ്ലാദത്തോടെ മല കയറിത്തുടങ്ങി. കഴുതകളുടെ കുളമ്പുകൾ പാറകളിൽ പതിക്കുന്ന ശബ്ദം മുഴങ്ങി.

ഭാഗ്യവശാൽ ഞങ്ങൾ നല്ല ഒരിടം കണ്ടുപിടിച്ചു. അവിടെ ഹോപ്പുകൾ ധാരാളം വളർന്നിരുന്നു. ഞങ്ങൾ ഈഫ്ഷ്ടയെ ഒരു നീളമുള്ള കയറിൽ കെട്ടി മേയാൻ വിട്ടിട്ടു് ഭംഗിയുള്ള ഹോപ്പുവള്ളികൾ തൂങ്ങിക്കിടക്കുന്ന മരങ്ങളിൽ കയറി.

''നല്ലൊരു കുററിച്ചെടി ഞാൻ കണ്ടുപിടിച്ചു! എന്തുമാത്രം ഹോപ്പുകളുണ്ടെന്നു് വന്നു നോക്കു്!''

''ഇവിടെയും ഒരുപാടുണ്ടു്! ഇങ്ങോട്ടു വരൂ!''

''അതാ ആ മരം കണ്ടോ! ഒരു മണിക്കൂറിനകം നമുക്കു് ഒരു ചാക്കു് കായ്കൾ പറിക്കാം!''

തുടക്കത്തിൽ ഞങ്ങൾ സംസാരിച്ചുകൊണ്ടിരുന്നു. എന്നാൽ താമസിയാതെ എല്ലാവരും നിശ്ശബ്ദരായി ഹോപ്പ്കായ്കൾ പറിക്കുന്നതിൽ മുഴുകി. ഹോപ്പുവള്ളികളിൽനിന്നും ശ്വാസംമുട്ടിക്കുന്ന രൂക്ഷമായ ഒരു ഗന്ധം ഉയർന്നിരുന്നു. എന്റെ കൈകൾ തളരുന്നതുപോലെ എനിക്കു തോന്നി. തലയ്ക്കു് വല്ലാത്ത ഭാരം. ഞാൻ ജോലി നിർത്തി ചുററും നോക്കി. ഇടത്തും വലത്തും എന്റെ സഹോദരിമാർ മരക്കൊമ്പുകളിലിരുന്നു് അവ കുലുക്കുകയായിരുന്നു. അവരുടെ കൈകളും വളരെ മെല്ലെയാണു് ചലിക്കുന്നതെന്നു് തോന്നി.

എനിക്കു് തോന്നുന്നതുപോലെ അവർക്കും തോന്നുന്നുണ്ടോയെന്നു് ചോദിക്കാൻ തുടങ്ങിയപ്പോഴേക്കും യൂലിയ ഇരുന്നിരുന്ന കൊമ്പു് മുകളിലേക്കു് പൊങ്ങി.

''യൂലിയ കുററിക്കാട്ടിലേക്കു വീണു!'' പണിപ്പെട്ടു് മാന്ദ്യത്തെ അകററി ഞാൻ വിളിച്ചുപറഞ്ഞു.

ഞങ്ങൾ താഴെയിറങ്ങി യൂലിയ വീണിടത്തേക്കു് ചെന്നു. അവൾ തറയിൽ കിടക്കുകയായിരുന്നു. ഉറക്കം അവളെ കലശലായി ബാധിച്ചിരുന്നു.

''യൂലിയ! യൂലിയ! എണീക്കു്!'' ഞങ്ങൾ അവളെ കുലുക്കി വിളിച്ചു.

അവരം ഒരു തരത്തിൽ എണീററുനിന്നു. ഞങ്ങരം അവളെ താങ്ങി പ്പിടിച്ച് കുററിക്കാട്ടിൽനിന്ന് പുറത്തുകൊണ്ടുവന്നു.

''നമുക്കു് താവളത്തിലേക്കു് ഓടിപ്പോകാം! ഈ സ്ഥലത്തുനിന്നു് നമുക്കു് വേഗം പോകാം!''

ഞങ്ങരം മരങ്ങളില്ലാത്ത സ്ഥലത്തുകൂടി ഓടി പുഴവക്കത്തെത്തി, മുഖത്തു് വെള്ളം കോരിയൊഴിച്ചു.

''നമുക്കു നീന്താം!''

''ആദ്യം നമുക്കു് കുറെ നീന്തിക്കളിക്കാം. എന്നിട്ടു് മീൻപിടിക്കാം. അതു പാകപ്പെടുത്തി തിന്നിട്ടുമതി ഇനി ആ നശിച്ച ഹോപ്പുകരം പറിക്കാൻ.''

''എന്റെ തല കറങ്ങി,'' യൂലിയ പറഞ്ഞു. വസ്ത്രങ്ങരം മാററിയിട്ടു് അവളാണു് ആദ്യം വെള്ളത്തിൽ ചാടിയതു്.

പല്ലുകരം കൂട്ടിയടിക്കുകയും ദേഹം തണുത്തു് വിറയ്ക്കുകയും ചെയ്യുന്നതുവരെ ഞങ്ങരം നീന്തിക്കളിച്ചു. പാറകളുടെ അടിയിലും കുഴികളിലും വലയിട്ടുകൊണ്ടു് ഞങ്ങരം പുഴയിൽക്കൂടി മുകളിലോട്ടും താഴോട്ടും സഞ്ചരിച്ചു. തെന്നിവീണു് നഗ്നമായ കാലുകളിൽ പോറലേററു. അഞ്ചു ചെറിയ മീനാണു് ഞങ്ങരംക്കു് കിട്ടിയതു്.

പുഴവക്കത്തു് തീകൂട്ടി ഞങ്ങരം ഉള്ളിയും ഉരുളക്കിഴങ്ങും ചേർത്തു് മീൻ പാകംചെയ്തു. കലത്തിലേക്കുതന്നെ കയിലുകളിട്ടു് ഞങ്ങരം ആർത്തിയോടെ അതു കോരിതിന്നു. ആഹാരം കഴിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ വളരെ രസകരമായ ഒരു ശാസ്ത്രീയ ചർച്ചയിൽ ഞങ്ങരം ഏർപ്പെട്ടു. വിഷയം ഇതായിരുന്നു: ഈച്ച കരയുമ്പോരം വാൽ പൊക്കുന്നതെന്തുകൊണ്ടാണു്?

''വാൽ പിടിച്ചു താഴ്ത്തിയാലുടൻ അവരം കരച്ചിൽ നിർത്തുമെന്നു് നിങ്ങരംക്കറിയാമോ?''

''വേണ്ടത്ര വായു ഇല്ലാത്തതാണു് കാരണം എന്നെനിക്കു തോന്നുന്നു.''

''മീൽക്കയും ഇങ്ങിനെതന്നെ ആയിരിക്കുമോ?''

ആ സമയത്തു് ഭയങ്കരമായ ഒരു നിലവിളി കേട്ടു. ഞങ്ങരം ചാടിയെണീററു് ശ്രദ്ധിച്ചു. ഈച്ചയായിരുന്നു.

''എന്തോ അപകടം പററി! വേഗം വരിൻ!''

ഈഷ്ഷയെ കെട്ടിയിട്ടിരിക്കയായിരുന്നല്ലൊ. മീൽക്ക അങ്ങു മുകളിൽ ചുററിനടക്കുകയായിരുന്നു. മീൽക്കയുടെ അടുത്തെത്താനുള്ള ശ്രമത്തിൽ കയർ കുരുങ്ങി ഈഷ്ഷ അടിയിലേക്കു് ഉരുണ്ടുവീണതുകൊണ്ടാണു് അവഠം കരഞ്ഞതു്. കയർ ഒരു കുടുക്കുപോലെ അവളുടെ കഴുത്തിൽ മുറുകിയിരുന്നു.

ഒരു കുഴിയുടെ മുകളിൽ തൂങ്ങിക്കിടന്നു് ഈഷ്ഷ ശ്വാസം മുട്ടി മരിച്ചുകൊണ്ടിരിക്കുന്നതാണു് ഓടിയെത്തിയ ഞങ്ങഠം കണ്ടതു്. നുരയും പതയും ഒലിക്കുന്ന വായിൽനിന്നു് നാക്കു് പുറത്തേക്കു് തള്ളിനിന്നു. ശ്വാസം കിട്ടാനുള്ള ശ്രമത്തിൽ അവഠം കാലുകളിട്ടടിച്ചു. കെട്ടയക്കാൻ ഞങ്ങഠം കിണഞ്ഞുശ്രമിച്ചെങ്കിലും അതു കൂടുതൽ മുറുകുകയാണു ചെയ്തതു്.

''എന്തു ചെയ്യണം? ദൈവമേ! എന്താണു ചെയ്യേണ്ടതു്?''

സോന്യ ഈഷ്ഷയുടെ തല പിടിച്ചുകൊണ്ടിരുന്നു. ഞാനും യൂലിയയും കെട്ടഴിക്കാൻ ആവതു ശ്രമിച്ചു. പക്ഷെ ഫലമുണ്ടായില്ല. ഈഷ്ഷ ഞങ്ങളുടെ കൈകളിലിരുന്നു് മരിക്കുകയായിരുന്നു.

അപ്പോഴാണു് പെട്ടെന്നു്....

നതാഷ വിളിച്ചുപറഞ്ഞതു്:

''എൻെറ കത്തി! എൻെറ കയ്യിൽ കത്തിയുണ്ടു്! ഇതാ!''

ഉള്ളി മുറിച്ചുകൊണ്ടിരുന്ന കത്തി അപ്പോഴും അവളുടെ കയ്യിലുണ്ടായിരുന്നു. എന്നാൽ ഈഷ്ഷയുടെ അവസ്ഥ കണ്ടു് പരിഭ്രാന്തരായ ഞങ്ങഠം അക്കാര്യം ഓർത്തില്ല.

''ഇവിടെ താ! വേഗം! കയറു് പിടിച്ചോ!''

വിറയ്ക്കുന്ന കൈകഠംകൊണ്ടു് ഞങ്ങഠം കയർ മുറിച്ചുതുടങ്ങി. കത്തിക്കു് മൂർച്ചയില്ലായിരുന്നതുകൊണ്ടു് മുറിക്കുന്നതിനുപകരം അറക്കുകയാണു് അതു ചെയ്തതു്.

''കുറേക്കൂടി ശക്തിയിൽ! വേഗം!''

കയറിൽ ഒരു ഞരക്കത്തോടെ കത്തി കയറിക്കൊണ്ടിരുന്നു. അതു് ഉററു നോക്കിക്കൊണ്ടു് യൂലിയയും നതാഷയും ഇരുന്നു.

ഒടുവിൽ കുടുക്കു് അയഞ്ഞു. ഈഷ്ഷ പുല്ലിൽ തലവച്ചു് ദീർഘമായി ശ്വസിച്ചു.

അനേകനിമിഷത്തേക്കു് അവറം നിശ്ചലയായി കിടന്നു. പിന്നീട്ു് തല കുടഞ്ഞുകൊണ്ടു് ചാടിയെഞ്ഞീററു അവറം മീൽക്കയെ തിരഞ്ഞു.

''ഹീ—ഹാ! ഹീ—ഹാ!'' വാൽ നീട്ടിപ്പിടിച്ചുകൊണ്ടു് കനത്തു് ആഴത്തിലുള്ള ശബ്ദത്തിൽ ഈഷ്ഗ വിളിച്ചു.

''ഹീ—ഹാ! ഹീ—ഹാ!'' മീൽക്ക വിളികേട്ടു.

ഹോപ്പുകറംകൊണ്ടു് കിരീടമണിഞ്ഞ മീൽക്കയുടെ കുസൃതിതല മലമുകളിൽനിന്നു് എത്തിനോക്കി.

''ഹീ—ഹാ!'' മലയിടുക്കിൽ ആഹ്ലാദത്തോടെ അതു മാറെറാലിക്കൊണ്ടു.





# വാസ്ക്ക

വീടിന്റെ പുറകുവശത്തുള്ള തോട്ടത്തിൽ ഞങ്ങൾ കളിച്ചുകൊണ്ടു നില്ക്കുമ്പോഴാണ് വേട്ടക്കാർ തിരിച്ചുവന്നത്.

''ഓടിവരിൻ! വേഗം! എന്താണ് കൊണ്ടുവന്നിരിക്കുന്നതെന്ന് കണ്ടോ!''

ഞങ്ങളെല്ലാവരും അങ്ങോട്ടോടി.

മുറ്റത്ത് അനേകം വണ്ടികൾ ഉണ്ടായിരുന്നു. പലതരം മൃഗത്തോലുകൾ, മലയാടുകളുടെ കൊമ്പുകൾ, കാട്ടുപന്നികളുടെ മൃതശരീരങ്ങൾ മുതലായവകൊണ്ട് വണ്ടികൾ നിറഞ്ഞിരുന്നു. ഏറ്റവും ഒടുവിലെത്തിയ വണ്ടിയുടെ വശം ചേർന്ന് അച്ഛൻ നടന്നു വന്നു. ഭീതിയോടെ ചുറ്റും നോക്കിക്കൊണ്ട് വണ്ടിക്കാരന്റെ ഇരിപ്പിടത്തിനടുത്ത് ഒരു ചെറിയ കടുവക്കുട്ടി ഇരിക്കുന്നത് ഞങ്ങൾ കണ്ടു. ജീവനുള്ള ഒരു യഥാർത്ഥ കടുവക്കുട്ടി! അവൻ ക്ഷീണിച്ചും പൊടിപിടിച്ചും ഇരുന്നിരുന്നു.

മുറ്റത്തുകൂടി തട്ടിയും മുട്ടിയും വരുന്ന വണ്ടിയുടെ വശത്ത് നഖങ്ങൾ കൊണ്ട് അള്ളിപ്പിടിച്ച് ഇരിക്കുകയായിരുന്നു അവൻ. പൂമുഖത്തിനു മുമ്പിൽ കാത്തുനിന്ന ചെറിയ ആൾക്കൂട്ടത്തിനടുത്തെത്തിയപ്പോൾ കുതിര

കൾ നിന്നു. കടുവക്കുട്ടി ഭയചകിതനായി പിൻവാങ്ങിക്കൊണ്ടു് നിസ്സഹായനായി അച്ഛനെ നോക്കി.

''വാസ്ക്കാ, നാം ഒടുവിൽ വീടെത്തി,'' അച്ഛൻ പറഞ്ഞു.

അച്ഛൻ അവനെ എടുത്തു് പൂമുഖത്തേക്കു കൊണ്ടുപോയി.

കടുവക്കുട്ടി ഒരു അസാധാരണ സന്ദർശകനായതുകൊണ്ടു് ഞങ്ങളും സംശയിച്ചുനിന്നു.

''അവനെ ഇങ്ങോട്ടു കൊണ്ടുവരരുതേ!'' നതാഷ വിളിച്ചുപറഞ്ഞു. ''ഇവിടെ എന്റെ കളിപ്പാട്ടങ്ങളുണ്ടു്.''

''കടുവ കളിപ്പാട്ടങ്ങൾ തിന്നുകയില്ല,'' യൂലിയ പറഞ്ഞു. അല്പനേരത്തെ മൗനത്തിനുശേഷം അവൾ കൂട്ടിച്ചേർത്തു: ''അവനോടു് നമ്മൾ വളരെ നന്നായി പെരുമാറണം, അല്ലെങ്കിൽ അവൻ നമ്മെ കടിക്കും.''

''അവൻ ഒരു ചക്കിപ്പൂച്ചയല്ല, മനസ്സിലായോ?''

''അവന്റെ കണ്ണുകൾ എത്ര വലുതാണു്. വാലും അങ്ങിനെതന്നെ. നിങ്ങൾ അതു ശ്രദ്ധിച്ചോ? നിലത്തു കിടന്നിഴയും.''

''നുണ! നീ എപ്പോഴും പെരുക്കി പറയും.''

''നമുക്കു് പോയി നോക്കാം!''

ഞങ്ങൾ ധൃതിയിൽ തിക്കിത്തിരക്കി പടവുകൾ ഓടിക്കടന്നു് മുകളിലെത്തി. എല്ലാ സാധനങ്ങളും അവധാനപൂർവ്വം മണത്തുനോക്കിക്കൊണ്ടു് കടുവക്കുട്ടി മുറിയിൽ ഉലാത്തുകയായിരുന്നു. കുലുങ്ങിക്കുലുങ്ങിയുള്ള ദീർഘയാത്രയ്ക്കുശേഷം തല കറങ്ങുന്നതുകൊണ്ടു് നിലം അനങ്ങുന്നതായി അവനു തോന്നിയിരിക്കണം. കുടിയനെപ്പോലെ അവൻ തട്ടിവീണു കൊണ്ടിരുന്നു. ഇടയ്ക്കിടെ അവൻ പെട്ടെന്നു് നിലത്തിരുന്നു് കണ്ണുകൾ ഇറുക്കിയടയ്ക്കും. ഒരു നിമിഷം കഴിഞ്ഞു്, ആ ജോലിചെയ്യാൻ താൻ ബദ്ധ്യസ്ഥനാണെന്നതുപോലെ അവൻ വീണ്ടും എണീററു് മണംപിടിച്ചു നടക്കും.

പഞ്ഞിയടിച്ച ഒരു ജാക്കററിന്റെ ഒരു കൈ അഴിയിൽനിന്നു് തൂങ്ങിക്കിടന്നിരുന്നു. വാസ്ക്ക അതിന്മേൽ അടിക്കുകയും അതു പിടിച്ചു വലിക്കുകയും ചെയ്തു. സോന്യ പൊട്ടിച്ചിരിച്ചു. അവൻ തലയുയർത്തി അവളെ തുറിച്ചുനോക്കി.

അവനെ ശരിക്കു് നോക്കി കാണാൻ ഞങ്ങൾക്കു് അങ്ങിനെ അവസരം കിട്ടി. അവനു്, ഏതാണ്ടു് ആറുമാസം പ്രായമുള്ള ഒരു സെൻറ് ബർനാർഡു് പട്ടിക്കുട്ടിയുടെ വലിപ്പമുണ്ടായിരുന്നു. വലിപ്പവും വിസ്താരവുമുള്ള തലയും പച്ചനിറമുള്ള വട്ടക്കണ്ണുകളും ചെറിയ ചെവികളുമായിരുന്നു അവൻേറതു്. അവൻെറ മുൻകാലുകൾക്കു് നല്ല വണ്ണവും ശക്തിയും ഉണ്ടായിരുന്നു. എന്നാൽ പിൻകാലുകൾ താരതമ്യേന ശോഷിച്ചിരുന്നു. മെലിഞ്ഞു് എല്ലെഴുന്നുനില്ക്കുന്ന ദേഹവും പാമ്പിനെപ്പോലെ നീണ്ടുകിടക്കുന്ന വാലുമായിരുന്നു അവനുണ്ടായിരുന്നതു്.

''അയ്യോ, ഇതു് ഇപ്പോഴും ഒരു ചെറിയ കുട്ടിയാണല്ലോ,'' നതാഷ പറഞ്ഞു.

ആ ചെറിയ കടുവക്കുട്ടി പ്രസരിപ്പില്ലാത്തവനും ഏകാന്തനുമായി കാണപ്പെട്ടു. ''ഇവിടെ ഞാനൊരു അന്യനാണു്. ഒരു പിഞ്ചുപൈതലായ എന്നെ ആരും ഉപദ്രവിക്കാതെ നിങ്ങൾ നോക്കിക്കോളണം,'' എന്നു് പറയുന്ന മാതിരി അവൻ അച്ഛൻെറ കാലുകളോടു് ചേർന്നു നിന്നു് ഉരുമ്മിക്കൊണ്ടിരുന്നു.

കുതിരകളെ അഴിച്ചുമാററാനും സാമാനക്കെട്ടുകൾ അഴിക്കാനും കുളിക്കാനുംമററുമായി അച്ഛൻ പോയപ്പോൾ ഞങ്ങൾ വാസ്സുയെ എടുത്തു് മുറിയിലേക്കു കൊണ്ടുപോയി. ഒരു ബഹുമാന്യാതിഥിയെ എന്നപോലെ ഞങ്ങൾ അവനെ സോഫയിലിരുത്തി.

അസാധാരണമായ എന്തെങ്കിലുമൊന്നു കണ്ടുപിടിക്കാൻവേണ്ടി ഞങ്ങൾ അവനെ സസൂക്ഷ്മം പരിശോധിച്ചു. പിന്നീടു് ഒരു ചെറിയ കിണ്ണത്തിൽ ഇളംചൂടുള്ള പാൽപകർന്നു് അവനെ കുടിപ്പിച്ചു. വയർ നിറഞ്ഞു കഴിഞ്ഞപ്പോൾ അവൻ വിളക്കിലേക്കു് ചരിഞ്ഞുനോക്കിക്കൊണ്ടു് സോഫയിൽ നിവർന്നു കിടന്നു. വളരെ ക്ഷീണിച്ചിരുന്നെങ്കിലും അവൻ ഉറങ്ങിയില്ല. അവൻെറ ചെവികൾ ചലിച്ചുകൊണ്ടിരുന്നു.

അത്താഴം മേശമേൽ നിരത്തിക്കഴിഞ്ഞപ്പോൾ അച്ഛൻ മുറിയിലേക്കു വന്നു. കടുവ കഴുത്തുനീട്ടി. അച്ഛൻെറ നേർക്കു് നോക്കിക്കൊണ്ടു് ഉറക്കെ കുറുങ്ങുന്നമാതിരി ഒരു ശബ്ദം പുറപ്പെടുവിച്ചു.

''നിങ്ങൾ കേട്ടോ? സന്തോഷംകൊണ്ടു് അവൻ ചിരിക്കുന്നു,'' നതാഷ വിളിച്ചുപറഞ്ഞു.

അച്ഛൻ കടുവയെ തലോടി. അവൻ വീണ്ടും സോഫയിൽ നിവർന്നുകിടന്നു് ഗാഢമായി ഉറങ്ങി. ഞങ്ങരം സംസാരിച്ചുകൊണ്ടു് വളരെ നേരം അവിടെത്തന്നെ ഇരുന്നു.

അത്താഴം കഴിക്കുന്നതിനിടയിൽ അച്ഛൻ ഞങ്ങളോടു് വാസ്സയെപ്പററി പറഞ്ഞു. ഞങ്ങളുടെ പട്ടണത്തിൽനിന്നു് 400 കിലോമീററർ അകലെയുള്ള ബാൽഖാഷ് എന്ന വിജനമായ വൻതടാകത്തിൻെറ കരയിലെ ആററുവഞ്ചികളുടെ ഇടയിൽനിന്നാണു് അവനെ പിടിച്ചതു്. അച്ഛൻെറ ഉററസ്നേഹിതനായ ഒരു കസാക്കു് വേട്ടക്കാരൻ രണ്ടു കടുവകരം താമസിക്കുന്ന ഒരു ഗുഹ കണ്ടുപിടിച്ചു. ആ ഭാഗങ്ങളിൽ കടുവകരം ഉണ്ടായിരുന്നില്ല. പേർഷ്യയിൽനിന്നു് അവിടെ എത്തിയവയായിരുന്നു അവ. വേട്ടക്കാരൻ അച്ഛനെ വിവരമറിയിച്ചിട്ടു് തൻെറ നിരീക്ഷണം തുടർന്നു. ഇരതേടിയല്ല അഭയംതേടിയാണു് അവ അവിടെയെത്തിയതെന്നു് അയാരംക്കു മനസ്സിലായി. കാരണം, പെൺകടുവ ഗർഭിണിയായിരുന്നു.

അധികകാലം കഴിയുന്നതിനുമുമ്പു് പെൺകടുവ അപ്രത്യക്ഷയായി. ആൺകടുവ മലമ്പാത കടന്നു് മടങ്ങിപ്പോയി. പിന്നീടു് ഒരിക്കലും അതു് തിരിച്ചുവന്നിട്ടില്ല.

ഏതു ദിവസവും അച്ഛൻ അവിടെയെത്തുമെന്നു് പ്രതീക്ഷിച്ചുകൊണ്ടു് വേട്ടക്കാരൻ പെൺകടുവയെ അന്വേഷിച്ചു് ആ പ്രദേശം മുഴുവൻ ചുററിസഞ്ചരിച്ചു. ഒടുവിൽ പുതിയ കാല്പാടുകരം മണലിൽ പതിഞ്ഞു കിടക്കുന്നതു് അയാരം കണ്ടുപിടിച്ചു. പുഴവരെ അതു നീണ്ടുപോയി.

വേട്ടക്കാരൻ കുററിക്കാട്ടിൽ മറഞ്ഞിരുന്നു് പുഴവക്കിൽ വളർന്നിരുന്ന ആററുവഞ്ചികളുടെ ഇടയിലേക്കു് ഉററുനോക്കി. മറുകരയിൽ പെൺകടുവയെ അയാരം കണ്ടു. ഭാരമുള്ള എന്തോ കടിച്ചുപിടിച്ചുകൊണ്ടു് കാട്ടിൽക്കൂടി ഇഴഞ്ഞുപോവുകയായിരുന്നു അതു്. പെട്ടെന്നു് വായിലിരുന്നതു് താഴെയിട്ടിട്ടു് അതു പുഴ നീന്തിക്കടന്നു് വേട്ടക്കാരനിരുന്നിരുന്ന കരയിലെത്തി എവിടെയോ മറഞ്ഞു. വൃദ്ധനായ വേട്ടക്കാരനു് കാര്യം മനസ്സിലായി. അയാരം വേഗം തൻെറ ചെറിയ കുതിരയുടെ പുറത്തു കയറി. പെൺകടുവയെ പിൻതുടരുന്നതിനുപകരം, മറുകരയിൽ



അതു് എന്തോ ഉപേക്ഷിച്ചിട്ട പോയ സ്ഥലത്തേക്കാണു് അയാരം കുതി രയോടിച്ചതു്.

അയാളുടെ ഊഹം ശരിയായിരുന്നു. ഇടതിങ്ങി വളർന്ന മുളങ്കാട്ടിൽ രണ്ടു ചെറിയ കടുവക്കുട്ടികരം പററിച്ചേർന്നു് കിടന്നിരുന്നു.

വേട്ടക്കാരൻ അവയെ എടുത്തു് ഓരോ സഞ്ചിയിലിട്ടു് കുതിര പ്പുറത്തു കയറി. അവ കരയുകയും പുറത്തു കടക്കാൻ ശ്രമിക്കുകയും ചെയ്തു കൊണ്ടിരുന്നു. വേട്ടക്കാരൻ കാൽമുട്ടുകരംകൊണ്ടു് അവയെ കൂടുതൽ അ മർത്തിപ്പിടിക്കുകയും കുതിരയെ കൂടുതൽ വേഗത്തിൽ ഓടിക്കുകയുമാണു് ചെയ്തതു്.

താൻ തീകൊണ്ടു കളിക്കുകയാണെന്നു് അയാരംക്കറിയാമായിരു ന്നു: പെൺകടുവ പിൻതുടരുകയാണെങ്കിൽ നിഷ്പ്രയാസം അവരം ക്കു് തന്റെ വവസ്സൻ കുതിരയുടെ ഒപ്പമെത്താൻ കഴിയും. കുതിരയേയും സവാരിക്കാരനേയും അവരം ര കാല്ലും. തുരുമ്പുപിടിച്ച തന്റെ തോക്കു്



ഉപയോഗശൂന്യമാണ്. അതിൻെറ പിടി ഇളകിപ്പോയിട്ട് ഒരു പഴന്തുണികൊണ്ട് കെട്ടിവച്ചിരിക്കയാണ്.

വിശ്വസ്തനായ ഒരു വയസ്സൻകുതിരയും ഉപയോഗശൂന്യമായ ഒരു തോക്കും മാത്രമേ സ്വയരക്ഷയ്ക്കുള്ളവെന്ന് അറിഞ്ഞുകൊണ്ടുതന്നെ ധീരനായ ആ വേട്ടക്കാരൻ കടുവക്കുട്ടികളെ തട്ടിക്കൊണ്ടുപോവാൻ മുതിർന്നു.

കോപാകുലയായ പെൺകടുവയിൽനിന്ന് എങ്ങിനെ രക്ഷപ്പെടുമെന്ന് തലപുകഞ്ഞാലോചിച്ചുകൊണ്ട് അയാരം ഗ്രാമത്തിനടുത്തെത്തി. ഭാഗ്യത്തിനു് ആ സമയത്തു് അച്ഛനും മററു വേട്ടക്കാരും അവിടെ എത്തിച്ചേർന്നു.

ജീവനെ തൃണവൽഗണിച്ച് ഇങ്ങിനെയൊരു സാഹസത്തിനൊരുങ്ങിയ തൻെറ സ്നേഹിതൻെറ ധീരതയെ ബഹുമാനിച്ച്, അച്ഛൻ കയ്യിലുണ്ടായിരുന്ന ഒന്നാന്തരം തോക്ക് അയാറംക്ക് സമ്മാനിച്ചു. സന്തുഷ്ടനായ ആ കസാക്ക് വേട്ടക്കാരൻ കടുവക്കുട്ടികളിലൊന്നിനെ അച്ഛനു് കൊടുത്തു.

ആ വിദൂരമായ ഗ്രാമത്തിൽനിന്നും ഞങ്ങളുടെ വീടുവരെയുള്ള യാത്ര വാസ്യയെ സംബന്ധിച്ചിടത്തോളം ദീർഘവും വിഷമകരവുമായിരുന്നു. പകുതിദൂരം അവർ ഒട്ടകപ്പുറത്താണ് സഞ്ചരിച്ചതു്. കുടക്കംകൊണ്ടു് വാസ്യയ്ക്കു് തലകറങ്ങി. അവൻ ഛർദ്ദിച്ചുകൊണ്ടിരുന്നു. അങ്ങിനെയുള്ള

സന്ദർഭങ്ങളിൽ അച്ഛൻ ഒട്ടകപ്പുറത്തുനിന്നു് താഴെയിറങ്ങി വാസ്കയെ കുറെദൂരം എടുത്തുകൊണ്ടു് നടക്കും.

അങ്ങിനെയാണു് അവരുടെ സൗഹൃദം വളർന്നതു്.

''വാസ്ക വളരെ കഷ്ടപ്പെട്ടു,'' അച്ഛൻ പറഞ്ഞു.

''ഒരിക്കൽ അവൻെറ കഥ കഴിഞ്ഞെന്നുതന്നെ ഞാൻ വിചാരിച്ചു. അവൻെറ കണ്ണുരുളുകയും കാലുകൾ വിറയ്ക്കുകയുംചെയ്തു. തറയിൽ കിടന്നു് അവൻ ഉരുണ്ടുകൊണ്ടിരുന്നു. അവസാനമായെന്നു് എല്ലാവരും വിചാരിച്ചു. എന്നാൽ തളർച്ചമാറി അവൻ ആരോഗ്യവാനായിത്തീർന്നു.''

''എങ്ങിനെ അവൻെറ തളർച്ച മാറാതിരിക്കും?'' ഒരു വേട്ടക്കാരൻ ഇടയ്ക്കുകയറി പറഞ്ഞു. ''അവൻ കാരണം മുക്കവക്കുടിയിൽ ഞങ്ങൾ ഒരാഴ്ച തങ്ങി. തുർക്കി സുൽത്താനെ നോക്കുന്നതുപോലെയല്ലെ ഞങ്ങൾ അവനെ നോക്കിയതു്!''

എല്ലാവരും പൊട്ടിച്ചിരിച്ചു.

''നിങ്ങൾക്കു കിടക്കാൻ നേരമായില്ലേ?'' പെട്ടെന്നു് അമ്മ ചോദിച്ചു. ''ദൈവമെ! മണി പന്ത്രണ്ടായല്ലോ! ഈ നിമിഷംതന്നെ എല്ലാവരും പോയി കിടക്കിൻ.''

മുറിയിൽനിന്നു് പോകുമ്പോൾ ഞങ്ങൾ ഓരോരുത്തരും ആദരവോടെ വാസ്കയുടെ വാലിൽ തലോടി. അതു് അന്തസ്സോടെ കുഷ്യൻെറ മുകളിൽ നീണ്ടുകിടന്നു.

രാത്രിയിൽ വാസ്കയെ എവിടെ സൂക്ഷിക്കണം എന്നതിനെപ്പററി അച്ഛനും അമ്മയും ചർച്ചചെയ്തു. വാസ്കയെ അമ്മയ്ക്കു് അടുത്തു പരിചയം ഇല്ലായിരുന്നല്ലോ. അതിനാൽ രാത്രിയിൽ അവനെ വെറുതെ വിടാൻ അമ്മയ്ക്കു ഭയമായിരുന്നു. അവൻ ഒരു പൂച്ചക്കുഞ്ഞിനേക്കാൾ ഇണക്കമുള്ളവനാണെന്നും പേടിക്കാൻ യാതൊന്നുമില്ലെന്നുമായിരുന്നു അച്ഛൻെറ വാദം. അവനെ ഇപ്പോൾ ഇരിക്കുന്നിടത്തുതന്നെ വിട്ടിട്ടു് കതകടച്ചാൽ മതിയല്ലോ.

ഒടുവിൽ അതുതന്നെയാണു് നടന്നതു്. സോഫയിൽ വാസ്കയെ ഉറക്കിക്കിടത്തിയിട്ടു് വിളക്കുകെടുത്തി അവർ വാതിൽ പുറമെനിന്നു പൂട്ടി.

വാതിൽ പൂട്ടിയ ശബ്ദം കേട്ടയുടൻ വാസ്സു തലയുയർത്തി. ചുററും ഇരുട്ട്. ആരും അടുത്തില്ല.

ആ ''ഭയങ്കരനായ കടുവ'' സോഫയിൽനിന്ന് ചാടിയിറങ്ങി. മേശകളിലും കസേരകളിലും തട്ടുകയും പേടിച്ചു നിലവിളിക്കുകയുംചെയ്തുകൊണ്ടു് അവൻ മുറിയിൽ ഓടിനടന്നു.

കുറച്ചു കഴിയുമ്പോൾ അവൻ ശാന്തനാകുമെന്നാണ് അച്ഛൻ വിചാരിച്ചതു്. പക്ഷെ അവൻ കരച്ചിൽ നിർത്തിയില്ല. ആദ്യം അവന്റെ ശബ്ദത്തിൽ ദേഷ്യം നിഴലിച്ചിരുന്നു. എന്നാൽ പിന്നീടു് അതു ദയനീയമായ മോങ്ങലായി മാറി. ഒടുവിൽ അച്ഛൻ വാതിൽ തുറന്നു. അച്ഛനെ കണ്ടയുടൻ വാസ്സു സന്തോഷംകൊണ്ടു് മതിമറന്നു. അവൻ ഓടിച്ചെന്നു് അദ്ദേഹത്തിന്റെ കാലുകൾ നക്കിത്തുടങ്ങി. ചുരുക്കിപ്പറഞ്ഞാൽ അവൻ അന്നു് ഞങ്ങളുടെ മാതാപിതാക്കളുടെ മുറിയിലാണു് ഉറങ്ങിയതു്. നീളമുള്ള ഒരു ചങ്ങലയിൽ പൂട്ടി തയ്യൽ മിഷ്യനിരുന്ന മേശയുടെ അടിയിലിട്ട ഒരു തുകൽപ്പായിൽ അവനെ കിടത്തി. വാസ്സു സന്തുഷ്ടനായി കമ്പിളിയിന്മേൽ ചുരുണ്ടുകൂടി കിടന്നു.

അമ്മ മുടി ചീകിക്കൊണ്ടു് അച്ഛനോടു് സംസാരിക്കുകയായിരുന്നു. വാസ്സു അനങ്ങാതെ കിടന്നു. എന്നാൽ അച്ഛൻ മുറിയിൽനിന്നു് പുറത്തു പോയ ഉടൻതന്നെ അവൻ ചാടിയെണീററു് ഉൽക്കണ്ഠയോടെ മുറുമുറുത്തുതുടങ്ങി. മടങ്ങിവന്നപ്പോൾ അച്ഛൻ വാസ്സുവിനെ തലോടി. ഒടുവിൽ എല്ലാവരും ഉറങ്ങി.

പിറേറന്നു് ഉണർന്നയുടനെ നതാഷ ചോദിച്ചു.:

''വാസ്സു എന്ന കടുവക്കുട്ടി യഥാർത്ഥത്തിൽ ഉള്ളതാണോ അതോ വെറും സ്വപ്നമാണോ?''

രാത്രിമുഴവൻ അവർ കടുവക്കുട്ടിയെ സ്വപ്നംകാണുകയായിരുന്നു. സ്വപ്നമേതു് യാഥാർത്ഥ്യമേതു് എന്നു് അവൾക്കു് നിശ്ചയമില്ല.

''കടുവക്കുട്ടി വാസ്തവത്തിൽ ഉണ്ടു്,'' സോന്യ പറഞ്ഞു. ഇന്നലത്തെ കടുവക്കുട്ടി അവിടെ ഉണ്ടോയെന്നു നോക്കാൻ ഞങ്ങൾ തീന്മുറിയിലേക്കു പോയി.

അവിടം ശൂന്യമായിരുന്നു. ഞങ്ങൾ അമ്മയുടെ മുറിയിലേക്കോടി. അമ്മ മേശയ്ക്കടിയിലേക്കു് ചൂണ്ടിക്കാണിച്ചു. വാസ്കു വിചിത്രമായ കണ്ണുകളാൽ ഞങ്ങളെ തുറിച്ചുനോക്കിക്കൊണ്ടു് അവിടെ ഇരുന്നിരുന്നു.

ഞങ്ങൾ അവന്റെ തുടൽ അഴിച്ചു്, ഉറക്കെ വർത്തമാനം പറയുകയും ചിരിക്കുകയും ചെയ്തുകൊണ്ടു് തോട്ടത്തിലേക്കു് കൊണ്ടുപോയി.

വാസ്കുയെ ഞങ്ങൾ പട്ടികൾക്കു് പരിചയപ്പെടുത്തിക്കൊടുത്തു. ഞങ്ങളുടെ കളികളിൽ എപ്പോഴും പട്ടികളെക്കൂടി ഉൾപ്പെടുത്തിയിരുന്നതുകൊണ്ടു് അതാവശ്യമായിരുന്നു.

വാസ്കു അവയോടു് അങ്ങേയററം മര്യാദ കാണിച്ചു. എങ്കിലും അവൻ എത്തരക്കാരനാണെന്നു് മണത്തറിഞ്ഞ പട്ടികൾ കാലുകൾക്കിടയിലേക്കു് വാൽ തിരുകിക്കൊണ്ടു് ഓടി മറഞ്ഞു.

വയസ്സൻ വേട്ടപ്പട്ടി സാഗ്റായ് വെയിലത്തു് കിടക്കുകയായിരുന്നു. വാസ്കു സാവധാനം നടന്നടുത്തു് അതിനെ മണത്തുനോക്കി. സാഗ്റായ് മടിയോടെ എഴുന്നേററു് വാസ്കുയെ ഒന്നു നോക്കി. ഉടൻതന്നെ അതു് സ്ഥലംവിട്ടു.

കടുവയുടെ മണം ഒന്നുകൊണ്ടുമാത്രം ആ വേട്ടപ്പട്ടികൾ വിറച്ചു. മായ്ലിക്ക് എന്നു പേരുള്ള, സങ്കരജാതിയിൽപ്പെട്ട ഒരു പട്ടിക്കുട്ടി മാത്രം അത്തരം മണങ്ങളെപ്പററി അജ്ഞനായിരുന്നു. അതു് വാസ്കുയുടെ മുകളിൽക്കൂടി ചാടുകയും, അടുത്തുചെന്നു് പതിയിരിക്കുകയും മുൻകാലുകൾകൊണ്ടു് പതുക്കെ അവനെ അടിക്കുകയും, വാലാട്ടുകയും ഉറക്കെ കുരയ്ക്കുകയുംചെയ്തു് അവനെ കളിക്കാൻ ക്ഷണിച്ചു.

വാസ്കു ഒന്നു ഞെളിഞ്ഞു നിന്നിട്ടു് മായ്ലിക്കിനെ അനുഗമിച്ചു.

വീടു വൃത്തിയാക്കുകയും മററു ദിനചര്യകൾ നടത്തുകയുംചെയ്തിട്ടു് ഞങ്ങൾ ചായകുടിക്കാനിരുന്നു. അതു കഴിഞ്ഞു് വാസ്കുയ്ക്കു് ആഹാരം കൊടുക്കാമെന്നാണു് ഞങ്ങൾ വിചാരിച്ചതു്.

എന്നാൽ വാസ്കുയ്ക്കു് അതു സമ്മതമായില്ല. അവൻ സോഫയിലേക്കു ചാടിക്കയറി മണം പിടിച്ചു. സ്വാദുള്ള ഈ ഗന്ധം മേശപ്പുറത്തുനിന്നാണെന്നു് അവൻ നിശ്ചയിച്ചു. ഭയങ്കരമായി മുറുമുറുക്കുകയും കപ്പുകളും സോസറുകളും തട്ടിമാററുകയും ചെയ്തുകൊണ്ടു് അവൻ മേശപ്പുറത്തേക്കു ചാടിക്കയറി.

ഞങ്ങൾ എല്ലാവരും പേടിച്ച് ചാടിയെണീററു. അച്ഛൻ കയ്യോങ്ങിക്കൊണ്ട് ഉറക്കെ പറഞ്ഞു: ''ഇറങ്ങ്താഴെ! എൻെറ ചാട്ടയെവിടെ?''

എന്നാൽ വാസ്കൂ അതു വകവച്ചില്ല. അവൻ കൂടുതൽ ഉറക്കെ മുറുമുറുത്തു. ഞങ്ങൾക്ക് അതു് വളരെ രസിച്ചു. വാസ്കൂ മിടുക്കനാണ്. അവന് ആരെയും പേടിയില്ല. അവന് നല്ല തൻേറടമുണ്ട്. വാസ്കൂവിനു വഴങ്ങിക്കൊടുക്കുകയും അവനെ ആദ്യം തീററുകയും ചെയ്യാൻ ഞങ്ങൾ അച്ഛനോടപേക്ഷിച്ചു. ഒരിക്കൽ വഴങ്ങിക്കൊടുത്താൻ പിന്നീട് ഒരിക്കലും അവൻ തങ്ങളെ അനുസരിക്കയില്ല എന്നായിരുന്നു അച്ഛനും അമ്മയും വിചാരിച്ചതു്. അച്ഛൻ വാസ്കൂവിനെ തൂക്കിയെടുത്തു് ജനലിൽക്കൂടി പുറത്തേക്കിട്ടു.

പുറത്തേക്കുള്ള വാതിൽ അടച്ചിരിക്കയായിരുന്നു.

വാസ്കൂ വാതിലിൽ തട്ടുകയും പതുക്കെ മുറുമുറുക്കുകയും ചെയ്തു. പിന്നീട് അതു കൂടുതൽ ഉറക്കെയായി.

അവൻ അടങ്ങുന്ന മട്ടില്ല. മൂളലും തട്ടലും കൂടുതൽ ഉച്ചത്തിലായി. ഒടുവിൽ ഞങ്ങൾ വാതിൽ തുറന്നുകൊടുത്തു.

വാസ്കൂ മുറിക്കകത്തേക്കു് പാഞ്ഞുവന്നു. അവൻെറ പാത്രം അമ്മയുടെ കയ്യിൽനിന്നു് തട്ടിയെടുത്തു് ആർത്തിയോടെ അതിലുണ്ടായിരുന്ന പച്ച മുട്ടകൾ അകത്താക്കി. പിന്നീട് അവന് അമ്മ കുറെ പാൽ ഒഴിച്ചു കൊടുത്തു. അതുമുഴുവൻ നക്കിക്കുടിച്ചശേഷം ചിറി നക്കിയിട്ടു് അവൻ സോഫയിൽ കിടന്നു. വയറുനിറഞ്ഞപ്പോൾ മററുള്ളവർ ആഹാരം കഴിക്കുന്നതു് ശാന്തമായി നോക്കിയിരിക്കാൻ അവനു കഴിഞ്ഞു.

അതിനുശേഷം അവനെ ആദ്യം തീററിയിട്ടേ ഞങ്ങൾ ആഹാരം കഴിക്കാൻ ഇരിക്കൂ.

തീരെ ചെറുതാണെങ്കിലും താനൊരു സാധാരണമൃഗമല്ല കടുവയാണെന്നും തൻെറ ഇഷ്ടാനിഷ്ടങ്ങൾ കാര്യമായെടുക്കാതെ പററില്ലെന്നും വാസ്കൂ ഈ സംഭവത്തിലൂടെ തെളിയിച്ചു.

ദിവസങ്ങൾ പലതു കഴിഞ്ഞു. വാസ്കൂവുമായി ഞങ്ങൾ വളരെ അടുത്തു. അവൻ ജീവിതകാലം മുഴുവൻ ഞങ്ങളോടൊപ്പം ഉണ്ടായിരുന്നെന്നു് തോന്നി.



എത്രനല്ല സ്വഭാവമായിരുന്നു അവൻേറതു്! അവൻ ആരെയും ശല്യപ്പെടുത്തിയിരുന്നില്ല. ആരുടേയും കാല്ക്കീഴിൽ കയറുകയോ വഴിമുടക്കുകയോ ചെയ്തിട്ടില്ല. അവൻ മുററവും ലായവും മുക്കും മൂലയും പരിശോധിച്ചു സമയം കഴിച്ചു. ക്ഷീണംതോന്നുമ്പോഴെല്ലാം അവൻ തീന്മുറിയിൽ വന്നു് സോഫയിൽ കയറിക്കിടന്നു് ഉറങ്ങും.

ഞങ്ങറം വാസ്കയെ നന്നായി തീററിയിരുന്നു. വിശന്നാൽ അവൻെറ ഭാവം മാറുമെന്നു് എല്ലാവരും ഓർമ്മിച്ചു. ഭക്ഷണ സമയം ഏതാണെന്നു് അവനു് കൃത്യമായി അറിയാമായിരുന്നു. ഞങ്ങറം അവൻെറ പാത്രത്തിലേക്കു് മുട്ട ഉടച്ചൊഴിക്കുകയോ പാൽ പകർന്നുകൊണ്ടിരിക്കുകയോ ചെയ്യുമ്പോഴായിരിക്കും തോട്ടത്തിൽനിന്നും അവൻ ഓടിയെത്തുന്നതു്.

''കഷ്ടം, നതാഷ. വാസ്കയ്ക്കുപോലും സമയം അറിയാം. പക്ഷെ നീ അതു് ഇനിയും പഠിക്കേണ്ടിയിരിക്കുന്നു,'' ഞങ്ങറം കളിയാക്കും.

കാലത്തും വൈകിട്ടും വാസ്ക കഴിച്ചിരുന്നതു് പച്ചമുട്ടയും പാലുമായിരുന്നു. എന്നാൽ ഉച്ചയ്ക്കു് അവൻ ഞങ്ങറം കഴിക്കുന്നതെന്തോ അതു കഴിക്കും.

അവൻ സൂപ്പും ഡംപ്ലിങ്ങും തിന്നുന്നതു് കാണാൻ എന്തു രസമായിരുന്നു! ആദ്യം ഡംപ്ലിങ്ങുകരം കോരിയെടുത്തു് പാത്രത്തിൻെറ അടുത്തു് ഒരു വരിയായി നിരത്തിവയ്ക്കും. പിന്നീടു് സൂപ്പു മുഴുവൻ അവൻ നക്കിക്കുടിക്കും. ഒടുവിൽ മധുരപലഹാരം തിന്നുന്നമാതിരി ഡംപ്ലിങ്ങു് ഓരോന്നായി അവൻ തിന്നുതീക്കും. തീററ സമയത്തു് വാസ്കു ഒരു ഭയങ്കരനായിരുന്നു. അവൻ നിലത്തു കിടന്നുകൊണ്ടു് തീററപ്പാത്രം മുൻകാലുകരംക്കിടയിൽ പിടിക്കും. ആ സമയത്തു് അവനെ സമീപിക്കാൻ ആരും ധൈര്യപ്പെടുകയില്ല. ഒരിക്കൽ എൻെറ സഹോദരി അവൻെറ പാത്രം അല്പമൊന്നു നീക്കിവയ്ക്കാൻ ശ്രമിച്ചു. അവൻ പല്ലിറുമ്മി. തിന്നുകൊണ്ടിരുന്നതു് അവൻെറ തൊണ്ടയിൽ തങ്ങി. കനത്ത കാൽപ്പത്തികൊണ്ടു് വാസ്ക അവരംക്കിട്ടു് ഒന്നുകൊടുത്തു.

പട്ടികരം ഞങ്ങളേക്കാരം കരുതലോടെയാണു് പെരുമാറിയതു്. വാസ്കു തിന്നുകൊണ്ടിരിക്കുമ്പോരം അവൻെറ അടുത്തു ചെല്ലാൻ അവയ്ക്കു ധൈര്യമുണ്ടായിരുന്നില്ല. ആദ്യദിവസംതന്നെ വാസ്കയോടൊപ്പം കളിച്ച മായ്ലിക്കിനു മാത്രമേ അവൻെറ പാത്രത്തിൽ തലയിടാൻ ധൈര്യമുണ്ടായിരുന്നുള്ളു. വാസ്കു മുറുമുറുക്കുമെങ്കിലും അതിനെ ഓടിക്കാറില്ല.

തിന്നുകൊണ്ടിരിക്കുമ്പോഴും വയറിലോ വാലിലോ ആരെങ്കിലും തൊടുമ്പോഴും മാത്രമേ വാസ്കുയ്ക്കു് ദേഷ്യംവരികയുള്ളു. അപ്പോരം അവൻ അടുത്തു നില്ക്കുന്നവരെയെല്ലാം കടിക്കും. വയറും വാലും തൻെറ ദേഹത്തിലെ പാവനവും തൊട്ടുകൂടാത്തതുമായ ഭാഗങ്ങളായിട്ടാണു് അവൻ കണക്കാക്കിയതു്.

ഒരിക്കൽ ആരോ മുററത്തുനിന്നുകൊണ്ടു് ഞങ്ങളെ വിളിച്ചു. ഞങ്ങരം ജനലിൽക്കൂടി തല പുറത്തേക്കിട്ടു നോക്കി. മുൻകാലുകരം ജനൽപ്പടിയിൽ വച്ചുകൊണ്ടു് വാസ്കുയും എത്തിനോക്കി. അതിനിടയിൽ സോന്യ അവൻെറ വാലിൽ ചവിട്ടി. അവൻ തിരിഞ്ഞു് സോന്യയുടെ കാലിൽ കടിച്ചു. കാലിൽ നിന്നും ചോരയൊലിച്ചുതുടങ്ങി. സോന്യ വല്ലാതെ പേടിച്ചുപോയിരുന്നു. എന്നാൽ വാസ്കുയുടെ വിലപ്പെട്ട വാലിൽനിന്നു് സോന്യ കാൽ മാററിയ ഉടൻതന്നെ അവൻെറ ദേഷ്യം പമ്പകടന്നു. മാപ്പുചോദിക്കാനെന്നവണ്ണം അവൻ സോന്യയുടെ കാലിൽ നക്കിത്തുടങ്ങി.

ചോരയുടെ മണം വന്നാലുടൻ കടുവകഠം അക്രമാസക്തരാകുമെന്നു് ആരെങ്കിലും പറഞ്ഞാൽ നിങ്ങഠം അതു വിശ്വസിക്കരുതു്. വാസ്കയെ നിങ്ങഠം ഒന്നു കാണേണ്ടിയിരുന്നു! അക്രമാസക്തനാകുന്നതിനെപ്പററി അവൻ സ്വപ്നം കാണുകപോലും ചെയ്തില്ല. മററുള്ളവരുടെ കാലിൽ കടിക്കുന്നതു് തെററാണു് എന്നു് മനസ്സിലാക്കിയിട്ടെന്നപോലെ അവൻ സോന്യയുടെ മുറിവിൽ നക്കുകയാണു് ചെയ്തതു്.

ഒരു ദിവസം വാസ്ക തിണ്ണയിൽക്കൂടി നടക്കുമ്പോഠം ഒരു ചൂൽ അവൻെറ കണ്ണിൽപ്പെട്ടു. അവൻ ശബ്ദമുണ്ടാക്കാതെ അടുത്തുചെന്നു് ചൂലിൻെറ മുകളിൽ ചാടിവീണു. അതു കടയുകയും നിലത്തിഴയ്ക്കുകയും ചെയ്തുകൊണ്ടു് അവൻ തോട്ടത്തിലേക്കോടി. കുറെ കഴിഞ്ഞു് അവൻ തിരിച്ചുവന്നപ്പോഠം ചൂലിൻെറ മൂന്നാലിഴകഠം മാത്രമാണു് അവൻെറ വായിൽ അവശേഷിച്ചിരുന്നതു്.

ഞങ്ങഠം അതുകണ്ടു് ചിരിക്കുകയും അവനെ പരിഹസിക്കുകയും ചെയ്തു. ആ സംഭവം ഞങ്ങഠം അപ്പോഠംത്തന്നെ മറന്നു. രണ്ടുദിവസം കഴിഞ്ഞു് അവൻ രണ്ടാമതൊരു ചൂലും പിന്നെ മറെറാന്നും ചവച്ചു നശിപ്പിച്ചു. അതു് അവൻെറ ഒരു ദുശ്ശീലമായിത്തീരുകയായിരുന്നു. ചൂൽ എവിടെ കണ്ടാലും അതിൽ ചാടിവീണു് കടിച്ചു ചീന്തി അവൻ നശിപ്പിക്കും. ചൂലുകളോടു് പകപോക്കുന്നമാതിരിയുള്ള നികൃഷ്ടമായ ഒരു മനോഭാവമായിരുന്നു അവനുണ്ടായിരുന്നതെന്നു് ഞങ്ങഠംക്കു തോന്നി.

അവൻ ചെയ്തതും അതുതന്നെയായിരുന്നു.

ഞങ്ങളുടെ വീട്ടിലേക്കുള്ള സുദീർഘമായ യാത്രയ്ക്കിടയ്ക്കു് വിശ്രമിക്കാനായി അച്ഛൻ ഒരു സുഹൃത്തിൻെറ വസതിയിൽ തങ്ങി. അയാഠം ഒരു വേട്ടക്കാരനായിരുന്നു. ഒരു കണിശക്കാരിയായ സ്ത്രീയായിരുന്നു അയാളുടെ ഭാര്യ. തൻെറ വെടിപ്പുള്ള കമ്പിളികളിൽ ചെളിപുരണ്ട കാല്പാടുകഠം പതിപ്പിക്കുമ്പോഴെല്ലാം ആ സ്ത്രീ ചൂലുകൊണ്ടു് വാസ്കയെ തല്ലുക പതിവായിരുന്നു. ലോകത്തിലുള്ള എല്ലാ ചൂലുകളോടും വാസ്കയ്ക്കു് വിദ്വേഷം തോന്നിത്തുടങ്ങിയതു് അപ്പോഴാണു്.

ഒരു സ്ത്രീയുടെ പാവാടയും പുരുഷൻെറ ബൂട്ടും തമ്മിലുള്ള വ്യത്യാസം അവൻ കണ്ടുപിടിച്ചതും അപ്പോഴാണ്. കോപിഷ്ഠയായ ആ സ്ത്രീ (വാസ്കയെ സംബന്ധിച്ചിടത്തോളം പാവാട ധരിച്ച ഒരു മനുഷ്യജീവി) ചൂലുമായി പിറകെ വരുമ്പോഴെല്ലാം ബൂട്ടുകൾ ധരിച്ച മനുഷ്യരുടെയടുത്തു് അവൻ അഭയം തേടും. അച്ഛനും അദ്ദേഹത്തിൻെറ സുഹൃത്തുമായിരുന്നു ആ മനുഷ്യർ. അവർ അവനെ രക്ഷിക്കും. ബൂട്ടുകളോടുള്ള പ്രത്യേകസ്നേഹം അന്നു തുടങ്ങിയതാണ്. പാവാടയോടു് ഒരിക്കലും അവനു് വലിയ അടുപ്പം തോന്നിയിട്ടില്ല. വാസ്കയ്ക്കു് ആഹാരം കൊടുക്കുന്നതും അവനോടൊപ്പം ഏററവും കൂടുതൽ സമയം ചെലവഴിക്കുന്നതും അമ്മയായിരുന്നു. മറെറല്ലാ സ്ത്രീകളേക്കാളും അവനിഷ്ടം അമ്മയേയായിരുന്നു. എങ്കിലും അവരുടെ പാവാട അവൻ തീരെ ഇഷ്ടപ്പെട്ടിരുന്നില്ല. അവയിൽ പലതും കടിച്ചു കീറിയിട്ടുണ്ടു്. ഗന്ധങ്ങളോടുള്ള വാസ്കയുടെ പ്രതികരണം പ്രത്യേകരീതിയിലായിരുന്നു. പൂക്കളുടേയോ വാസനദ്രവ്യങ്ങളുടേയോ മണം അവനു് തീരെ അസഹ്യമായിരുന്നു. തോട്ടത്തിൽവച്ചു് അബദ്ധത്തിൽ ഒരു പൂ മണക്കാനിടയായാൽ അവൻ മൂക്കു ചുളിച്ചുകൊണ്ടു് വളരെ നേരം തുമ്മും. സോസജിൻെറ മണം അവനു് വളരെ ദൂരെനിന്നേ തിരിച്ചറിയാൻ കഴിഞ്ഞിരുന്നു. അവനെ സംബന്ധിച്ചിടത്തോളം ലോകത്തിലെ ഏററവും ഹൃദ്യമായ ഗന്ധം അതായിരുന്നുതാനും.

സോസജിൻെറ നേരിയ ഗന്ധം കിട്ടിയാലുടൻ അവൻ ഇളകിവശായി മുറവിളികൂട്ടും. ''സോസജെവിടെ? എനിക്കു് അതിപ്പോഠം തന്നെ വേണം! വേഗം എൻെറ സോസജ് കൊണ്ടുവരൂ!'' എന്നു് കെഞ്ചുന്ന ദുശ്ശാഠ്യക്കാരനായ ഒരു ശിശുവിനെപ്പോലെയായിരുന്ന അവൻ.

ഒരു ദിവസം അത്താഴത്തിനു് സോസജുണ്ടായിരുന്നു. ശാപ്പാടുകഴിഞ്ഞു് അടുത്ത മുറിയിൽ നിന്നിരുന്ന വാസ്ക തീന്മുറിയിലേക്കു് ഓടിവന്നു് മേശപ്പുറത്തു് ചാടിക്കയറി.

''അതു വേണ്ട!'' അച്ഛൻ പറഞ്ഞു. ''നീ അത്താഴം കഴിച്ചതാണ്. ഉടൻ പോയി കിടന്നോ!'' അദ്ദേഹം വാസ്കയെ സോഫയിലേക്കിട്ടിട്ടു് സോസജ് അലമാരിയുടെ മുകളിലത്തെ തട്ടിൽ വച്ചു.

കൊതിമൂത്ത വാസ്ക അച്ഛൻ പറഞ്ഞതു് അനുസരിച്ചില്ല. അവൻ

മുൻകാലുകരം മേശമേൽ വച്ചു. മേശപ്പുറത്തു് സോസജില്ലെന്ന മനസിലാ യപ്പോരം മണംപിടിച്ചുകൊണ്ടു് അവൻ മുറിയിൽ പരക്കംപാഞ്ഞു. ഒടുവിൽ അവനു് ഒരു ബുദ്ധി തോന്നി. ജന്നൽപ്പടിയിൽ കയറിനിന്നു് അവൻ മണംപിടിച്ചുതുടങ്ങി. പിന്നീടു് അവൻ അലമാരിയുടെയടു ത്തേക്കു് ഓടി. ദേഷ്യത്തോടെ മുറുമുറുത്തുകൊണ്ടു് അവൻ ദേഹംകൊ ണ്ടു് അതിന്മേൽ ആഞ്ഞിടിച്ചുതുടങ്ങി.

''അവൻ അതെടുക്കുമെന്നു് തോന്നുന്നുണ്ടോ? അതോ അല്പം കഴിയു മ്പോരം അവൻ അടങ്ങുമോ?''

വാസ്കൂസ്കു് ഭ്രാന്തുപിടിച്ചെന്നു തോന്നി. അവൻ അലമാരിയിന്മേൽ മാന്തുകയും അതിൻെറ മൂലയിൽ കടിക്കുകയും ചെയ്തുകൊണ്ടിരുന്നു. അതി ന്മേൽ ചാടിക്കയറാൻ ശ്രമിച്ചപ്പോഴെല്ലാം അവൻ ഒരു ചാക്കുകെട്ടുപോ ലെ നിലംപതിച്ചു.

ഒടുവിൽ കോപം സഹിക്കവയ്യാതെ അവൻ മേശപ്പുറത്തു കയറി അവിടെ നിന്നു് അലമാരിയിലേക്കു് ചാടിക്കയറാൻ തയ്യാറെടുത്തു.

''അവനു് ഒരു കഷണം കൊടുക്കുന്നതുകൊണ്ടു് ദോഷമൊന്നു മില്ല, അവൻ പാടു കുറെ പെട്ടു,'' ഞങ്ങരം തീരുമാനിച്ചു.

ഒരു കഷണം സോസജു് മുറിച്ചെടുത്തുകൊണ്ടു് അച്ഛൻ പറഞ്ഞു: ''ഇന്നാ, പിടിച്ചോ, വാസ്കു!''

അവൻ അപ്പോഴും മേശപ്പുറത്തു നില്ക്കുകയായിരുന്നു. അവൻ വാ പൊളിച്ചു. സോസജു് കഷണം നേരെ അവൻെറ വായ്ക്കുള്ളിൽ ചെന്നു വീണു. ഞൊടിയിടയിൽ അതു് അപ്രത്യക്ഷമായി. എന്നാൽ വാസ്കു ഞങ്ങളെ തുറിച്ചുനോക്കിക്കൊണ്ടു് അവിടെത്തന്നെ നിന്നതേയുള്ളു. ''ഹ്ം, എന്തൊരു തട്ടിപ്പാണിതു്? ആ സോസജു് എവിടെപ്പോയി?'' അവൻ ചോദിക്കയാണെന്നു തോന്നി.

വളരെ വിരസമായ ഒരു ഞായറാഴ്ച ഞാൻ ഓർക്കുന്നു. അന്നുമുഴു വൻ മഴയായിരുന്നു. പോരാത്തതിനു് തണുത്ത കാററും. ഒന്നും ചെയ്യാ നില്ലാതെ ഞങ്ങരം മുറികളിൽ കറങ്ങിനടന്നു. എല്ലാവരും തണുത്തു വി റച്ചു.

''നമുക്ക് തീ കത്തിച്ച് കുറെ ചോളം പൊരിക്കാം,'' സോന്യ പറഞ്ഞു. എല്ലാവരും ഉത്സാഹഭരിതരായി. പിന്നീട് തടിക്കഷണം വെട്ടിക്കീറി ചെറിയ കഷണങ്ങളാക്കുന്നതിന്റേയും തീകൂട്ടുന്നതിന്റേയും ബഹളമായിരുന്നു അവിടെ. ഞങ്ങൾ രണ്ടുപേർ തട്ടുമ്പുറത്തു കയറി. ഉണങ്ങിയ ചോളക്കുലകൾ കെട്ടിത്തൂക്കിയിരുന്നതു് അവിടെയായിരുന്നു.

ഞങ്ങൾ വിറകു കൊണ്ടുവന്ന് തീകത്തിക്കാൻ തുടങ്ങി. കുഷനിൽ തലവച്ചുകൊണ്ട് വാസ്കു വിശ്രമിച്ചിരുന്ന സോഫയുടെ എതിർവശത്തായിരുന്നു അടുപ്പ്. തീപ്പെട്ടിക്കോൽ ജ്വലിക്കുന്നതും മരപ്പൂളുകൾക്കു തീപിടിക്കുന്നതും വിറക് എരിയുന്നതും പൊട്ടിത്തെറിക്കുന്നതും വാസ്കു ഉററുനോക്കിക്കൊണ്ടിരുന്നു. അവൻ ചെവികൾ കൂർപ്പിച്ചുകൊണ്ട് എണീററിരുന്നു. ഹായ്! ഇതെന്തൊരത്ഭുതം!

ഉദ്വേഗഭരിതരായി ചിലച്ചുകൊണ്ടിരുന്ന ഞങ്ങൾ വാസ്കു താഴെയിറങ്ങിയതു് കണ്ടില്ല.

''ഫ്ഫ്!!!'' പെട്ടെന്ന് ഞങ്ങൾ ഇങ്ങിനെയൊരു ശബ്ദം കേട്ടു.

അതാ വാസ്കു. അവൻ അടുപ്പിനകത്തേക്ക് തലയിട്ടു. പേടികൊണ്ട് അവൻ കിതച്ചു. അതിന്റെ ഫലമായി തീ ആളിക്കത്തിയപ്പോൾ വാസ്കു ഭയംകൊണ്ട് സ്തംഭിച്ചുപോയി.

ഭാഗ്യത്തിനു് അച്ഛൻ മുറിയിലുണ്ടായിരുന്നു. അദ്ദേഹം ഓടിവന്ന് വാസ്കുയെ വാലിൽപ്പിടിച്ച് വലിച്ച് പുറത്തെടുത്തു.

വാസ്കുയുടെ മീശയും പുരികങ്ങളും കരിഞ്ഞിരുന്നു. മോന്തയിൽ മുഴുവൻ ചാരം പററിയിരുന്നു. അവൻ സോഫയുടെ ഒരു മൂലയിൽ ചുരുണ്ടുകൂടി കിടന്നുകൊണ്ട് നിസ്സഹായനായി ഞങ്ങളെ നോക്കി. ഏതു നിമിഷവും അവൻ പൊട്ടിക്കരയുമെന്ന് ഞങ്ങൾക്കു തോന്നി.

അടുപ്പ് എന്തിനാണെന്ന് മനസ്സിലാക്കാനുള്ള എളുപ്പവിദ്യ ഇതാണ്!

''വേഗം വരിൻ!'' ചിരികൾക്കിടയിൽ യൂലിയ ഞങ്ങളെ വിളിച്ചു.

ഞങ്ങൾ പൂമുഖത്തേയ്ക്കോടി.

''എന്താണ് കാര്യം?''

മിണ്ടരുതു് എന്നു് ആംഗ്യം കാണിച്ചുകൊണ്ടു് യൂലിയ പറഞ്ഞു:

''ശ്! അങ്ങോട്ടു നോക്കിൻ! വാസ്കയെ കണ്ടോ?''

പൂമുഖത്തേക്കുള്ള ഏററവും മുകളിലത്തെ പടിയിൽ ഞങ്ങളുടെ അയല്ക്കാരൻെറ നാലുവയസ്സുള്ള മകൻ പാവ്ലിക് ഇരുന്നിരുന്നു. അവൻ കരയുകയും വേദന സ്ഫുരിക്കുന്ന സ്വരത്തിൽ എന്തൊക്കെയോ പുലമ്പിക്കൊണ്ടു് വാസ്കയെ തള്ളിമാററാൻ ശ്രമിക്കുകയും ചെയ്തുകൊണ്ടിരുന്നു. എന്നാൽ വാസ്ക അതു വകവച്ചില്ല. അവൻ മുൻകാലുകൾ പാവ്ലിക്കിൻെറ തോളിൽ ഉറപ്പിച്ചുകൊണ്ടു് അവൻെറ മുടി ''ചീകുകയായിരുന്നു.'' വാസ്ക സന്തുഷ്ടനായി മെല്ലെ കുറുങ്ങിക്കൊണ്ടിരുന്നു.

പാവ്ലിക്കിൻെറ മുടി കഴുത്തിൽനിന്നും മുകളിലേയ്ക്കു നക്കുകയായിരുന്നു വാസ്തവത്തിൽ അവൻ ചെയ്തിരുന്നതു്. തുപ്പലുകൊണ്ടു് പാവ്ലിക്കിൻെറ മുടി ഒട്ടുന്നതും നനവുള്ളതുമായിത്തീരുകയും ബ്രഷ്പോലെ എഴുന്നു നില്ക്കുകയുംചെയ്തു. അതു വളരെ ഭംഗിയായിരിക്കുന്നുവെന്നായിരിക്കണം വാസ്കയുടെ വിചാരം. അവൻെറ കണ്ണുകൾ സന്തോഷംകൊണ്ടു് തിളങ്ങി.

''അവനെ നമുക്കു് ഓടിക്കാം. പാവം പാവ്ലിക്ക്.''

''നല്ല ഒരു ബാർബർ വന്നിരിക്കുന്നതു കണ്ടില്ലെ, ആളുകളുടെ തല നക്കി ഒതുക്കാൻ!''

''സ്വന്തം വയറും കാല്പത്തികളും നക്കുന്നതാണു് വാസ്കയ്ക്കു നല്ലതു്. ഇതു കണ്ടില്ലെ, നക്കാൻപോലും അവനു് ശരിക്കറിയില്ല. അടിയിൽനിന്നു് മുകളിലേക്കാണു് അവൻ നക്കുന്നതു്.''

സോന്യ ഒരു കഷണം സോസെജ് എടുത്തുകൊണ്ടുവന്നു് അവനെ മണപ്പിച്ചിട്ടു് വലിച്ചെറിഞ്ഞു.

വാസ്ക അതെടുക്കാൻ ഓടിയപ്പോൾ ഞങ്ങൾ പാവ്ലിക്കിനെ രക്ഷപ്പെടുത്തി.

ഒരു വലിയ കപ്പിൽനിന്നു് യൂലിയ വെള്ളമൊഴിച്ചു. ഞാൻ അവൻെറ ഒട്ടുന്ന മുടി കഴുകിക്കൊടുത്തു. അവനു കൊടുക്കാനായി ജാംവച്ച ഒരപ്പം നതാഷ കയ്യിൽ പിടിച്ചിരുന്നു. അതു തിന്നുകൊണ്ടിരിക്കുമ്പോൾ അവൻ പറഞ്ഞു:

''ഞാൻ കളിച്ചുകൊണ്ടിരുന്നപ്പോഠം വാസ്സ്യ അടുത്തു വന്നു്, എന്റെ പുറത്തു് ദാ, ഇവിടെ, കൈ വച്ചു,'' അവൻ തോളിൽ തൊട്ടുകാണിച്ചു. ''പിന്നീടു് അവൻ എന്റെ മുടി മണത്തുനോക്കി. അതു കഴിഞ്ഞു് അവൻ എന്റെ മുടിയിലേക്കു തുപ്പി. ഞാൻ അവനെ തള്ളി മാററിക്കൊണ്ടു പറഞ്ഞു: 'പോ, വാസ്സ്യ. ഞാൻ കളിക്കുന്നില്ല.' എന്നാൽ വാസ്സ്യ എന്നെ പരിഹസിക്കുകയാണു ചെയ്തതു്.''

വാസ്സ്യ മുടി ചീകിക്കൊടുത്തതോർത്തു് പാവ്ലിക്കു് വീണ്ടും തേങ്ങിക്കരഞ്ഞു.

അവനെ ആശ്വസിപ്പിക്കാൻ ഞങ്ങഠം ആവതു ശ്രമിച്ചു. എന്നാൽ അവന്റെ എഴുന്നുനില്ക്കുന്ന മുടിയും പരിഭവം നിഴലിക്കുന്ന ജാം പുരണ്ട കൊച്ചുമുഖവും കണ്ടപ്പോഠം പൊട്ടിച്ചിരിക്കാതിരിക്കാൻ ഞങ്ങഠംക്കു കഴിഞ്ഞില്ല. ഞങ്ങഠം ചിരിക്കുന്നതു കണ്ടപ്പോഠം പാവ്ലിക്കു് കരച്ചിൽ നിർത്തി. അവനും ചിരിച്ചുതുടങ്ങി. പിന്നീടു് പാവ്ലിക്കു് വാസ്സ്യയോടൊപ്പം ''ബാർബർ ഷോപ്പ്,'' കളിക്കാൻ പഠിച്ചു. അന്നത്തെ രംഗം പലപ്പോഴും ആവർത്തിക്കപ്പെട്ടു, എന്നാൽ പാവ്ലിക്കു് കരയാറില്ലെന്നു മാത്രം. അവൻ മൂളിപ്പാട്ടുപാടുകയോ വാസ്സ്യയോടു് വർത്തമാനം പറയുകയോ ചെയ്തുകൊണ്ടിരിക്കും. രണ്ടുപേരും നിർവൃതികൊള്ളും.

ഞങ്ങളുടെ മുടിയും ''ചീകാൻ'' വാസ്സ്യ ശ്രമം നടത്തിയിട്ടുണ്ടു്. പക്ഷെ അതു് ഒരിക്കലും നടന്നിട്ടില്ല. ഞങ്ങളുടെ മുടി നീണ്ടതായിരുന്നു. എപ്പോഴും മുറുക്കി പിന്നിയിട്ടു് റിബണുംകെട്ടിയാണു് ഞങ്ങഠം നടന്നിരുന്നതു്. തലയുടെ അടുത്തെങ്ങും വരാൻ അവനെ ഞങ്ങഠം സമ്മതിക്കാറില്ല, പിന്നെ എങ്ങിനെ നക്കാനാണു്?

അച്ഛൻ ചിലപ്പോഠം തന്റെ മുടി ''ചീകാൻ'' വാസ്സ്യയെ അനുവദിക്കും. എന്നും രാവിലെ അച്ഛനും വാസ്സ്യയും തോട്ടത്തിൽ പോയി കളിക്കുകയും ഗുസ്തിപിടിക്കുകയും പതിവായിരുന്നു. അച്ഛന്റെ ബൂട്ടു് വലിച്ചെടുത്തു് ഇഴച്ചുകൊണ്ടുപോകാൻ വാസ്സ്യയ്ക്കു് ഇഷ്ടമാണു്. അവൻ അച്ഛനു് ഒരു നിമിഷംപോലും സ്വൈരം കൊടുക്കുകയില്ല. അച്ഛൻ വായിക്കാനായി തോട്ടത്തിലേക്കു പോയാൽ വാസ്സ്യ പിന്നാലെ പതുങ്ങിച്ചെന്നു് കുററിച്ചെടികളുടെയിടയിൽ ഒളിച്ചിരിക്കും. അച്ഛൻ പുസ്തകം തുറന്നാലുടൻ വാസ്സ്യ ചാടിവന്നു് പുസ്തകം തട്ടി നിലത്തിടും. അതു് കടിച്ചെടുത്തു

കൊണ്ടു് കുട്ടിക്കരണം മറിഞ്ഞു് അവൻ നേരെ വീട്ടിനുള്ളിലേക്കു പോകും.

എന്നാൽ ചിലപ്പോൾ വാസ്കുയെക്കൊണ്ടു് ഞങ്ങൾക്കു് ഉപകാരവുമുണ്ടായിട്ടുണ്ടു്.

ഒരിക്കൽ ഒരു വില്പനക്കാരൻ വീട്ടിലെത്തി. മടക്കുകട്ടിൽ, ബൂട്ടുകൾ വലിച്ചൂരാനുള്ള ഒരു ഉപകരണം, പ്രത്യേകതരത്തിലുള്ള ഒരു തരം സ്പഞ്ചി മുതലായ സാധനങ്ങൾ വാങ്ങാൻ അയാൾ അച്ഛനെ പ്രേരിപ്പിച്ചുകൊണ്ടിരുന്നു.

അച്ഛനു് അന്നു് തീരെ സമയമില്ലായിരുന്നു. ഒരു റിപ്പോർട്ടു തയ്യാറാക്കുന്ന ജോലിയിൽ മുഴുകിയിരിക്കയായിരുന്നു അദ്ദേഹം. ശല്യക്കാരനായ വില്പനക്കാരനെ ഒഴിച്ചുവിടാൻ കഴിയാതെ അദ്ദേഹം കുഴങ്ങി. അപ്പോഴാണു് വാസ്കു അച്ഛന്റെ മുറിയിലേക്കു് പാഞ്ഞുചെന്നതു്. അവൻ വീടുമുഴുവൻ അച്ഛനെ തിരയുകയായിരുന്നു.

വാസ്കുയെ കണ്ടയുടനെ വില്പനക്കാരൻ വിളറിവെളുത്തു. അയാളുടെ ചുണ്ടുകൾ വിറച്ചു.

''അതെന്താണു്?''

''അതു് ഒരു ജാതി പൂച്ചയാണു്. കടുവ എന്നാണു് അറിയപ്പെടുന്നതു്,'' സാധാരണമട്ടിൽ അച്ഛൻ മറുപടി പറഞ്ഞു.

''ഞാൻ ഇപ്പോൾ പോവുകയാണു്...''

അയാൾ സാധനങ്ങൾ ധൃതിയിൽ പെറുക്കിയെടുത്തുകൊണ്ടു് സ്ഥലംവിട്ടു.

''മിടുക്കൻ! നീ എന്നെ രക്ഷപ്പെടുത്തി,'' അച്ഛൻ വാസ്കുയോടു പറഞ്ഞു.

അച്ഛൻ ഒരാഴ്ചത്തേക്കു് എവിടെയോ പോയപ്പോൾ വാസ്കു വല്ലാതെ സങ്കടപ്പെട്ടു.

അവൻ വീട്ടിനുള്ളിൽ ചുററിനടന്നു. ഇടയ്ക്കിടെ അവൻ അടുക്കളയിൽ ചെന്നുനോക്കുകയും ഞങ്ങളെയെല്ലാവരേയും മണത്തുനോക്കുകയും ചെയ്തുകൊണ്ടിരുന്നു. അവൻ സദാ ചെവി കൂർപ്പിച്ചുപിടിച്ചു.

ഏഴാമത്തെ ദിവസം വൈകിട്ടു് മുററത്തു് ആളുകളുടെ ശബ്ദം കേട്ടു. അച്ഛൻ മടങ്ങിവന്നു. വാസ്കുയെ മേശയുടെ കാലിൽ പൂട്ടിയിട്ടിരിക്കുക

യായിരുന്നു. അവൻ മേശയും വലിച്ചുകൊണ്ട് അച്ഛനെ സ്വീകരിക്കാൻ ഓടി. മേശ വാതില്ക്കൽ തടഞ്ഞു. അച്ഛൻ വാസ്കയുടെയടുത്തേക്ക് ഓടി വന്നു.

അവന്റെ സന്തോഷം കാണേണ്ടിയിരുന്നു! അവൻ അച്ഛന്റെ ബൂട്ടുകളിൽ കെട്ടിപ്പിടിച്ചു. അവയിൽ നക്കി. ചിരിക്കുന്നതുപോലെ അവൻ കുറുങ്ങി.

ആരോ—ആരാണെന്നോർമ്മയില്ല—ആയിടയ്ക്ക് ഞങ്ങൾക്ക് ''അങ്കിൾ ടോംസ് ക്യാബിൻ'' എന്ന പുസ്തകത്തിന്റെ ഒരു കോപ്പി തന്നു. തുടർന്നുള്ള ദിവസങ്ങളിൽ ഞങ്ങൾ കളികളുടെ കാര്യം പാടേ മറന്ന് വായനയിൽ മുഴുകി. ദിവസവും രാവിലെ തോട്ടത്തിലെത്തി ഞാനോ സോന്യയോ പുസ്തകം ഉറക്കെ വായിക്കും.

എന്റെ അനുജത്തിമാരും അയല്പക്കങ്ങളിലുള്ള കുട്ടികളും പുല്ലിൽ വട്ടമിട്ടിരുന്ന് അത്ഭുതത്തോടെ അത് ശ്രദ്ധിക്കും. പുസ്തകത്തിലെ ഏററവും വലിയ ദുഃഖസംഭവമായ അങ്കിൾ ടോമിന്റെ മരണസമയത്ത് വായനക്കാരിയും ശ്രോതാക്കളും തേങ്ങിക്കരഞ്ഞു.

അപ്പോൾ ഒരു ദീർഘനിശ്വാസത്തോടെ ആരോ യൂലിയയുടെ തോളിൽ ചാരി. കണ്ണീർവാർത്തുകൊണ്ട് എതിർവശത്തിരുന്ന നതാഷ പെട്ടെന്ന് പൊട്ടിച്ചിരിച്ചു.

ഞാൻ സ്തംഭിച്ചുപോയി: സങ്കടംകൊണ്ട് നതാഷയ്ക്ക് ഭ്രാന്തുപിടിച്ചോ?

കുടുകുടെ ചിരിച്ചുകൊണ്ട് അവൾ യൂലിയയുടെനേർക്ക് ചൂണ്ടിക്കാണിച്ചു.

വാസ്ക യൂലിയയുടെ തോളിൽ തല ചായ്ച്ചിരിക്കുന്നതാണ് ഞങ്ങൾ കണ്ടത്. അവൻ കണ്ണുകളടച്ച് ദുഃഖത്തോടെ നെടുവീർപ്പിട്ടുകൊണ്ടിരുന്നു. അങ്കിൾ ടോമിനെയോർത്ത് അവനും ദുഃഖിക്കുകയാണെന്നു തോന്നി. അന്നത്തെ വായന അതോടെ തീർന്നു. ഞങ്ങൾ എല്ലാവരും ആർത്തു ചിരിച്ചുകൊണ്ട് പുല്ലിൽക്കിടന്ന് ഉരുളുകയായിരുന്നു.

വാസ്സു ഞങ്ങളുടെ കുടുംബത്തിലെ ഒരംഗമായിത്തീർന്നിട്ട് മാസം ഒന്നു കഴിഞ്ഞു. അതിനിടെ അവൻ കുറെ വളർന്നു. അവൻ കൂടുതൽ ശക്തിയും ആത്മവിശ്വാസവും ആർജ്ജിച്ചു. അവൻ അപ്പോഴും മന്ദഗതിക്കാരനായിരുന്നെങ്കിലും ചിലപ്പോൾ, പ്രത്യേകിച്ച് എന്തിൻെറമേലെങ്കിലും ചാടിവീഴുമ്പോൾ, അവന് നല്ല ചുറുചുറുക്കും മെയ്‌വഴക്കവും ഉണ്ടായിരുന്നു.

വാസ്സുയുടെ രോമക്കുപ്പായം വില്ലൂസുപോലെ തിളക്കവും മിനുസവും ഉള്ളതായിരുന്നു. ചുവപ്പുകലർന്ന സ്വർണ്ണനിറമായിരുന്നു അതിന്. അതിലുള്ള കറുപ്പുവരകൾ ഇളംചാരനിറമുള്ള വയറുവരെ നീണ്ടു കിടന്നു. നല്ല തീററതിന്ന് പുഷ്ടിയും ഒതുക്കവുമുള്ള ദേഹമായിരുന്നു അവൻേറതു്. കണ്ണുകൾക്കു കൗതുകകരമായ ഒരു കാഴ്ചയായിരുന്നു വാസ്സു.

ദിവസം മുഴുവൻ അവൻ ദേഹം വെടിപ്പാക്കുന്നതിൽ വ്യാപൃതനായിരുന്നു. കാലുകളും വയറും നക്കി മിനുക്കും. കൂടുതൽ ഭംഗിയാകാൻ ദേഹമാകെ കുടയും. ആ സമയത്തു് അവനു് ഒരു പൂച്ചയോടു് വളരെയധികം സാദൃശ്യമുണ്ടായിരുന്നു. വീട്ടിനുള്ളിലെ ജീവിതവുമായി അവൻ പൂർണ്ണമായും ഇണങ്ങിച്ചേർന്നു. ഒരിക്കൽമാത്രം അവനു് ഒരബദ്ധം പററിയിട്ടുണ്ടു്, പക്ഷെ അതു് ഞങ്ങളുടെ കുററമായിരുന്നു. ഞങ്ങൾ അവനെ പുറത്തുവിടാൻ മറന്നുപോയി. ഞങ്ങൾ ഓർത്തപ്പോഴേക്കും വൈകിപ്പോയിരുന്നു. വാസ്സു അങ്ങേയററം അസ്വസ്ഥനും അസന്തുഷ്ടനുമായി. അവൻ മൂക്കു ചുളിക്കുകയും ഉറക്കെ ചീറുകയും ചെയ്തു.

ഞങ്ങൾ അവനെ അഴിച്ചുവിട്ട ഉടൻതന്നെ അവൻ ആവുന്നത്ര വേഗത്തിൽ തോട്ടത്തിലേയ്ക്കോടി. ആ ദിവസം അവൻ പ്രത്യേക ശ്രദ്ധയോടെ കുളിച്ചു.

അവനെ കുളിപ്പിക്കുന്നതു് ഒരു ആഘോഷംതന്നെയായിരുന്നെന്നു പറയാം.

തോട്ടത്തിൽ അതിനായി വട്ടത്തിലുള്ള ഒരു കുഴി പ്രത്യേകം തയ്യാറാക്കിയിരുന്നു. ഒരു മീററർ ആഴവും ഒരു മീററർ വ്യാസവുമുണ്ടായിരുന്നു ആ കുഴിക്കു്. അടുത്തുകൂടി ഒഴുകിയിരുന്ന ഒരു ചെറിയ അരുവി അതിൽ ശുദ്ധജലം നിറച്ചു.

ഒരു ബ്രഷും ഒരു കട്ട സോപ്പുമായി അമ്മ വരും. അച്ഛൻ ഒരു തൊട്ടി കൊണ്ടുവരും. ഒടുവിൽ ഒരു സംഘം കുട്ടികളുടെ അകമ്പടിയോടെ വാസ്ക പ്രവേശിക്കും.

മററു പൂച്ചകളിൽനിന്നു് വിഭിന്നമായി അവൻ കുളിക്കാൻ ഇഷ്ടപ്പെട്ടു.

അച്ഛൻ അവൻെറ ദേഹത്തു് വെള്ളമൊഴിക്കും. പിന്നെ പച്ചനിറമുള്ള സോപ്പ് തേയ്ക്കും. അവൻ താനേ കുഴിയിലേക്കിറങ്ങി പിൻകാലുകളിൽ നിന്നുകൊണ്ടു് മുൻകാലുകൾ അച്ഛൻെറ നേരെ നീട്ടിപ്പിടിക്കും. അച്ഛൻ ബ്രഷുകൊണ്ടു് അവൻെറ ദേഹം ഉരയ്ക്കുകയും വെള്ളമൊഴിച്ചു് കഴുകി വെടിപ്പാക്കുകയും ചെയ്യും. ആ സമയമെല്ലാം അവൻ ആഹ്ലാദത്തോടെ കുറുങ്ങിക്കൊണ്ടു് കുഴിയിൽ നില്ക്കുകയായിരിക്കും. ഒടുവിൽ കുളികഴിഞ്ഞു് അവിടെനിന്നു് പുറത്തിറങ്ങി ദേഹമാസകലം കുടഞ്ഞിട്ടു് അവൻ പുല്ലിൽക്കിടന്നു് ഉരുളുകയും വെയിൽ കായുകയും ചെയ്യും....

വാസ്കയെ സംരക്ഷിക്കുന്നതു് ക്ലേശകരമായ ജോലിയായിരുന്നു. എങ്കിലും ഭംഗിയുള്ള ഒരു കടുവയായി അവൻ വളർന്നുവന്നു.

അവനു് മനുഷ്യരെ അല്പംപോലും പേടിയില്ലായിരുന്നു. നേരേ മറിച്ചു്, അവരുടെ ശ്രദ്ധ ആകർഷിക്കാൻ അവൻ എപ്പോഴും ശ്രമിച്ചുകൊണ്ടിരുന്നു.

അവനെ ശ്രദ്ധിക്കാതെ, അതായതു് അവനെ തലോടുകയോ അവൻെറ ചെവി ചൊറിഞ്ഞുകൊടുക്കുകയോ അവനോടു് സംസാരിക്കുകയോ ചെയ്യാതെ, ഞങ്ങൾ ഏതെങ്കിലും ജോലിയിൽ മുഴുകിയിരുന്നാൽ അവൻ ദുഃഖിതനായി കാണപ്പെടും.

ചിലപ്പോൾ ഞങ്ങൾ മനപ്പൂർവ്വം അവൻെറ ക്ഷമ പരീക്ഷിക്കാറുണ്ടു്.

ഞങ്ങൾ എല്ലാവരും നിലത്തു് വട്ടമിട്ടിരുന്നു് സംസാരിച്ചുതുടങ്ങും.

വാസ്ക അടുത്തു വന്നു് ശ്രദ്ധയോടെ അതു കേട്ടുകൊണ്ടിരിക്കും. പതിവുപോലെ ''വാസ്ക, നീയും വന്നോ!'' എന്നുചോദിച്ചു് ഞങ്ങൾ അവനെ തലോടും എന്നു പ്രതീക്ഷിച്ചാണു് അവൻ അവിടെ ഇരിക്കുന്നതു്.

ഞങ്ങൾ അവനെ കണ്ടതായി നടിക്കയില്ല. അവൻ കുറെനേരം അനങ്ങാതെ നിന്നിട്ട് ആരുടെയെങ്കിലും റിബണിലോ ഉടുപ്പിലോ കാലു കൊണ്ട് സ്പർശിക്കും.

എന്നാൽ അവൻ അവിടെ ഇല്ല എന്ന മട്ടിൽ ഞങ്ങൾ സംസാരം തുടരും.

പിന്നീട് അവൻ വന്ന് ഞങ്ങളോടൊപ്പം ഇരിക്കും. ദുഃഖം സ്ഫുരിക്കുന്ന കണ്ണുകൾ തുറന്ന് ഞങ്ങളെ തുറിച്ചുനോക്കിക്കൊണ്ട് അവൻ ഞങ്ങൾ പറയുന്നതു് ശ്രദ്ധിച്ചു കേൾക്കും...

അവസരം കിട്ടുമ്പോൾ അവൻ ''ഹാ!'' എന്ന് പറയും.

തന്നെ ആരും ശ്രദ്ധിക്കാത്തതിലുള്ള അക്ഷമ പ്രകടിപ്പിക്കയാണ് അവൻ എന്ന് ഞങ്ങൾക്ക് അറിയാം.

ഞങ്ങൾ അവൻെറ നേരെ നോക്കാതെ ചിരിച്ചുകൊണ്ട് പറയും:

''അവൻ എത്ര പാടുപെടുന്നു! ആരും അവൻെറ പേരു പറയരുതു്. അല്ലെങ്കിൽ തന്നെപ്പററിയാണ് സംസാരിക്കുന്നതെന്ന് അവൻ മനസ്സിലാക്കും.'' അവനെ അങ്ങിനെ പററിക്കാൻ ഞങ്ങൾക്ക് ഇഷ്ടമായിരുന്നു.

അവൻ സംഭാഷണത്തിൽ പങ്കുകൊള്ളാനും ഞങ്ങളുടെ ശ്രദ്ധയിൽപ്പെടാനും എല്ലാ അടവുകളും പ്രയോഗിക്കും. ഒടുവിൽ ഒന്നും ഫലിക്കുന്നില്ലെന്നു കാണുമ്പോൾ തൻെറ വലിയ വാ മുഴുവൻ തുറന്ന് അവൻ കോട്ടുവായിടും.

അവൻെറ വാ കാണാൻ നല്ല ചന്തമായിരുന്നു. ചുവപ്പുനിറമായിരുന്നു അതിന്. ചുററും ഒരു തരം തൊങ്ങൽ പിടിപ്പിച്ചിട്ടുണ്ടെന്ന് തോന്നി. കൂർത്ത വലിയ പല്ലുകൾ.

ഞങ്ങൾ മുൻതീരുമാനം പാടെ മറന്ന് അവൻെറ വായിലേക്കു നോക്കും, അവൻെറ പല്ലിൻെറ ഭംഗി കാണാൻ.

വാസ്ക അപ്പോൾത്തന്നെ. ഞങ്ങളുടെ നടുവിലേക്ക് കയറിവരും. അവൻെറ വാ ഒരു തവണകൂടി പരിശോധിക്കാൻ ഞങ്ങൾ ശ്രമിക്കുമെങ്കിലും അവൻ തല തിരിക്കും. അവന് സന്തോഷമായി, ഞങ്ങൾ അവനെ ശ്രദ്ധിച്ചിരിക്കുന്നു.

പട്ടണവാസികരം മാത്രമല്ല അടുത്തുള്ള ഗ്രാമങ്ങളിലും മലമുകളിലെ ചെറുഗ്രാമങ്ങളിലും താമസിക്കുന്നവർപോലും ഞങ്ങളുടെ കടുവക്കുട്ടിയെ കാണാൻ വരാറുണ്ടായിരുന്നു. അവർ പടിക്കു പുറത്തുള്ള മണിയടിച്ചാലുടൻ ഞങ്ങരം ഓടിച്ചെന്നു് ഗയിററു തുറക്കും.

''ഇവിടെ ഒരു ഇണങ്ങിയ കടുവയുണ്ടെന്നു് കേട്ടു. ഞങ്ങളെ ഒന്നു കാണിക്കാമോ? ഞങ്ങരം പണം തരാം.''

വരുന്നവരോടു് കോപ്പെക്കു് വാങ്ങാൻ ഞങ്ങരംക്കു് ആദ്യം വലിയ ഉത്സാഹമായിരുന്നു. ഒരാളിൽനിന്നു് അഞ്ചുകോപ്പെക്ക് വീതം പിരിച്ചെടുത്തു് ഒരിക്കൽ രണ്ടു റൂബിരം ഞങ്ങരം ഉണ്ടാക്കി. പക്ഷെ അച്ഛനു് അതു് തീരെ ഇഷ്ടമായില്ല. പണം വാങ്ങാൻ പാടില്ലെന്നു് അദ്ദേഹം വിലക്കി. സന്ദർശകരെ കുറെ അകലെ നിർത്തണമെന്നും, വാസ്കയെ തലോടാനോ അവനെ തീററാനോ ആരെയും അനുവദിക്കരുതെന്നും, കൂട്ടത്തിൽ അച്ഛൻ നിർദ്ദേശിച്ചു.

മുതിർന്നവർ ഞങ്ങളുടെ അനുവാദം ചോദിക്കുമ്പോരം ഞങ്ങരം അഭിമാനംകൊണ്ടിരുന്നു.

''നിങ്ങരം എത്രപേരുണ്ടു്? ശരി, ഇവിടെ, ഗയിററിനു പുറത്തുതന്നെ നിന്നോളൂ. ഞങ്ങരം അവനെ വിളിച്ചുകൊണ്ടുവരാം. എന്നാൽ അവനെ തലോടാൻ ശ്രമിക്കുകയോ തിന്നാൻ എന്തെങ്കിലും ഇട്ടുകൊടുക്കുകയോ ചെയ്യരുതു്.''

''ശരി, നിങ്ങരം പറഞ്ഞതെല്ലാം ഞങ്ങരം അനുസരിക്കാം.''

ഗയിററിൻെറ സമീപം അവർ വരിയായി നില്ക്കും.

ഞങ്ങരം തോട്ടത്തിൽച്ചെന്നു് വാസ്കയെ വിളിക്കും. അവൻ സന്ദർശകരുടെ മുമ്പിലെത്തുന്നതു് വലിയ ഗമയിലാണു്.

അവനെ കണ്ടാലുടൻ ആളുകരം പുറകോട്ടുമാറും. അപ്പോരം വാസ്ക ആശ്ചര്യത്തോടെ ഞങ്ങളുടെ മുഖത്തു നോക്കും.

ഞങ്ങരം ആളുകളുടെ പേടി മാററാൻ ശ്രമിക്കും:

''പേടിക്കാനൊന്നുമില്ല. അവൻ നന്നായി ഇണങ്ങിയതാണു്.''

''നിങ്ങരം ഭയപ്പെടുന്നതെന്തിനാണെന്നുപോലും അവനു് അറിയാൻ പാടില്ല. നോക്കൂ, അവൻ എത്ര നല്ല കുട്ടിയാണു്!''

ഇങ്ങിനെ പറഞ്ഞുകൊണ്ടു് ഞങ്ങരം വാസ്സുയുടെ വായിൽ കയ്യിടു കയും തലയിൽ തലോടുകയും ചെവികളിലും കഴുത്തിലും ചോറിയു കയും അവന്റെ കനത്ത കാൽപ്പത്തി പൊക്കി പതുപതുത്ത ഉള്ളങ്കാൽ സന്ദർശകർക്കു കാണിച്ചുകൊടുക്കുകയുംചെയ്യും.

''ഇതു കണ്ടോ,'' ഞങ്ങരം പറയും. ''അവൻ നഖങ്ങരം ഉള്ളി ലേക്കു വലിച്ചിരിക്കുകയാണു്. പേടിക്കാൻ ഒന്നുമില്ല.''

അവർ വാസ്സുയെ നോക്കിക്കൊണ്ടു നില്ക്കും. നോക്കിയാലും നോക്കി യാലും അവർക്കു മതിവരില്ല. വാസ്സുയെ എല്ലാവർക്കും വളരെ ഇഷ്ടപ്പെ ടും. അവനെ ഒന്നു് തലോടാതെ തിരിച്ചുപോകാൻ കഴിയുകയില്ലെന്നു് അവർക്കു തോന്നും.

''പാടില്ല,'' ഞങ്ങരം പറയും. ''അതു് അനുവദിച്ചാൽ ഞങ്ങരം കുഴപ്പത്തിലാവും.''

''ഇല്ല.''

''ഉവ്വു്.''

അവരുടെ നിർബ്ബന്ധം സഹിക്കവയ്യാതാകുമ്പോരം ഞങ്ങരം പറ യും:

''ഇതൊരു കടുവയാണെന്നു് ഓർമ്മിക്കണം. അതു് ഒരു കടിത ന്നാലോ? അപ്പോരം ഞങ്ങളെന്തുചെയ്യും?''

സാധാരണയായി ഇതുകേരംക്കുമ്പോരം അവർ പിൻവാങ്ങും.

ഒരു ദിവസം വാസ്സു തോട്ടത്തിലൂടെ ഉലാത്തുമ്പോരം വേലിയി ലുള്ള ഒരു പഴുതു് അവന്റെ ശ്രദ്ധയിൽപ്പെട്ടു. അവൻ അതിലൂടെ തലയി ട്ടു പുറത്തേക്കു നോക്കി. തെരുവിൽ പട്ടികരം ഓടിനടക്കുന്നതും വണ്ടി ക്കാരും കുതിരകളും കൂടിനില്ക്കുന്നതും കുറെ ദൂരെയായി കുട്ടികരം പന്തുകളി ക്കുന്നതും അവൻ കണ്ടു. വേലിക്കരികിലുള്ള പുല്ലിലിരുന്നു് ഒരു കൂട്ടർ ചീട്ടുകളിക്കുന്നു.

വാസ്സു എല്ലാം കണ്ടുമനസ്സിലാക്കി. അവൻ തല അകത്തേക്കു് വലിച്ചിട്ടു് ഉദ്വേഗഭരിതനായി ചീറുകയും ''വുഫ്!'' എന്നു് പറയുക യുംചെയ്തു.

പഴുതിലൂടെ അവൻ വീണ്ടും തല പുറത്തേക്കു നീട്ടി.

തന്നെ മനുഷ്യർ അവഗണിക്കുന്നതു് തീരെ സഹിക്കാൻകഴിയാത്തതുകൊണ്ടു്, കുറെനേരം നോക്കിയിരുന്നിട്ടു് അവൻ പഴുതിലൂടെ ഇഴഞ്ഞു പുറത്തു കടന്നു് ചീട്ടുകളിക്കാരുടെ സമീപമെത്തി.

അവർ തിരിഞ്ഞുനോക്കിയപ്പോഠം വാസ്കയെ കണ്ടു.

''ഹാ!'' അവൻ പറഞ്ഞു.

എല്ലാവരും ചാടിയെണീററു. ഒരുവൻ മറെറാരാളോടു പറഞ്ഞു:

''വരൂ, വാസ്ക! നമുക്കു് വേഗം സ്ഥലംവിടാം. ഫോറസ്ററുടെ കടുവയാണിതു്. ഇതുപോലൊരു നീചൻ വേറെങ്ങുമില്ല.''

''വരൂ, വാസ്ക!'' എന്നു പറയുന്നതു കേട്ടപ്പോഠം തന്നെ വിളിക്കുകയാണെന്നാണു് കടുവ വിചാരിച്ചതു്. അവൻ അവരുടെ പിന്നാലെ ചെന്നു. അവർ പേടിച്ചു് ഓട്ടംതുടങ്ങി. ആവഴി വന്ന ഒരു സ്ത്രീ നിലവിളിച്ചു. വാസ്ക അമ്പരന്നുപോയി. അവൻ പൊടിനിറഞ്ഞ റോഡിന്റെ നടുക്കു് കുത്തിയിരുന്നു് ചെവി മാന്തിത്തുടങ്ങി. ചിന്തയിൽ മുഴുകി വാസ്ക നടുറോഡിൽ ഇരിക്കുന്നതു്, യാദൃച്ഛികമായി വേലിക്കരികിൽ ചെന്നു് പുറത്തേക്കു നോക്കിയ അച്ഛൻ കണ്ടു. അയല്ക്കാരുടെ സംഘം അവനെ നോക്കി ചിരിച്ചുകൊണ്ടു് അല്പം അകലെ നിന്നിരുന്നു.

അച്ഛൻ വേലി കടന്നു് വാസ്കയുടെ സമീപമെത്തി. അച്ഛനെ കണ്ടപ്പോഠം അയല്ക്കാർക്കു് ധൈര്യമായി. വാസ്കയെ അച്ഛൻ വീട്ടിലേക്കു് കൊണ്ടുപോരാൻ തുടങ്ങിയപ്പോഠം അവർ പറഞ്ഞു:

''കുറച്ചുകഴിയട്ടെ. അവനെ അല്പനേരം കൂടി ഇവിടെ നിർത്തൂ.''

''എന്തൊരു രസമാണു് അവനെ നോക്കിനില്ക്കാൻ!''

''അതു് ഒരു പൂച്ചയാണോ അതോ മററുവല്ല മൃഗവുമാണോ?''

കടുവകളെപ്പററി അച്ഛൻ അവരോടു് പറഞ്ഞു. വാസ്ക ഗുസ്തിപിടിക്കുന്നതു് എങ്ങിനെയെന്നു് അദ്ദേഹം അവർക്കു കാണിച്ചുകൊടുത്തു. അച്ഛൻ വാസ്കയുടെ ചെകിട്ടിൽ മെല്ലെ ഒന്നടിച്ചു. വാസ്ക കാൽപൊക്കി അച്ഛനെ തടയുകയും തിരിച്ചു് അടിക്കുകയും ചെയ്തു.

ഒടുവിൽ അച്ഛൻ അവനെ വീട്ടിലേക്കു് നടത്തിയപ്പോഠം കുറച്ചു് പിന്നിലായി അയല്ക്കാരും നടന്നു വന്നു.

''വാസ്ക, നീ ഒരു കൊച്ചുമിടുക്കനാണു്!'' അവർ പറഞ്ഞു. ''ഞങ്ങളെ കാണാൻ വന്നതിനു് നന്ദി!''

ഞങ്ങൾക്കു് ഒരു പാട്ട കോഴിക്കുഞ്ഞുങ്ങൾ ഉണ്ടായിരുന്നു. വാസ്കു യെ അവ വളരെയേറെ ആകർഷിച്ചു.

ഒരു ദിവസം മഴപെയ്തു് തോർന്നപ്പോൾ വാസ്കു മുററത്തു് നടക്കാനിറങ്ങി. എല്ലായിടത്തും ചേററുകുഴികൾ ഉണ്ടായിരുന്നു. വാസ്കു സൂക്ഷിച്ചു് ഒരു പൂച്ചയെപ്പോലെ കാലുകൾ വിറപ്പിച്ചുകൊണ്ടു് അവയ്ക്കു് ചുററും നടന്നു.

വെയിലത്തു് കൊത്തിപ്പെറുക്കിക്കൊണ്ടിരുന്ന ഒരു പിടക്കോഴിയേയും കോഴിക്കുഞ്ഞുങ്ങളേയും അപ്പോഴാണു് അവൻ കണ്ടതു്. കോഴിക്കുഞ്ഞുങ്ങൾ മൃദുരോമങ്ങൾകൊണ്ടുണ്ടാക്കിയ പന്തുകൾപോലെയിരുന്നു. വാസ്കു ചെവികൾ തലയോടു് ചേർത്തുപിടിച്ചു. ഇരയുടെമേൽ ചാടിവീഴുമ്പോൾ അവൻ എപ്പോഴും അങ്ങിനെയാണു്. കോഴിക്കുഞ്ഞുങ്ങളുടെമേൽ ചാടിവീഴാൻ തയ്യാറായി അവൻ നിലംപററിക്കിടന്നു.

ആപത്തു് ആസന്നമായിരിക്കുന്നുവെന്നു് മനസ്സിലായ പിടക്കോഴി പരിഭ്രമിച്ചു. അതു് കുഞ്ഞുങ്ങളെ തട്ടത്തുക്കൂട്ടിയിട്ടു് തൂവലുകൾ വിടർത്തി വാസ്കുയെ ഭയങ്കരമായി ആക്രമിച്ചു. അതു് ചിറകിട്ടടിക്കുകയും ചാടിച്ചെന്നു് അവൻെറ കണ്ണു കൊത്തിപ്പറിക്കാൻ ശ്രമിക്കുകയും ചെയ്തു.

വാസ്കു പേടിച്ചുപോയി. അവൻ തലകുലുക്കിക്കൊണ്ടു് തിരിഞ്ഞോടി. താൻ എങ്ങോട്ടാണു് പോകുന്നതെന്നു നോക്കാതെ അവൻ നേരെ ചേററുകുഴികളിൽ ചെന്നു ചാടുകയും ചെളിവെള്ളം തെറിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. പിടക്കോഴിയും പിന്നാലെ ചെന്നു. കൂടുതൽ വാശിയോടെ അതു് പിന്നിൽനിന്നു് വാസ്കുയെ കൊത്തിക്കൊണ്ടിരുന്നു. പേടിച്ചരണ്ട വാസ്കു പൂമുഖത്തേക്കുള്ള പടികൾ ചാടിക്കയറിയശേഷമാണു് പിടക്കോഴി പിൻതിരിഞ്ഞതു്. ചിറകിട്ടടിച്ചിട്ടു് അഭിമാനത്തോടെ തലയുയർത്തിപ്പിടിച്ചു് അതു് കോഴിക്കുഞ്ഞുങ്ങളുടെയടുത്തേയ്ക്കു പോയി.

ഒരു വലിയ പെരുന്നാൾദിവസത്തിൻെറ തലേന്നായിരുന്നു കോഴികളുമായുള്ള വാസ്കുയുടെ അടുത്ത ഏററുമുട്ടൽ. അന്നു് എല്ലാവരും വലിയ തിരക്കിലായിരുന്നു. അതിരാവിലെ മുതൽ ഞങ്ങൾ വീടു വൃത്തിയാക്കുന്നതിലും അടുക്കളയിൽ പലതരം പലഹാരങ്ങളുണ്ടാക്കുന്നതിലും മുഴ



കി. അതിൻെറ ബഹളത്തിനിടയിൽ ജന്തുക്കാംക്ക് തീററകൊടുക്കുന്ന കാര്യം ഞങ്ങാം മറന്നുപോയി.

പട്ടികാംക്ക വിശന്നു. വാസ്തസ്സം.

പെട്ടെന്നു് സോന്യ അടുക്കളയിലേക്ക് ഓടിവന്നു് വിളിച്ചുപറഞ്ഞു:

''അമ്മേ! പട്ടികാം എന്താണു ചെയ്യതെന്നു് വന്നുനോക്കു!''

''എന്തു പററി?'' എന്നുചോദിച്ചുകൊണ്ടു് അമ്മ ധൃതിയിൽ സോന്യയുടെ കൂടെ പോയി.

ഭക്ഷണം തന്നത്താനെടുത്തു് തിന്നാൻ പട്ടികാം തീരുമാനിച്ചു. പെരുന്നാാം സദ്യയ്ക്കായി അമ്മ കരുതിവച്ചിരുന്ന ''ഹാം'' ആണു് അവ അകത്താക്കിയതു്. നിലവറയിൽ കടന്നു് പട്ടികാം അതു തട്ടിക്കൊണ്ടു പോയി.

വാസ്സുസ്സും തീററികൊടുത്തിട്ടില്ലെന്നു് ഞങ്ങരം പെട്ടെന്നു് ഓർ മ്മിച്ചു. അവൻെറ ഭക്ഷണം തയ്യാറാക്കാൻ ഞങ്ങരം ഓടി. എന്നാൽ ഞങ്ങരം വൈകിപ്പോയിരുന്നു.

വിശപ്പുകൊണ്ടു് ക്ഷുഭിതനായി വാസ്സു വെയിലത്തു് ഇരിക്കുക യായിരുന്നു. മുററത്തു് ചികഞ്ഞുനടന്ന പിടക്കോഴികളെ അവൻ കോപ ത്തോടെ നോക്കിക്കൊണ്ടിരുന്നെങ്കിലും അവയുടെ അടുത്തു ചെല്ലാൻ അവൻ ധൈര്യപ്പെട്ടില്ല. മുമ്പൊരിക്കൽ പിടക്കോഴി തന്നെ കൊത്തി യതു് അവൻ ഇപ്പോഴും ഓർക്കുന്നുണ്ടു്.

ആ സമയത്തു് മുടന്തനായ ഒരു പൂവങ്കോഴി പ്രാഞ്ചിപ്രാഞ്ചി അ വിടെയെത്തി.

വാസ്സു ചാടിവീണു് ഒരു നിമിഷത്തിനുള്ളിൽ ആ പാവം കോഴി യെ വായിലാക്കി. പൂമുഖത്തു നിന്നിരുന്ന ഞങ്ങരം അതു കണ്ടു് അവ ൻെറ നേരെ ആക്രോശിക്കുകയും വിളിച്ചുകൂവുകയും ചെയ്തു.

ബഹളം കേട്ടു് അച്ഛൻ അകത്തുനിന്നു് ഓടിവന്നു. കയ്യിൽ കി ട്ടിയ കമ്പെടുത്തു് അവനിട്ടു് ഒന്നു് കൊടുത്തുകൊണ്ടു് അദ്ദേഹം അലറി: ''വിടു് അതിനെ!''

കോർത്തുപിടിച്ച പല്ലുകരംക്കിടയിലൂടെ വാസ്സു ഭീഷണമായി മുറു മുറുത്തു. അവൻെറ കണ്ണുകരം ജ്വലിച്ചു. ആരെയും പേടിപ്പെടുത്തുന്ന രൂപ മായിരുന്നു അപ്പോരം അവൻേറതു്. ഇത്തവണ വെറുതെ വിട്ടാൽ വാസ്സു വീണ്ടും ഇതാവർത്തിക്കുമെന്നു് അച്ഛനു് അറിയാമായിരുന്നു.

അച്ഛൻ ഒരടികൂടി കൊടുത്തു.

വാസ്സു മോങ്ങിക്കൊണ്ടു് നിന്നു് ചാടിയെങ്കിലും കോഴിയെ വി ട്ടില്ല.

അച്ഛൻ അവനെ പിൻകാലുകളിൽ പിടിച്ചു് തൂക്കിയെടുത്തു് വേ ലിയിൽ ഇടിച്ചു.

നിർദ്ദയമായ ശിക്ഷയായിരുന്നു അതു്. എന്നാൽ ക്ഷുഭിതനായ ആ കടുവ ഉടൻ ശാന്തനായി. ചത്ത കോഴിയെ അപ്പോരംത്തന്നെ അവൻ താഴെയിട്ടു. മയക്കം ബാധിച്ചതുപോലെ അവൻ അവിടെ തളർന്നു് ഇരു ന്നു.

അമ്മ വേഗം അവനു ഭക്ഷണംകൊടുത്തു. അതുകഴിഞ്ഞു് അവൻ തോട്ടത്തിലേക്കു് പോയി.

വളരെ കാലത്തേക്കു് അവൻ അച്ഛനോടു് പിണങ്ങിയിരുന്നു. അവൻ അച്ഛന്റെ അടുത്തുചെല്ലുകയോ അച്ഛനെ ഉരുമ്മുകയോ, ''സംസാരിക്കുക''യോ ചെയ്തില്ല.

എങ്കിലും അവൻ പിന്നീടു് ഒരിക്കൽപ്പോലും കോഴിയെ പിടിക്കാൻ ശ്രമിച്ചിട്ടില്ല. ചിലപ്പോൾ കുററിക്കാട്ടിൽ മറഞ്ഞിരുന്നിട്ടു് അവൻ അവയുടെ നേർക്കു് ചാടിച്ചെല്ലാറുണ്ടായിരുന്നുവെന്നതു് വാസ്തവമാണു്. എന്നാൽ അതു് കളിയായിട്ടായിരുന്നു. കോഴികൾ ഉറക്കെ കൊക്കിക്കൊണ്ടു് നാലുപാടും ഓടിപ്പോവുകയും അതു കണ്ടു് വാസ്കു പേടിച്ചു് തിരിഞ്ഞോടുകയുമാണു് പതിവു്.

ഞങ്ങൾ നാലു സഹോദരിമാരുടെയും ജന്മദിനം അടുപ്പിച്ചു് നാലു ദിവസങ്ങളിലാണു്.

ജന്മദിനത്തിനു് ഒരു കേക്കും അതിഥികളും. ചിരിയും ബഹളവും നിറഞ്ഞ സായാഹ്നവും, ഒരു പ്രത്യേക സമ്മാനവും ആവശ്യമാണല്ലോ. ഒരു ദിവസം അങ്ങിനെ പിറന്നാളാഘോഷിക്കുന്നതു് വലിയ പ്രയാസമുള്ള കാര്യമല്ല. എന്നാൽ നാലു ദിവസം അടുപ്പിച്ചു് കേക്കു് ഉണ്ടാക്കുകയും, അടുപ്പിച്ചു് നാലു സായാഹ്നങ്ങൾ കുട്ടികളുടെ ഒച്ചയും തകർപ്പും സഹിക്കേണ്ടിവരികയും ചെയ്യുമ്പോൾ ആർക്കും മടുപ്പുതോന്നും. സാധാരണ അതു കഴിയുമ്പോൾ അമ്മ ക്ഷീണിതയും ശുണ്ഠിക്കാരിയുമായി കാണപ്പെടും. അതുകൊണ്ടു് നാലു പേരുടേയും പിറന്നാൾ ഒരു ദിവസം ആഘോഷിക്കാൻ ഞങ്ങൾ തീരുമാനിച്ചു. എന്നാൽ അന്നത്തെ കേക്കു് ഗംഭീരമായിരിക്കണം. സൽക്കാരം പൊടിപൊടിക്കണം.

ഞങ്ങളുടെ കൂട്ടായ പിറന്നാളിന്റെ തലേന്നു് അമ്മയെ സഹായിക്കാൻ ഞങ്ങൾ അണിനിരന്നു. മുററവും തോട്ടത്തിലെ നടപ്പാതകളും ഞങ്ങൾ അടിച്ചുവാരി ഭംഗിയാക്കി. അതുകഴിഞ്ഞു് ഏററവും പ്രയാസമുള്ള ജോലി, അതായതു് കേക്കുണ്ടാക്കുന്ന ജോലി, ഞങ്ങൾ ഏറെറടുത്തു. കൂട്ടു് ശരിയാകുന്നുണ്ടോയെന്നു് ഉറപ്പുവരുത്താൻവേണ്ടി ഞങ്ങൾ ഇടയ്ക്കി

ടെ സ്വാദുനോക്കിക്കൊണ്ടിരുന്നു. അതുകൊണ്ടു് ഉണ്ടാക്കാൻ നേരത്തു് കൂട്ടു് വേണ്ടതിന്റെ പകുതിയേ അവശേഷിച്ചിരുന്നുള്ളു. ഒടുവിൽ അമ്മ പറഞ്ഞു:

''മതി, മതി! നല്ല സഹായമാണു് നിങ്ങൾ ചെയ്യുന്നതു്! നിങ്ങളെക്കൂടാതെ ഞാൻ എന്നാലാവുന്നതു ചെയ്തോളാം.'' അമ്മ ഞങ്ങളോടു് കിടന്നുറങ്ങാൻ പറഞ്ഞു.

രാത്രി ഞങ്ങളെല്ലാവരും ഉറങ്ങിക്കഴിഞ്ഞപ്പോൾ അമ്മ ശബ്ദം കേൾപ്പിക്കാതെ മുറിയിലെത്തി ഓരോരുത്തരുടേയും തലയണക്കീഴിൽ ഓരോ സമ്മാനം വച്ചു. ഞങ്ങൾക്കോരോരുത്തർക്കും ആഗ്രഹിച്ചതു കിട്ടി. മൃഗങ്ങളെപ്പററിയുള്ള വിവരങ്ങളടങ്ങിയ ബ്രേമിന്റെ ഒരു പുസ്തകമാണു് സോന്യയ്ക്കു കിട്ടിയതു്. എനിക്കു് കാർഡ്ബോർഡുകൊണ്ടുണ്ടാക്കിയ ഒരു പാവകളി തീയേററും യൂലിയയ്ക്കു് ഒരു ചായപ്പെട്ടിയും നതാഷയ്ക്കു് ''കളപ്പുരമുററത്തെ മൃഗങ്ങൾ,'' എന്ന പേരുള്ള ഒരുതരം കളിയ്ക്കുള്ള സാധനങ്ങളുമാണു് കിട്ടിയതു്.

ഞങ്ങൾ സമ്മാനങ്ങൾ നിരത്തിവച്ചു് ഭംഗി നോക്കിക്കൊണ്ടിരുന്നു. അമ്മയും ഞങ്ങളോടൊപ്പം ആഹ്ലാദിച്ചു. അമ്മ പ്രാതലിനു് ഞങ്ങളെ വിളിക്കാൻ വന്നതാണു്. അവർ കുറെ സമയം ഞങ്ങളുടെ മുറിയിലിരുന്നു. ആഹ്ലാദത്തിമിർപ്പിനിടയ്ക്കു് പ്രാതലിന്റെ കാര്യം ഞങ്ങൾ പാടേ മറന്നുപോയി.

ആ സമയത്തു് ഒരു സന്ദർശകൻ വീട്ടിലെത്തി. പൂമുഖവാതിൽ തുറന്നു കിടക്കുകയായിരുന്നു. അയാൾ ഭക്ഷണമുറിയിൽ പ്രവേശിച്ചതു് ആരും അറിഞ്ഞില്ല. അച്ഛന്റെ ഗുമസ്തന്മാരിലൊരാളായിരുന്നു അയാൾ. മേശയ്ക്കടുത്തു ചെന്നു് അയാൾ പിറന്നാൾകേക്കിന്റെയും ''ജന്മദിനാശംസകൾ, പ്രിയപ്പെട്ടവരെ,'' എന്നെഴുതിയിരുന്നതിന്റെയും ഭംഗിനോക്കി നിന്നു.

''ഇന്നു് ഇവിടെ ഒരു സൽക്കാരം നടക്കാൻ പോവുകയാണു്,'' എന്നു് തന്നത്താൻ പറഞ്ഞിട്ടു് അയാൾ ഒരു മൂളിപ്പാട്ടുമായി മുറിയിൽ ഉലാത്തിത്തുടങ്ങി.

അയാൾ പൊക്കവും വണ്ണവും കുറഞ്ഞ ഒരു ചെറിയ മനുഷ്യനായിരുന്നു. പത്തുവയസ്സുള്ള ഒരു കുട്ടിയുടെ വലിപ്പമേ അയാൾക്കുണ്ടായി

രുന്നുള്ളു. എന്നാൽ തല എടുത്തുപിടിച്ചുള്ള അയാളുടെ നില്പും ഭാവവും കണ്ടാൽ ആരും അയാളെ അവഗണിക്കുകയില്ല.

രണ്ടുവിരൽ നീട്ടിക്കൊടുക്കുകയും അഹംഭാവത്തോടെ പുരികങ്ങൾ ഉയർത്തുകയും ചെയ്താണ് അയാൾ സാധാരണയായി കുട്ടികളെ സ്വീകരിക്കുന്നത്. ഞങ്ങൾക്ക് അയാളെ ഇഷ്ടമായിരുന്നില്ല. രഹസ്യമായി ഞങ്ങൾ അയാളെ കളിയാക്കിയിരുന്നു.

മുറിയിൽ നടന്നുകൊണ്ടിരിക്കുമ്പോൾ അയാൾ തുവാല പോക്കററിൽനിന്നെടുത്ത് മീശതുടച്ചു. സെൻറിൻെറ തീക്ഷ്ണമായ ഗന്ധം മുറിയിൽ പരന്നു.

പെട്ടെന്ന് അയാളുടെ തൊട്ടടുത്തുനിന്ന് ആരോ വെറുപ്പോടെ ''ഫൂ!'' എന്നു പറഞ്ഞു.

അതാരാണെന്ന് അത്ഭുതപ്പെട്ടുകൊണ്ട് അയാൾ ചുററുംനോക്കി.

വാസ്കയായിരുന്നു അത്. തീക്ഷ്ണമായ ഗന്ധംകൊണ്ട് അവൻ തുമ്മി. സോഫയിൽ കിടന്നുറങ്ങിയിരുന്ന അവൻ എണീററിരുന്ന് വീണ്ടും തുമ്മി. വൃത്തികെട്ട മണം! അവൻ മുഖംകൊണ്ട് ഗോഷ്ടികാണിച്ചു. അവൻ നാക്കു നീട്ടി, മൂക്കിനു ചുററുമുള്ള തൊലി ചുളിച്ചു. പാവം ഗൃമസ്കൻ അന്ധാളിച്ചുപോയി. ഇതു കളിയല്ല! തൊട്ടടുത്ത് ജീവനുള്ള ഒരു കടുവ ഇരിക്കുന്നു. ഇരിക്കുന്നത് കടുവയാണ്, കടുവ! അതാണെങ്കിൽ അയാളെ നോക്കി കൊഞ്ഞനം കാണിക്കുന്നു!

വാസ്ക വീണ്ടും തുമ്മിക്കൊണ്ട് തല കുടഞ്ഞു.

ആളുകൾക്ക് ഇത്ര ശക്തിയായ ഗന്ധം എന്തിനാണെന്ന് വന്യമൃഗങ്ങൾക്ക് മനസ്സിലാകുകയില്ല. മൃഗങ്ങൾക്കാണെങ്കിൽ മണം എത്രയും കുറഞ്ഞിരിക്കുന്നതാണ് ഇഷ്ടം. കാരണം ശത്രുവിന് അപ്പോൾ അവയെ കണ്ടുപിടിക്കാൻ പ്രയാസമാണ്.

എങ്ങിനെ രക്ഷപ്പെടണമെന്ന് ഗൃമസ്കൻ തലപുകഞ്ഞാലോചിച്ചു. അയാൾ തുറന്നുകിടക്കുന്ന വാതില്ക്കലേക്ക് ദയനീയമായി നോക്കി. എന്നാൽ നിന്നിടത്തുനിന്ന് അനങ്ങാൻ അയാൾക്ക് ധൈര്യമുണ്ടായിരുന്നില്ല.

വാസ്കയ്ക്കാണെങ്കിൽ ഒരു പുതിയ ആശയം തോന്നി. തീക്ഷ്ണ ഗന്ധമുള്ള ''പയ്യൻ'' തന്നോടൊപ്പം കളിക്കാൻ വന്നതാവും. വാസ്ക താ

ഴെയിറങ്ങി അയാളുടെയടുത്തുചെന്നു്, ''ശരി, നമുക്കു് കളിക്കാം!'' എന്നു പറയുന്നമാതിരി മുരണ്ടു.

ആ മനുഷ്യൻ ഞെട്ടി. വാസ്ക ഒരടി പിന്നോട്ടുവച്ചു. ''പയ്യ ൻെറ'' അസാധാരണമായ പെരുമാററംകണ്ടു് അവൻ ശങ്കിച്ചുനിന്നു. അയാൾക്കു് ശക്തിയായ മണമുണ്ടു്, അയാൾ ഞെട്ടുന്നു, മററുള്ളവരെ പ്പോലെ അയാൾ തന്നോടു് സംസാരിക്കുന്നില്ല! തികച്ചും അസാധാര ണമായ പെരുമാററം!

വാസ്ക ഒരു ചുവടു് പിന്നോട്ടുവച്ചു, പിന്നീടു് ഒന്നുകൂടി. ഒടു വിൽ അവൻ വാതില്ക്കലെത്തി അവിടെ നിന്നു.

''നല്ല പൂച്ച!'' ഒരുതരത്തിൽ അയാൾ പറഞ്ഞു. ''ഓടിക്കോ, പൂച്ചേ, ഓടിക്കോ!''

അയാൾ തുവാല വീശി. വാസ്ക പിന്നെയും ഉറക്കെ തുമ്മി. അ യാൾ മേശയുടെ മറുവശത്തേക്കു് ഓടി.

കൊള്ളാം! ''പയ്യൻ'' തലതിരിഞ്ഞ പെരുമാററം നിർത്തി കളി ക്കാൻ തയ്യാറായിരിക്കുന്നു! വാസ്ക സന്തോഷത്തോടെ അയാളുടെ പി ന്നാലെ ചാടിച്ചെന്നു. അയാൾ സോഫയിലേക്കു് ചാടിക്കയറി, തൊട്ടു പിന്നിൽ വാസ്കയും. പെട്ടെന്നു് അയാൾ മേശപ്പുറത്തേക്കു് ചാടി, കേക്കി ൻെറ തൊട്ടടുത്തു് നിരത്തിവച്ച പാത്രങ്ങളുടെ ഇടയിൽ പതുങ്ങിയി രുന്നു. അയാളെവിടെപ്പോയെന്നു് ഒരു നിമിഷത്തേക്കു് വാസ്കയ്ക്കു പിടി കിട്ടിയില്ല.

രസമുള്ള കളി തുടങ്ങിവച്ചിട്ടു് ''പയ്യൻ'' എവിടെ മറഞ്ഞു?

മുൻകാലുകൾ മേശപ്പുറത്തു വച്ചു് എണീററുനിന്നുകൊണ്ടു് വാസ്ക ചുററും കണ്ണോടിച്ചു. ആഹാ! അതാ അയാൾ അവിടെയിരിക്കുന്നു! തന്നെ കാത്തു് മേശപ്പുറത്തു കയറിയിരിക്കുന്നുണ്ടു്!

സന്തോഷംകൊണ്ടു് വാസ്ക കുത്തിമറിഞ്ഞു. ആ മനുഷ്യൻ വല്ലാ തെ പേടിച്ചുപോയി. ഡംഭു മറന്നു്, മുങ്ങിച്ചാവാൻ പോകുന്ന ഒരു വനെപ്പോലെ, അയാൾ വിളിച്ചുകൂവി:

''ഓടിവരണേ! ഓടിവരണേ!''

വാസ്ക ഇടയ്ക്കിടെ ചാട്ടം നിർത്തി മേശപ്പുറത്തേക്കു് എത്തിനോ ക്കികൊണ്ടിരുന്നു. എത്താനും ഇഞ്ചുകലെ കടുവയുടെ മോന്തയും ഉദ്വേഗം

കൊണ്ടു് കത്തിജ്വലിക്കുന്ന കണ്ണുകളും കാണുമ്പോഠം അയാഠം സെൻറുപുര ട്ടിയ തൂവാലയെടുത്തു വീശിക്കൊണ്ടു് മുറവിളിക്കൂട്ടും:

''ദൈവമേ! ആരെങ്കിലും ഒന്നു് ഓടിവരണേ! വേഗം!''

നിലവിളി കേട്ടു് ഞങ്ങഠം ഭക്ഷണമുറിയിലേക്കു് ഓടി. വാതി ല്ക്കൽ ഞങ്ങഠം തരിച്ചുനിന്നുപോയി: ഞങ്ങളുടെ ഭംഗിയുള്ള പിറന്നാഠം കേ ക്കിൻെറ തൊട്ടടുത്തു്, പേടിച്ചരണ്ടു് വെളുത്തു വിളറി അച്ഛൻെറ ഗൃമ സ്ഥൻ ചടഞ്ഞിരിക്കുന്നു. അയാളുടെ നിഷ്പ്രഭമായ കണ്ണുകഠം, ഒരു ഭ യങ്കരസത്വത്തെ മുമ്പിൽ കാണുന്നതുപോലെ ഭീതിയോടെ തറയിലേക്കു തുറിച്ചുനോക്കി. എന്നാൽ അവിടെ, ചിരികൊണ്ടു് എഴുന്നുനില്ക്കുന്ന മീശരോമങ്ങളുള്ള കൊച്ചു വാസ്കു മാത്രമേ ഉണ്ടായിരുന്നുള്ളു.

ഞങ്ങഠം പൊട്ടിച്ചിരിച്ചു. സന്ദർശകൻ കരുതലോടെ വാസ്കുയെ നോക്കിക്കൊണ്ടുതന്നെ ഒരു പുഞ്ചിരി വരുത്തി. എങ്കിലും മേശപ്പുറത്തു നിന്നു് താഴെയിറങ്ങാൻ അയാഠംക്കു ധൈര്യമുണ്ടായിരുന്നില്ല.

ആ സമയത്തു് അച്ഛൻ കടന്നുവന്നു. താഴെയിറങ്ങാൻ അച്ഛൻ അ യാളെ സഹായിച്ചു. അയാളുടെ വസ്ത്രങ്ങഠം നേരെയാക്കിക്കൊണ്ടു് അ ദ്ദേഹം വാസ്കുയുടെ പെരുമാററത്തിനു് മാപ്പുചോദിച്ചു. അദ്ദേഹം വാസ്കു യെ കാലുകൊണ്ടു് തള്ളുകയും കർശനമായി ഞങ്ങളോടു് ഇങ്ങിനെ പറ യുകയും ചെയ്തു:

''നിന്നു ചിരിക്കാതെ ആ ജന്തുവിനെ ഇവിടുന്നു് കൊണ്ടുപോ കിൻ!''

ഞങ്ങഠം ''ആ ജന്തുവിനെ'' മുൻകാലുകളിൽ പിടിച്ചു് തോട്ടത്തി ലേക്കു കൊണ്ടുപോയി. അവിടെയിരുന്നു് ഞങ്ങഠം മതിയാവോളം ചിരിച്ചു.

ആ വസന്തത്തിലും വേനലിലും ശിശിരത്തിലും ഞങ്ങഠം വാസ്കു യെ ലാളിച്ചു വഷളാക്കി. എന്നാൽ ഇലകഠം കൊഴിഞ്ഞു് തോട്ടം ശൂന്യ മായപ്പോഴാണു് വാസ്കു ഒരു വലിയ കടുവയായി വളർന്നിരിക്കുന്നുവെ ന്നു് പെട്ടെന്നു് ഞങ്ങഠംക്കു തോന്നിയതു്.

ക്രമേണ അവൻ കുട്ടിക്കളികഠം ഉപേക്ഷിച്ചു് കൂടുതൽ ഗൗരവമുള്ള കളികളിൽ വ്യാപൃതനായിത്തുടങ്ങി. പിൻതുടരുക, പതുങ്ങിനടക്കുക,

മൽപ്പിടുത്തംനടത്തുക, ചാടുക മുതലായവയിലായി അവനു് താല്പര്യം.

വളർച്ചപ്രാപിച്ച കടുവയുടെ ചില സ്വഭാവവിശേഷതകൾ ശൈശവത്തിൽത്തന്നെ അവനിൽ ഉണ്ടായിരുന്നു: ശബ്ദമുണ്ടാക്കാതെ ഇഴഞ്ഞുചെന്നു് പക്ഷികളുടേയും മൃഗങ്ങളുടേയും മുകളിൽ ചാടിവീഴാൻ അവനു് ഇഷ്ടമായിരുന്നുവെന്നതു് ഒരു ഉദാഹരണമാണു്. വളർന്നപ്പോൾ അവ കൂടുതൽ പ്രകടമായി.

പിടക്കോഴിയുമായി ഏറ്റുമുട്ടി പരാജയപ്പെടുകയും പൂവൻകോഴിയെ പിടിച്ചതിനു് ശിക്ഷിക്കപ്പെടുകയും ചെയ്തതിനുശേഷം വാസ്ക ഒററക്കോഴിയെപ്പോലും തൊട്ടിട്ടില്ല. എങ്കിലും തൂവലുകളുടെ സുഖകരമായ സ്പർശനവും പൂവങ്കോഴിയുടെ തളർന്ന ശരീരം കടിച്ചുപിടിച്ചപ്പോഴുണ്ടായ അനുഭവവും അവൻ മറന്നിരുന്നില്ല.

അതുകൊണ്ടു് അവൻ ഒരു പുതിയ കളി കണ്ടുപിടിച്ചു.

ആരുമില്ലാത്തപ്പോൾ കുട്ടികളുടെ മുറിയിൽ കടന്നു് അവൻ കളി തുടങ്ങും.

കട്ടിലിൽനിന്നു് ഒരു തലയണ വലിച്ചെടുത്തു് അതിൻെറ മൂല കടിച്ചുകീറിയിട്ടു് കാലുകൊണ്ടു് തട്ടി അതിൽനിന്നും തൂവൽ നാലുപാടും പറത്തുക എന്നതായിരുന്നു അവൻെറ വിനോദം.

ഒരു കാട്ടുപക്ഷിയെ വേട്ടയാടുന്നതുപോലെതന്നെയാണല്ലോ അതു് !

വാസ്ക ചീറുകയും മുറുമുറുക്കുകയും ചെയ്യുന്നതു കേട്ടു് ഓടിയെത്തി അവനെ സംഭവസ്ഥലത്തുവച്ചുതന്നെ ഞങ്ങൾ പിടികൂടും. തലയണ നിലത്തു കിടക്കുന്നു, വാസ്ക രൗദ്രഭാവത്തിൽ അതിൻെറമീതെ കയറിയിരിക്കുന്നു. അവൻെറ ദേഹം മുഴുവൻ തൂവലുകൾകൊണ്ടു് മൂടിയിരിക്കുകയാണു്.

''നിനക്കെന്താണു്? പല്ലുവരുന്നുണ്ടോ?'' എന്നുചോദിച്ചുകൊണ്ടു് ഞങ്ങൾ ഓരോ സാധനങ്ങൾ അവൻെറ വായിൽനിന്നു് വലിച്ചെടുക്കും. ''അവനു് ഒരു സാധനംപോലും വെറുതെ വിടാൻ വയ്യെന്നുതോന്നുന്നു! എല്ലാം കടിച്ചുപറിക്കണം!''

ഞങ്ങൾ ഇതിനു് ഒരു പരിഹാരം കണ്ടുപിടിച്ചു. ഞങ്ങൾ വാസ്കയ്ക്കു് സ്വന്തമായി ഒരു സമ്മാനം കൊടുത്തു, ഒരു പഴയ ഫെൽററ് ബൂട്ടു്.

ഒരു ചരടുകെട്ടി ഞങ്ങൾ അതു വലിച്ചുകൊണ്ടുനടക്കും. പൂച്ച എലിയെ പിടിക്കുന്നതുപോലെ വാസ്ക അതിൻെറ മുകളിൽ ചാടിവീഴും. കുറെ കളിച്ചിട്ട് ഞങ്ങൾ ബുട്ട് അവനു് വിട്ടുകൊടുക്കും. അവൻെറ ശ്രദ്ധ തിരിച്ചുവിടാൻ അതു വളരെ സഹായിച്ചു. അതു വായിലുള്ളപ്പോൾ മറെറാന്നും അവൻ തൊടുകയില്ല. ബൂട്ടും കടിച്ചു പിടിച്ചുകൊണ്ടു് അവൻ അന്തസ്സോടെ നടന്നുപോകും.

കുതിരയെ നോക്കിയിരിക്കാൻ വാസ്കയ്ക്കു് ഇഷ്ടമായിരുന്നു. തോട്ടത്തിൽ പ്രത്യേകം വളച്ചെടുത്ത ഒരിടത്തു് കുതിരയെ മേയാൻ വിടുമ്പോൾ വാസ്ക അതിനെത്തന്നെ നോക്കിക്കൊണ്ടു് മണിക്കൂറുകളോളം കുററിച്ചെടികളുടെയിടയിൽ മറഞ്ഞിരിക്കും.

ഞങ്ങൾക്കു് വളരെ ഇഷ്ടമുള്ള ഒരു കളി ഇതായിരുന്നു:

ഞങ്ങൾ പാവകളെ ചെറിയ വണ്ടികളിൽ കയററി ലൈലാക്കു് ചെടികളുടെ ഇടയിലൂടെ തുറസ്സായ ഒരിടത്തേക്കു കൊണ്ടുപോകും.

ഇടുങ്ങിയ ഒരു പാതയിലൂടെ സോന്യയും യൂലിയയും നതാഷയും വണ്ടികൾ വലിച്ചുകൊണ്ടുനടക്കും. ഞാൻ ഒരു കമ്പിൻെറ പുറത്തു് സവാരിചെയ്യും—എൻെറ പ്രിയപ്പെട്ട പടക്കുതിരയായ ചുഴലിക്കാററാണതെന്നാണു് സങ്കല്പം.

സാവധാനം മുന്നോട്ടു നീങ്ങുന്നതിനിടയിൽ ഞങ്ങൾ പറയും: ''ഈ പ്രദേശത്തുവച്ചു് പലപ്പോഴും വന്യമൃഗങ്ങൾ ഗ്രാമീണരെ ആക്രമിക്കാറുണ്ടു്.''

ഉടൻതന്നെ കുററിക്കാട്ടിനിടയിൽ വാസ്കയുടെ വലിയ കണ്ണുകൾ തിളങ്ങുന്നതു് കാണാറാവും. ഏതുനിമിഷവും ചാടിവീഴാൻ തയ്യാറായി പൂച്ചയെപ്പോലെ അവൻ വണ്ടികളെ പിൻതുടർന്നിരുന്നു.

ഞങ്ങൾ വെളിപ്രദേശത്തിൻെറ അടുത്തെത്തിക്കഴിഞ്ഞു. ചെടികൾ ഇടതൂർന്നു നില്ക്കുന്ന ഏററവും അപകടംപിടിച്ച വഴിയാണു് ഇനിയുള്ളതു്. ഒരു തിരിവിലെത്തുമ്പോൾ വണ്ടികൾ ഓരോന്നായി വളവുതിരിഞ്ഞു് അപ്രത്യക്ഷമാകും.

പെട്ടെന്നു് ഒരു കടുവ ചാടിവന്നു് അവയെ ആക്രമിക്കും. അവൻ ഒരു പാവയെ കടിച്ചെടുത്തുകൊണ്ടു് തോട്ടത്തിൻെറ മറുവശത്തേക്കു പോകും. തോട്ടം ഒരു ഘോരവനമാണെന്നാണു് സങ്കല്പം. സ്വൈരജീവിതം



നയിച്ചിരുന്ന ''ഗ്രാമീണർ'' നിലവിളിക്കുകയും ബഹളംകൂട്ടുകയും ചെയ്യും.

ഞങ്ങൾ ധൃതിയിൽ ''തോക്കെ''ടുത്തുകൊണ്ടു്, കടുവ തട്ടിക്കൊണ്ടുപോയ ''കുട്ടിയെ'' രക്ഷിക്കാൻ പുറപ്പെടും. ഉരുളക്കിഴങ്ങുകൾ അററത്തു വച്ചുകെട്ടിയ കമ്പുകളായിരുന്നു ഞങ്ങളുടെ തോക്കുകൾ. ഉരുളക്കിഴങ്ങുവെടികളേററു് വാസ്ക പിൻവാങ്ങും. യുദ്ധം കഴിഞ്ഞു് നിർഭാഗ്യയായ ''കുട്ടിയെ'' കണ്ടുകിട്ടുമ്പോൾ അവൾക്കു് തലമുടി മാത്രം കാണുകയില്ല. അവിടവിടെ മുറിഞ്ഞു് പഞ്ഞി പുറത്തു ചാടിയിരിക്കുകയും ചെയ്യും.

തൊപ്പിയും തലമുടിയും വാസ്കയുടെ വായിൽനിന്നു് ഞങ്ങൾ വീണ്ടെടുക്കും.

വാസ്ക പുതിയ ഒരു കളി കണ്ടുപിടിച്ചു. അവൻ മരങ്ങളിലേക്കു് ചാടിക്കയറാൻ ശ്രമിച്ചുകൊണ്ടിരുന്നു.

വീടിൻെറ എതിർവശത്തു് ധാരാളം ശാഖകളുള്ള ഒരു മരം നിന്നിരുന്നു. അതിൻെറ ഒരു കൊമ്പിൽ ഞങ്ങൾ ഒരു തുകൽക്കഷണം കെട്ടിത്തൂക്കി. വാസ്ക അതു പിടിക്കാൻ ചാടുന്നതു് ഞങ്ങൾ നോക്കിനിന്നു. തറ

യിൽനിന്നു് രണ്ടുമീററോളം ഉയരത്തിലാണു് തുകൽക്കഷണം തൂങ്ങി ക്കിടന്നതു്. വാസ്ക കനിഞ്ഞുനിന്നു് ഉന്നംനോക്കി ചാടും. പല്ലുകളും നഖങ്ങളും തോൽക്കഷണത്തിൽ കോർത്തുപിടിച്ചു് അവൻ ഊഞ്ഞാലാടു മ്പോഠം അവൻെറ വഴക്കമുള്ള ശരീരത്തിലെ ഓരോ മാംസപേശിയും തുടിച്ചിരുന്നു.

ആട്ടം മതിയാകുമ്പോഠം അവൻ ചാടിയിറങ്ങി നിശ്ശബ്ദനായി മരത്തിനുചുററും ഏതാനും തവണ വലം വച്ചിട്ടു് വീണ്ടും ഉന്നംപിടിക്കും. അവൻെറ കണ്ണുകഠം തീക്കനൽപോലെ തിളങ്ങും. മീശരോമങ്ങഠം വി ജൃംഭിച്ചുനില്ക്കും. വാലു പിടഞ്ഞുകൊണ്ടിരിക്കും.

വാസ്ക നീണ്ടുനിവർന്നുകിടക്കുമ്പോഠം സോഫയ്ക്കു് വേണ്ടത്ര വലി പ്പമില്ലെന്നു തോന്നി.

ഞങ്ങഠം അപ്പോഴും അവനോടൊപ്പം സന്തോഷത്തോടെ കളിച്ചു കൊണ്ടിരുന്നു. എന്നാൽ വാസ്കയുടെ ജീവിതരീതിക്കു് മാററംവരുത്തേണ്ട സമയം അടുത്തെന്നു് അച്ഛനും അമ്മയ്ക്കും തോന്നി.

ഒരു ദിവസം നിർഗ്ഗുണയും ഭീരുവുമായ ഒരു സ്ത്രീ മേയറെ ചെന്നുക ണ്ടു. നവർ കൊക്കുകയും നെടുവീർപ്പിടുകയും ചെയ്തുകൊണ്ടു് വാസ്കയെ പ്പററി പരാതിപറഞ്ഞു:

'ദൈവമെ! ഇതു് എങ്ങിനെ സഹിക്കും? പട്ടണത്തിൽ ഒരു കടുവ അഴിഞ്ഞാടുന്നു! അതോർക്കുമ്പോഠംത്തന്നെ എനിക്കു് തല ചുററു ന്നു! അതു് എന്താണു ചെയ്യാൻപോകുന്നതെന്നു് ആർക്കറിയാം? നമ്മഠം ഇതു് അനുവദിക്കുന്നതെന്തിനാണു്? അപകടം ക്ഷണിച്ചുവരുത്തുന്നതു് എ ന്തിനാണു്?''

മേയർ അച്ഛനെ വിളിപ്പിച്ചു. വാസ്കയെ അലഞ്ഞുതിരിയാൻ അനുവദിക്കരുതെന്നും ഒരു കൂട്ടിലടയ്ക്കണമെന്നും അദ്ദേഹം അച്ഛനോടു് പറഞ്ഞു. കൂടു തയ്യാറാകുന്നതുവരെ കടുവയെ ചങ്ങലയിട്ടു പൂട്ടണമെന്നും അദ്ദേഹം നിർദ്ദേശിച്ചു.

മേയറുടെ ആജ്ഞ അനുസരിക്കുകയേ നിവൃത്തിയുള്ളു.

തുടലിട്ടുപൂട്ടിയതു് വാസ്കയ്ക്കു് ആദ്യം തീരെ ഇഷ്ടമായില്ല. അവൻ വേദന സ്ഫുരിക്കുന്ന സ്വരത്തിൽ മുരണ്ടുകൊണ്ടിരുന്നു.

അവന്റെ വെപ്രാളംകണ്ടു് മനസ്സലിഞ്ഞു് ഞങ്ങൾ, മുതിർന്നവർ കാണാതെ, അവനെ അഴിച്ചുവിടും. (ഞങ്ങൾ അടുത്തില്ലാത്തപ്പോൾ അവരും അങ്ങിനെതന്നെ ചെയ്യാറുണ്ടായിരുന്നു).

അപ്പോൾ വാസ്കു പഴയതുപോലെ തോട്ടത്തിൽ ഓടിനടക്കുകയും സോഫയിൽ നിവർന്നു കിടക്കുകയും, മരക്കൊമ്പിൽ തൂക്കിയിട്ടിരുന്ന തോൽക്കഷ്ണം പിടിച്ചെടുക്കാൻ മുകളിലേക്കു് ചാടുകയും ചെയ്യും. അനങ്ങാതെയിരുന്ന മാംസപേശികൾക്കു് അവൻ വ്യായാമംകൊടുക്കുക യായിരുന്നു.

ദിവസങ്ങൾ പലതു കഴിഞ്ഞു. എന്നിട്ടും കൂടുണ്ടാക്കിയില്ല.

നല്ല വലിപ്പവും ഉറപ്പുമുള്ള ഒരു കൂടുണ്ടാക്കിക്കാൻ വേണ്ടത്ര പണം ഞങ്ങൾക്കുണ്ടായിരുന്നില്ല. ചെറിയ ഒരു കൂട വാങ്ങുന്നതിൽ അർത്ഥമി ല്ലായിരുന്നു. വാസ്കു ഞെങ്ങിഞെരുങ്ങി കഴിയാൻ ഞങ്ങൾ അനുവദിക്ക യില്ല.

മേയറുടെ ഓഫീസിൽനിന്നു് ഇനിയും എന്തെങ്കിലും ശല്യമുണ്ടാകു മെന്നു് ഏതുനിമിഷവും അച്ഛൻ പ്രതീക്ഷിച്ചു. അദ്ദേഹം അസ്വസ്ഥനും ശുണ്ഠിക്കാരനുമായി കാണപ്പെട്ടു. ഭാഗ്യദോഷമെന്നു പറയട്ടെ, ആയിട ക്കു് ഒരു കച്ചവടക്കാരൻ ആ വഴി വരാനിടയായി. ''കടുവയെ എനിക്കു് വിലയ്ക്കു തരൂ! ഞാൻ അതിനു് ഇഷ്ടംപോലെ ഭക്ഷണംകൊടുക്കാം. ഭം ഗിയും വലിപ്പവുമുള്ള ഒന്നാന്തരം ഒരു കൂടുണ്ടാക്കി അതിൽ പാർപ്പിക്കാം. ആ കടുവയ്ക്കു് ഒരു രാജാവിനെപ്പോലെ കഴിയാം.''

എന്നാൽ അച്ഛനും അമ്മയ്ക്കും അതു സമ്മതമായിരുന്നില്ല. കാരണം വാസ്കുയെ വിട്ടുപിരിയാൻ അവർ രണ്ടുപേരും ഇഷ്ടപ്പെട്ടില്ല. പക്ഷെ ഒരു കടുവയെ സംരക്ഷിക്കാൻ വളരെയേറെ പണം ആവശ്യമുണ്ടു്. മാത്രവു മല്ല അയല്ക്കാരെല്ലാം അസംതൃപ്തരാണു്. അവർ ദിവസവും വാസ്കുയെപ്പ റ്റി പരാതി പറയുന്നു. ഇതും മറ്റുപലസംഗതികളും മുൻതീരുമാനം പുന പ്പരിശോധന ചെയ്യാൻ അച്ഛനേയും അമ്മയേയും നിർബ്ബന്ധിതരാക്കി. പോരാത്തതിനു് വാസ്കു പുതിയ ഒരു കുഴപ്പം സൃഷ്ടിക്കുകയും ചെയ്തു.

ഒരു ദിവസം ഉച്ചയ്ക്കു് ഭയങ്കരമായ ഒരു അലർച്ച കേട്ടു് അച്ഛൻ പുറ ത്തേക്കു് ഓടിവന്നു. അമ്മ പൂമുഖത്തുനിന്നുള്ള പടികൾ ഓടിയിറങ്ങുക

യായിരുന്നു. അമ്മ ഉറക്കെ വിളിച്ചുകൂവുകയും വേലിയുടെനേരെ കൈ ചൂണ്ടുകയും ചെയ്തു.

വേലിയ്ക്കരുകിൽ ഒരു ചെറിയ കാട്ടാട്ട് കിടക്കുന്നുണ്ടായിരുന്നു. നഖങ്ങൾ പുറത്തുകാട്ടിക്കൊണ്ട് ആ അസത്തു വാസ്കൂ അതിൻെറ മുതുകിൽ കയറിയിരുന്നിരുന്നു. സന്തോഷംകൊണ്ട് അവൻെറ കണ്ണുകൾ വികസിച്ചു.

അച്ഛൻ ഓടിവരുന്നതു കണ്ടപ്പോൾ വാസ്കൂ ആടിൻെറ പുറത്തുനിന്ന് ചാടിയിറങ്ങി ഓടിപ്പോയി. ഭാഗ്യത്തിന് വാസ്കൂയ്ക്ക് അപ്പോഴും അച്ഛനെ പേടിയുണ്ടായിരുന്നു. കോഴിയെ പിടിച്ചതിന് അച്ഛൻ അവനെ വേലിയിൽ അടിച്ച അന്നു തുടങ്ങിയതാണ് അത്. എന്നിട്ടും ഓടിപ്പോകുന്നതിനിടയിൽ അവൻ അച്ഛൻെറ ബൂട്ടിൽ മാന്താൻ ശ്രമിച്ചു.

അതിനുശേഷം ആരും അവനെ അഴിച്ചുവിടാൻ പാടില്ലെന്ന് അച്ഛൻ കർശനമായി പറഞ്ഞു. വാസ്കൂ തുടലിൽത്തന്നെ കഴിഞ്ഞു. പത്തു ദിവസം കഴിഞ്ഞപ്പോൾ അവൻ വീണ്ടും പഴയ കുസൃതി ആവർത്തിച്ചു. ഇത്തവണ അവൻ തന്നത്താൻ തുടലൂരി ഒരു കുതിരക്കുട്ടിയെ പിടിക്കുകയാണുണ്ടായതു്. അതിനെ ഉപദ്രവിക്കാൻ അവനു സമയം കിട്ടിയില്ല. എങ്കിലും തടയാൻ ചെന്ന ആരെയോ അവൻ കടിച്ചു. വാസ്കൂയെ കച്ചവടക്കാരനു കൊടുക്കാൻതന്നെ ഈ സംഭവത്തിനുശേഷം അച്ഛനും അമ്മയും തീരുമാനിച്ചു.

കച്ചവടക്കാരൻ മൃഗശാലകളിലേക്കു് മൃഗങ്ങളെ വില്ക്കുന്ന ആളായിരുന്നു. അച്ഛൻ അയാളെ വിളിച്ചുവരുത്തി. വാസ്കൂയെ മൃഗശാലയ്ക്കു വില്ക്കുകയില്ലെന്നും അവനെ നന്നായി നോക്കിക്കൊള്ളാമെന്നും അയാൾ വാക്കുതന്നു.

വാസ്കൂയെ കൊണ്ടുപോകുമെന്നറിഞ്ഞപ്പോൾ ഞങ്ങൾ ഉറക്കെ കരഞ്ഞുതുടങ്ങി. അച്ഛനമ്മമാർ ഞങ്ങളെ തോട്ടത്തിലേക്കു് ഓടിച്ചു. കൗശലക്കാരനായ കച്ചവടക്കാരൻ ഞങ്ങളുടെ പിന്നാലെ വന്നു. അയാൾ ഞങ്ങൾക്കു് മിഠായി നീട്ടി. അയാളുടെ സ്വന്തം മൃഗശാല സന്ദർശിക്കാൻ ഞങ്ങളെ ക്ഷണിക്കുകയും തനിക്കു് മൃഗങ്ങളെ ഇഷ്ടമാണെന്നു് അയാൾ പറയുകയും ചെയ്തു.

വാസ്സുയുടെ ജീവിതരീതിയെക്കുറിച്ച് വിവരിച്ചുപറയാൻ അയാൾ ഞങ്ങളോട് അവശ്യപ്പെട്ടു. ആദ്യം അയാളോടു സംസാരിക്കാൻപോലും ഞങ്ങൾ കൂട്ടാക്കിയില്ല. പക്ഷെ ഒടുവിൽ ഞങ്ങൾ വഴങ്ങി. വാസ്സുവിന്നു ഭക്ഷണംകൊടുക്കുന്നതെങ്ങിനെയെന്നും അവനെ കുളിപ്പിക്കുകയും ശുശ്രൂഷിക്കുകയുംചെയ്യുന്നതെങ്ങിനെയെന്നും ഞങ്ങൾ അയാൾക്ക് കാണിച്ചു കൊടുത്തു. അപ്പോഴും ഞങ്ങൾ സംശയത്തോടെയാണ് അയാളെ നോക്കിയിരുന്നത്. താൻ വാസ്സുയോട് എപ്പോഴും സ്നേഹമായി പെരുമാറുമെന്ന് പല പ്രാവശ്യം അയാളെക്കൊണ്ട് ആണയിടീച്ചു പറയിച്ചു.

''പക്ഷെ അവനു് നിങ്ങളുടെ സ്നേഹം വേണ്ടിവരികയില്ല,'' എന്നു് ധിക്കാരപൂർവം പറഞ്ഞിട്ട് ഞങ്ങൾ അവിടെനിന്നുപോയി ഏകാന്തതയിലിരുന്ന് കണ്ണീർവാർത്തു.

ഒടുവിൽ ആ ദുർദ്ദിനം വന്നുചേർന്നു.

ശരത്ക്കാലത്തെ ഒരു സായാഹ്നത്തിൽ ശൂന്യമായ തോട്ടത്തിൽ കാക്കകൾ കരഞ്ഞുകൊണ്ടിരിക്കുമ്പോൾ ഞരങ്ങുന്ന ഒരു വണ്ടി മുററത്തു വന്നുനിന്നു. അതിൻെറമുകളിൽ ഒരു ഇരുമ്പുകൂടാണ് ഉണ്ടായിരുന്നതു്.

അച്ഛൻ അമ്മയോട് അതേപ്പററി തമാശപറയാൻ ഒരു ശ്രമം നടത്തിയെങ്കിലും വാസ്സുയെ അഴിക്കുമ്പോൾ അദ്ദേഹത്തിൻെറ കൈകൾ വിറയ്ക്കുന്നുണ്ടായിരുന്നു. അച്ഛനോടൊപ്പം ഒരു പലകയുടെ മുകളിലൂടെ നടന്ന് കൂട്ടിൽ കയറുമ്പോൾ പേടികൊണ്ട് വാസ്സു അച്ഛൻെറ കാലിനോട് ചേർന്നുനിന്നു. അച്ഛൻ വാസ്സുയെ കൂട്ടിൽ ഒററയ്ക്കാക്കിയിട്ട് പുറത്തു കടന്നപ്പോൾ അവൻ കരയുകയും ഇരുമ്പഴികൾ ദേഹംകൊണ്ട് തള്ളിമാററാൻ ശ്രമിക്കുകയും ചെയ്തുതുടങ്ങി. ഒടുവിൽ ദയനീയമായി തേങ്ങിക്കൊണ്ട് അവൻ മുൻകാലുകൾ അഴികളുടെയിടയിലൂടെ അച്ഛൻെറ നേർക്കു നീട്ടി. വാസ്സുയുടെ ദുഃഖം കണ്ട് സഹിക്കവയ്യാതെ അച്ഛനും അമ്മയും നിശ്ശബ്ദരായി തലകുനിച്ചുനിന്നു.

വാസ്സുയെ കൊണ്ടുപോകുകയാണെന്ന് ഒടുവിൽ ഞങ്ങളും അറിഞ്ഞു. കളിപ്പാട്ടങ്ങൾ ദൂരെയെറിഞ്ഞ് ഞങ്ങൾ മുററത്തേക്ക് ഓടിവന്നു. പുറപ്പെടാൻതുടങ്ങിയ വണ്ടി ഞങ്ങൾ തടഞ്ഞുനിർത്തി.

''വാസ്കൂ! പൊന്നു വാസ്കൂ!'' അഴികളിൽ മുഖമമർത്തിക്കൊണ്ടു് ഞങ്ങഠം ഇടറിയ ശബ്ദത്തിൽ വിളിച്ചു. വാസ്കൂ ഞങ്ങളെ നോക്കി കുറുങ്ങി, ''ഉഫ്'', ഉഫ്!''

അമ്മയുടെ കണ്ണുകഠം നനഞ്ഞിരുന്നു. വണ്ടി വീണ്ടും പുറപ്പെട്ടപ്പോഠം കോട്ടുമെടുത്തുകൊണ്ടു് ഞങ്ങഠം പിന്നാലെ ഓടി. കൂട്ടിൻെറ അഴികളിൽ പിടിച്ചുകൊണ്ടു് ഞങ്ങഠം വാസ്കൂവിനെ പുതിയ വസതിവരെ അനുഗമിച്ചു. പുതിയ വലിയ കൂട്ടിൽ വാസ്കൂവിനുവേണ്ട സൗകര്യങ്ങഠം ചെയ്തുകൊടുത്തുകൊണ്ടു് ഞങ്ങഠം നേരം വളരെ വൈകുന്നതുവരെ അവിടെത്തന്നെ നിന്നു. കച്ചിവിരിച്ചു് മൃദുവായ ഒരു മെത്ത തയ്യാറാക്കിക്കഴിഞ്ഞു് അവനെ തലോടിക്കൊണ്ടു് ഞങ്ങഠം യാത്രചോദിച്ചു:

''നാളെ നേരം വെളുക്കുമ്പോഠംത്തന്നെ ഞങ്ങഠം ഇവിടെയെത്താം.''

ഞങ്ങഠം തിരിച്ചുനടന്നു. അവിടെ, കൂട്ടിനുള്ളിൽക്കിടന്നു് ഞങ്ങളുടെ പ്രിയപ്പെട്ട കടുവ ദയനീയമായി മോങ്ങി. ജീവിതത്തിൽ ആദ്യമായിട്ടാണു് അവൻ ഒററയ്ക്കാകുന്നതു്.

പിറേറന്നു് അതിരാവിലെ ഞങ്ങഠം വാസ്കൂവിനെ കാണാനെത്തി. തോട്ടത്തിൽ മൃഗങ്ങളെ സൂക്ഷിക്കുന്നതിനടുത്തു് ഉറങ്ങിക്കിടന്ന സൂക്ഷിപ്പുകാരനെ ഞങ്ങഠം വിളിച്ചുണർത്തി അകത്തുകടത്താൻ ആവശ്യപ്പെട്ടു.

''നിങ്ങളുടെ മൃഗങ്ങളെ കാണാനല്ല ഞങ്ങഠം വന്നിരിക്കുന്നതു്,'' അയാഠം അകത്തു കയററാൻ മടിച്ചുനിന്നപ്പോഠം ഞങ്ങഠം പറഞ്ഞു. ''ഞങ്ങഠം വാസ്കൂവിനെ കാണാൻ മാത്രമാണു് ഇവിടെയെത്തിയതു്, മനസ്സിലായോ? ഞങ്ങളുടെ കടുവയെ കാണാനാണു് ഞങ്ങഠം വന്നതു്. അവൻ ഞങ്ങളുടേതാണു്, അവനെ കാണാൻ ഞങ്ങഠംക്കു് അവകാശമുണ്ടു്.''

ഞങ്ങഠം അയാളെ തള്ളിമാററിക്കൊണ്ടു് അകത്തേയ്ക്കോടി. അയാഠം നിസ്സഹായനായി തോഠം കുലുക്കിക്കൊണ്ടു നിന്നതേയുള്ളു.

ഞങ്ങളെ പിരിഞ്ഞു താമസിച്ച ആദ്യത്തെ രാത്രിയിൽ വാസ്കൂവിനു് എന്തെങ്കിലും അത്യാപത്തു് പററിയിരിക്കുമെന്നാണു് ഞങ്ങഠം വിചാരിച്ചതു്. വഴിയുടെ മറേറ അററത്തു് ഒരു കൂടിരിക്കുന്നതു ഞങ്ങഠം കണ്ടു. അതിനുള്ളിൽ, ജീവനും ആരോഗ്യവുമുള്ള ഒരു കടുവ ഞങ്ങളെത്തന്നെ

നോക്കിക്കൊണ്ടിരുന്നു. ഞങ്ങൾ സൂക്ഷിപ്പകാരനുമായി തർക്കിക്കുന്നതു് കേട്ടു്, ഞങ്ങളെ സ്വീകരിക്കാനായി ചാടിയെണീററതാണു് അവൻ.

സോന്യയാണു് ആദ്യം അവൻെറയടുത്തെത്തിയതു്.

''സുഖമാണോ, വാസ്സു?'' അവൾ വിളിച്ചു ചോദിച്ചു.

വാസ്സു അവൻെറ മീശരോമങ്ങളിൽ ചിരിപരത്തിക്കൊണ്ടു് മറുപടിപറഞ്ഞു: ''ഊഫ്, ഊഫ്!'' അഴികളുടെ ഇടയിലൂടെ അവൻ ഒരു കാൽ നീട്ടിപ്പിടിച്ചു. ഞങ്ങൾ ഓരോരുത്തരും അതു പിടിച്ചുകലുക്കി.

ഞങ്ങൾ അവൻെറ കൂട് കഴുകി വൃത്തിയാക്കി, പഴന്തുണികൾകൊണ്ടു തുടച്ചു് ഉണക്കി. കച്ചി കുടഞ്ഞുവിരിച്ചു. അവൻെറ പാത്രം കുറെക്കൂടി വൃത്തിയായി കഴുകേണ്ടതായിരുന്നുവെന്നു് ഞങ്ങൾ അഭിപ്രായപ്പെട്ടു. അവൻ വൃത്തികെട്ട പാത്രത്തിൽനിന്നു് ഒന്നും കഴിക്കുകയില്ല. അവനു് തിന്നാൻ കൊടുത്തതെല്ലാം ഞങ്ങൾ സസൂക്ഷ്മം പരിശോധിച്ചു. പിന്നീടു് വാസ്സുവിനെപ്പററിയുള്ള വിവരമെല്ലാം ഞങ്ങൾ അച്ഛനോടും അമ്മയോടും പറഞ്ഞു. അച്ഛൻെറ അടുത്ത ഒഴിവുദിവസംതന്നെ അച്ഛനും അമ്മയും ഞങ്ങളോടൊപ്പം വാസ്സുവിനെ കാണാൻ വന്നു.

വാസ്സു എന്തുമാത്രം സന്തോഷിച്ചെന്നോ! അച്ഛൻ കൂടുതുറന്നു്, വ്യായാമം ചെയ്യാനായി അവനെ വലിയ തോട്ടത്തിലേക്കിറക്കി. വാസ്സു ചാടുകയും പുല്ലിൽക്കിടന്നുരുളുകയും ചെയ്തു. അവൻ അച്ഛൻെറ കാലുകളിൽ ഉരുമ്മുകയും കൈകൾ നക്കുകയും അദ്ദേഹത്തെ കാലുകൾകൊണ്ടു് കെട്ടിപ്പിടിക്കുകയും ചെയ്തുകൊണ്ടിരുന്നു. ഒരു നിമിഷത്തേക്കുപോലും മുമ്പിൽനിന്നു പോവാൻ അവൻ അച്ഛനെ അനുവദിച്ചില്ല. ആ സമയമെല്ലാം മീശരോമങ്ങൾക്കിടയിൽ അവൻ പുഞ്ചിരിക്കുന്നുണ്ടെന്നു് തോന്നി.

കുറെ കളിക്കുകയും അവനു് ഭക്ഷണംകൊടുക്കുകയുംചെയ്തുകഴിഞ്ഞപ്പോൾ ഞങ്ങൾക്കു് തിരിച്ചു പോകാൻ സമയമായി. വാസ്സു ശങ്കകൂടാതെ അച്ഛനോടൊപ്പം കൂട്ടിനുള്ളിലേക്കു കയറി. പെട്ടെന്നു് അച്ഛൻ പുറത്തുകടന്നു് വാതിലടച്ചു. അതും സഹിക്കാൻ അവൻ തയ്യാറായിരുന്നു. അടച്ചിട്ടിരിക്കുകയാണെങ്കിലും അവൻ കുറുങ്ങിക്കൊണ്ടിരുന്നു. അവൻ അഴികളിൽ തല ഉരുമ്മി. ഞങ്ങൾ ഗയിററിനു പുറത്തുകടക്കുന്നതുവരെ മാത്രമേ ഈ ശാന്തത നിലനിന്നുള്ളു.

ഞങ്ങൾ പുറത്തുകടന്നപ്പോൾ വാസ്ക ഇരുമ്പഴികളിൽ ചെന്നിടിക്കുകയും നിരാശയോടെ അലറുകയും ചെയ്തുതുടങ്ങി. ഞങ്ങൾക്ക് അതു് സഹിക്കാൻ കഴിഞ്ഞില്ല.

വാസ്കയുടെ പുതിയ ഉടമസ്ഥൻ ഞങ്ങളെപ്പോലെ നന്നായി അവനെ നോക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. എന്നാൽ അയാൾക്കു് വാസ്തവത്തിൽ മൃഗങ്ങളോടു് പ്രത്യേക മമതയൊന്നും ഉണ്ടായിരുന്നില്ല. ആദായകരമായ ഒരു തൊഴിലായി മാത്രമാണു് അയാൾ അവയെ നോക്കിയതു്. മാത്രവുമല്ല, വാസ്കയെ അയാൾക്കു് ഭയങ്കരപേടിയുമായിരുന്നു.

ഭാഗ്യത്തിനു് ഞങ്ങളോടൊപ്പം താമസിച്ചിരുന്ന ഇസ്മയിൽ എന്നു പേരുള്ള ഒരു കസാക്കുകാരൻ വാസ്കയെ നോക്കാൻവേണ്ടി കച്ചവടക്കാരന്റെ വീട്ടിലേക്കു പോകാൻ സമ്മതിച്ചു. അയാൾക്കു് വാസ്കയെ വലിയ ഇഷ്ടമായിരുന്നു. ഞങ്ങളോടൊപ്പം അയാളും വാസ്കയെ ലാളിച്ചിരുന്നു. അയാൾ ചെന്നതോടെ വാസ്കയുടെ ജീവിതം മെച്ചപ്പെട്ടു.

ഇസ്മയിൽ ഉള്ളതുകൊണ്ടു് അവനു് വീട്ടിൽനിന്നു പോയതിന്റെ സങ്കടം കുറെ കുറഞ്ഞു. അവിടത്തെ ജീവിതം ഒട്ടും മോശമായിരുന്നില്ല. അവനു് വേണ്ടതെല്ലാം തിന്നാൻ കിട്ടിയിരുന്നു.

ഞങ്ങളുടെ വീട്ടിൽനിന്നു് കുറെ അകലെയാണു് വാസ്ക താമസിക്കുന്നതെന്ന വസ്തുത കാലക്രമേണ ഞങ്ങൾ അംഗീകരിച്ചു.

സ്കൂൾ തുറന്നതിൽപ്പിന്നീടു് ഞായറാഴ്ചദിവസങ്ങളിൽ മാത്രമേ ഞങ്ങൾ അവനെ സന്ദർശിക്കാറുള്ളു. ഓരോ പ്രാവശ്യം കാണുമ്പോഴും ഒരാഴ്ചകൊണ്ടു് അവൻ വളരെ വലുതായിട്ടുണ്ടെന്നു് ഞങ്ങൾക്കു മനസ്സിലാക്കാൻ കഴിഞ്ഞു. ഒരു മാസംകൊണ്ടു് അവൻ കൂററനും ശക്തനുമായ ഒരു കടുവയായിമാറി.

ഒരു ദിവസം വാസ്കയുടെ പുതിയ ഉടമസ്ഥൻ ഞങ്ങളുടെ വീട്ടിലേക്കു് ഓടിവന്നു. പരിഭ്രമംകൊണ്ടു് അയാൾക്കു് കാര്യമെന്താണെന്നു് അച്ഛനോടു് പറയാൻപോലും കഴിഞ്ഞില്ല. എന്നാൽ കിതപ്പിന്റെയും ആശ്ചര്യശബ്ദങ്ങളുടേയും ഇടയിൽനിന്നു്, വാസ്കയ്ക്കു് എന്തോ പററിയെന്നു് അച്ഛനു മനസ്സിലാക്കാൻ കഴിഞ്ഞു. അച്ഛൻ തൊപ്പി വലിച്ചെടുത്തുകൊണ്ടു് വാസ്കയുടെയടുത്തേക്കു് ഓടി.

കൂട് തുറന്നുകിടന്നിരുന്നു. അതു ശൂന്യമായിരുന്നു. വാസ്കു വീട്ടിനു ള്ളിലാണെന്നു് ഇസ്സയിൽ അച്ഛനോടു പറഞ്ഞു. അതുകേട്ടപ്പോൾ വാസ്കു യുടെ ഉടമസ്ഥൻ മൃഗവൈദ്യനെ വിളിക്കാനോടി. വാസ്കുയെ കാണാൻ അച്ഛൻ വീട്ടിനുള്ളിൽ പ്രവേശിച്ചു.

വാസ്കു കിതച്ചുകൊണ്ടു് തറയിൽ നീണ്ടുനിവർന്നു കിടന്നിരുന്നു. അവന്റെ കഴുത്തുപട്ട അഴിച്ചുമാററപ്പെട്ടിരുന്നു. അച്ഛൻ കുനിഞ്ഞു് അവ നെ തലോടുകയും പേരെടുത്തു വിളിക്കുകയും ചെയ്തു. എന്നാൽ വാസ്കു അനങ്ങിയില്ല. സമയം വൈകിപ്പോയിരുന്നു. അവനെ സഹായിക്കാൻ ആർക്കും കഴിയുകയില്ല. മിനിട്ടുകൾ കുറെ കഴിഞ്ഞു. വാസ്കു അന്ത്യശ്വ സം വലിച്ചു.

അച്ഛൻ അസ്വസ്ഥനായി. എന്താണു് സംഭവിച്ചതെന്നു് അച്ഛൻ ഇസ്സയിലിനോടു ചോദിച്ചു.

''ആരെങ്കിലും അവനെ അടിച്ചോ? അവനു് ആരെങ്കിലും വിഷം കൊടുത്തതാണോ?''

''ഇല്ല, ഇല്ല, ഇതു് ആരംഭിച്ചിട്ടു് കുറെ നാളായി. ഈയിടെയാ യി അവൻ എപ്പോഴും ഉറക്കംതൂങ്ങുകയും അസ്വസ്ഥനായി കാണപ്പെടുക യും ചെയ്തു. ഓടുകയോ കളിക്കുകയോ ചെയ്യാതെ എപ്പോഴും അവൻ കിടക്കും. ഇന്നുരാവിലെ ഞാൻ കൂടുതുറന്നപ്പോൾ അവൻ തലപൊക്കു കപോലും ചെയ്തില്ല. ഞാൻ അവനെ എണീപ്പിക്കാൻ ശ്രമിച്ചു. ശ്വാസം വിടാൻ അവൻ വല്ലാതെ വിമ്മിഷ്ടപ്പെടുന്നുണ്ടെന്നു് അപ്പോഴാണു് എനിക്കു മനസ്സിലായതു്. യജമാനനെ അങ്ങോട്ടയച്ചിട്ടു് ഞാൻ അവനെ വീട്ടിനുള്ളിലേയ്ക്കു് വലിച്ചുകൊണ്ടുവന്നു. വീട്ടിനുള്ളിൽ അവനു് അല്പം ഭേദംതോന്നുമെന്നു ഞാൻ വിചാരിച്ചു. പാവം വാസ്കു!''

ശവം പരിശോധിക്കാൻ അച്ഛൻ മൃഗഡാക്ടറെ സഹായിച്ചു. ഏതു് രോഗം മൂലമാണു് അവൻ മരിച്ചതെന്നു് അപ്പോൾ മനസ്സിലായി. വാ സ്കുയ്ക്കു് ആവശ്യത്തിൽക്കൂടുതൽ മേദസ്സുണ്ടായിരുന്നു. കൊഴുപ്പടങ്ങിയ മാംസവും ഒരുപാടു വെള്ളവും അവൻ ദിവസവും കഴിച്ചിരുന്നു. ഞങ്ങളുടെവീട്ടിൽവച്ചു് സൂപ്പും, പാലും മുട്ടയുമായിരുന്നു അവന്റെ പ്രധാന ഭക്ഷണം. മാംസം വളരെ കുറച്ചേ അവനു് ഞങ്ങൾ

കൊട്ടത്തിരുന്നുള്ള. മാത്രവുമല്ല ഇവിടെ അവന് വ്യായാമവും വേണ്ടത്ര ഇല്ലായിരുന്നു.

വീട്ടിലെത്തിയപ്പോഠം ആ ദുഃഖവാർത്ത ഞങ്ങളെ അറിയിക്കാൻ അച്ഛൻ വളരെ വിഷമിച്ചു. ഞങ്ങഠം വാസ്സുയെ ഓർത്തു് തേങ്ങിക്കരഞ്ഞു. അവനെ ഒരിക്കലും മറക്കുകയില്ലെന്നും എല്ലാ കുട്ടികളോടും അവനെപ്പററി പറയുമെന്നും ഞങ്ങഠം പ്രതിജ്ഞചെയ്തു.





# ഫ്രാന്തിക്

''നില്ക്കൂ്!'' കുഞ്ഞിക്കുറുക്കന്റെ സങ്കടവും ദേഷ്യവും നിറഞ്ഞ കണ്ണുകളിലേക്കു നോക്കിക്കൊണ്ടു് സോന്യ പറഞ്ഞു: ''ഇവിടെ നിന്നു് നാക്കിട്ടടിച്ചു് അവനെ ശല്യപ്പെടുത്താതെ അവനു് എന്തെങ്കിലും തിന്നാൻ കൊടുക്കൂ്.''

കൊച്ചുകുറുക്കൻ കട്ടിലിന്റെ പിന്നിലുള്ള ഒരു മൂലയിൽ ഞങ്ങൾക്കു പുറംതിരിഞ്ഞിരിക്കുകയായിരുന്നു. അവന്റെ തിളങ്ങുന്ന കണ്ണുകൾ കണ്ണുനീർ നിറഞ്ഞു നിൽക്കുന്നതുപോലെ മിന്നി.

അവൻ തീരെ ചെറുതായിരുന്നു. മൃദുരോമംകൊണ്ടുള്ള ഒരു വാലും കൂർത്ത രണ്ടു കുഞ്ഞിച്ചെവികളും മാത്രമെ അവനുള്ളെന്നു തോന്നി.

ഫോറസ്റ്റർമാരിലൊരാളായ ഫിദോത്ത് ഇവാനൊവിച്ച് ഏതാനം മണിക്കൂറുകൾക്കുമുമ്പ് കതിരപ്പുറത്ത് വീട്ടിലെത്തി ഞങ്ങളെ വിളിച്ചു. ഞങ്ങൾ ഓടിയെത്തിയപ്പോൾ, കയ്യിലുണ്ടായിരുന്ന ഒരു ചാക്കിന്റെ കെട്ടഴിച്ച് അദ്ദേഹം, വിറച്ചുകൊണ്ടിരിക്കുന്നതും രോമാവൃതവുമായ എന്തോ ഒന്നിനെ പുറത്തെടുത്തു.

ചാരനിറമുള്ള ഒരു പൂച്ചക്കുഞ്ഞാണ് അതെന്നാണ് ഞങ്ങൾ ആദ്യം വിചാരിച്ചത്.

''സോന്യാ, ഇതാ'' ഫിദോത് ഇവാനൊവിച്ച് പറഞ്ഞു. ''ഇവനെ അകത്തേയ്ക്കു കൊണ്ടുപൊയ്ക്കോളൂ. ആരും അവനെ പേടിപ്പിക്കാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. ഇപ്പോൾത്തന്നെ അവൻ വല്ലാതെ വിരണ്ടിരിക്കയാണ്.''

സോന്യ കുറുക്കൻകുഞ്ഞിനെ മുറിയിലേക്കു കൊണ്ടുപോയി. അവൾ അവനെ താഴെ വച്ചയുടൻ, അവൻ കട്ടിലിന്റെ പിന്നിലുള്ള ഒരു മൂലയിൽ ചെന്ന് പുറംതിരിഞ്ഞ് ഇരിപ്പായി.

അവൻ വല്ലാതെ പേടിച്ചിരിക്കുകയാണെന്നു മനസ്സിലായതുകൊണ്ട് ഞങ്ങൾ നിലത്തിരുന്ന് അടക്കിയ ശബ്ദത്തിലാണ് സംസാരിച്ചത്.

''എന്തൊരു ഭംഗിയാണ് അവന്!'' നതാഷ കട്ടിലിനടിയിലേക്കു ഒളിഞ്ഞുനോക്കിക്കൊണ്ട് പതുക്കെ പറഞ്ഞു.

അവൾക്ക് അവനെ ഒന്നു തലോടണമെന്നു തോന്നി. എന്നാൽ അവൾ കൈനീട്ടിയ ഉടൻ അവൻ പേടിപ്പിക്കുന്നവിധം മുതുകു വളയ്ക്കുകയും അസാധാരണമായ രീതിയിൽ കുരയ്ക്കുകയും ചെയ്തു: കഹ്, കഹ്! കഹ്! തൊണ്ടയിൽ എന്തോയിരുന്ന് ങ്ർ എന്നു ശബ്ദമുണ്ടാക്കുകയും അവൻ ചുമയ്ക്കുകയുമാണെന്നു തോന്നി.

''കുറുക്കന്മാർ തിന്നുന്നതെന്താണ്?'' കൈ വലിച്ചെടുത്തുകൊണ്ട് നതാഷ ചോദിച്ചു.

''കോഴികളെയായിരിക്കും, അല്ലേ?''

''ആണെന്നു തോന്നുന്നു,'' സഗൗരവം സോന്യ പറഞ്ഞു. ''പക്ഷെ നമ്മൾ അവന് കോഴികളിലൊന്നിനേയും കൊടുക്കുകയില്ല. നിന്റെ പിടക്കോഴിയേയോ കോഴിക്കുഞ്ഞിനേയോ അവനു കൊടുത്താൽ

നീതന്നെ കിടന്നു് കരയും, ഇല്ലേ? അതുമാത്രവുമല്ല, അവൻ ഇപ്പോഴും തീരെ ചെറുതാണു്. അതുകൊണ്ടു് അവനു് പാലാണു് കൊടുക്കേണ്ടതു്. പോയി ഒരു കിണ്ണത്തിൽ കുറച്ചു പാൽ കൊണ്ടുവാ.''

നതാഷ തൊങ്കിച്ചാടി പാലെടുക്കാൻ പോയി. സോന്യ കുറുക്കനെ കയ്യിലെടുത്തു താലോലിച്ചുകൊണ്ടു് നിലത്തിരുന്നു.

''നല്ല കുഞ്ഞിക്കുറുക്കൻ, നല്ല കുഞ്ഞിക്കുറുക്കൻ,'' അവൾ കൊഞ്ചി.

എന്നാൽ കുറുക്കൻെറ രോമം എഴുന്നു. അവൻ നാലുകാലുകളുമുപയോഗിച്ചു് അവളുടെയടുത്തുനിന്നു് കുതിച്ചുമാറി.

സോന്യ അവനെ മടിയിൽ പിടിച്ചിരുത്തി അവൻെറ ചെവിയുടെ പിന്നിൽ മെല്ലെ ചൊറിഞ്ഞു. അവനു് അതിഷ്ടമായെന്നു തോന്നുന്നു. അവൻ അടങ്ങിയിരുന്നു.

അവൻ സോന്യയുടെ കണ്ണുകളിൽത്തന്നെ ഉററുനോക്കി. അവളിൽ വിശ്വാസം വന്നിട്ടെന്നപോലെ അവൻ രോമം നിറഞ്ഞ തല അവളുടെ നെഞ്ചിൽ ചേർത്തുവച്ചു. നതാഷ തിരിച്ചുവന്നപ്പോഴ് കട്ടിലിൻെറ പിന്നിലേക്കു് ഓടിപ്പോകാൻ അവനു് യാതൊരു ഉദ്ദേശവുമുണ്ടായിരുന്നില്ല. അവൻ സോന്യയോടു് കൂടുതൽ പററിച്ചേർന്നിരുന്നു.

നതാഷ പാൽക്കിണ്ണം താഴെ വച്ചു. സോന്യ കുറുക്കൻെറ മൂക്കു് അതിൻെറ നേർക്കു തിരിച്ചു. അവൻ ശബ്ദത്തോടെ മണം പിടിച്ചുകൊണ്ടു് സോന്യയുടെ മടിയിൽനിന്നു് ചാടിയിറങ്ങി കഹ്! കഹ്! ങ്ർ! എന്നു് കുരച്ചുകൊണ്ടു് കിണ്ണത്തിൻെറ ചുററും നടന്നു. പിന്നീടു് അവൻ കിണ്ണത്തിൻെറ തൊട്ടുമുമ്പിൽ നിന്നുകൊണ്ടു് മുതുകുവളച്ചു് അതു ഞങ്ങൾ കാണാതെ മറച്ചുപിടിച്ചു. അവൻ ഉൽക്കണ്ഠയോടെ ഞങ്ങളെ നോക്കിക്കൊണ്ടിരുന്നു. തൻെറ പാൽ ഞങ്ങളാരെങ്കിലും നക്കിക്കുടിക്കുമോയെന്നായിരുന്നു അവൻെറ ഭയം.

''നമുക്കു് മാറിനില്ക്കാം,'' ഞാൻ പറഞ്ഞു. ''പേടിച്ചിട്ടു് അവൻ പാൽ കുടിക്കുന്നില്ല.''

ഞങ്ങളെല്ലാവരും ഒളിച്ചിരുന്നു. സോന്യമാത്രം അവൻെറയടുത്തു് നിന്നു.

കൊച്ചുകുറുക്കൻ അവളെ സംശയത്തോടെ ഒന്നുകൂടി നോക്കിയിട്ടു് പാൽ നക്കിക്കുടിച്ചുതുടങ്ങി. നല്ല നീളമുള്ള കൂർത്ത നാക്കിൻെറ അററം

അല്പം വളഞ്ഞതായിരുന്നു. പൂച്ചയെപ്പോലെ വെടിപ്പായും പട്ടിക്കുട്ടിയെപ്പോലെ വേഗത്തിലും അവൻ പാൽകുടിച്ചുതീർത്തു. അവനു നന്നായി വിശക്കുന്നുണ്ടായിരുന്നു. ഇപ്പോൾ അവന്റെ മുഖത്തു് സംതൃപ്തിയും സന്തോഷവും കളിയാടി. ആനന്ദംകൊണ്ടു് അവന്റെ കണ്ണുകൾ അടഞ്ഞു അവന്റെ കറുത്ത കുഞ്ഞിക്കാലുകളാകട്ടെ ആർത്തികൊണ്ടു് വിറച്ചു.

ഒരു ചെറിയ പൂച്ചയുടെ വലിപ്പമുണ്ടായിരുന്നു അവനു്. അവന്റെ കാലുകൾക്കു് താരതമ്യേന നല്ല ശക്തിയുണ്ടായിരുന്നു. ദേഹം ചെറുതും എല്ലെഴുന്നുനില്ക്കുന്നതും തൂവൽപോലെ കനമില്ലാത്തതുമായിരുന്നു. കഴുത്തു വളരെ മെലിഞ്ഞതായിരുന്നെങ്കിലും രോമം നിബിഡമായി വളർന്നിരുന്നതുകൊണ്ടു് അതിനു് വണ്ണവും ഉറപ്പും തോന്നിച്ചു. കൂർത്തു്, വിറകൊള്ളുന്ന കറുത്ത മൂക്കും കൂർത്ത ചെവികളും ബട്ടൺപോലെയുള്ള കണ്ണുകളും വലിയ തലയുമായിരുന്നു അവന്റേതു്. അവന്റെ രോമത്തിന്റെ നിറം ചാരനിറംകലർന്ന മഞ്ഞയായിരുന്നു. കാലുകളും ചെവിയുടെ അററങ്ങളും കറുത്തിരുന്നു. മുഖത്തിന്റെ ഉരുവശങ്ങളും കഴുത്തും വയറും വെളുത്തതായിരുന്നു.

പാലു കുടിച്ചുകഴിഞ്ഞു് കിണ്ണത്തിൽനിന്നും പാലിൽ കുതിർന്ന ഒരു കഷണം റൊട്ടി വലിച്ചെടുത്തു് അവൻ നിലത്തുവച്ചു് നക്കിത്തുടച്ചു. അതു കടിച്ചുപിടിച്ചുകൊണ്ടു് അവൻ അടുപ്പിനടുത്തേക്കു പോയി.

അവൻ റൊട്ടി താഴെയിട്ടിട്ടു്, കത്തികൾ തേച്ചു വൃത്തിയാക്കാൻ വേണ്ടി ഞങ്ങൾ അടുപ്പിനടുത്തു കൂട്ടിയിരുന്ന ചെറിയ മണൽക്കൂന മണത്തുനോക്കി. അതിന്റെ മണം ഇഷ്ടമാകാഞ്ഞിട്ടാണെന്നു തോന്നുന്നു, അവൻ റൊട്ടിയും കടിച്ചെടുത്തുകൊണ്ടു് മുറിയിൽ വീണ്ടും ഓട്ടംതുടങ്ങി.

''അവൻ തിരയുന്നതെന്താണു്?'' ഒളിസ്ഥലങ്ങളിൽനിന്നു് കഴുത്തുനീട്ടി അവന്റെ ചലനങ്ങൾ ഞങ്ങൾ ശ്രദ്ധിച്ചുകൊണ്ടിരുന്നു. മുറിയുടെ ഓരോ മുക്കും മൂലയും പരിശോധിച്ചശേഷം അവൻ അടുപ്പിനടുത്തേക്കു് തിരിച്ചുപോയി. അവിടെ കൂട്ടിയിരുന്ന മണലിൽ അവൻ ഒരു കുഴിയുണ്ടാക്കി. റൊട്ടിക്കഷണം ആ സമയമെല്ലാം അവൻ കടിച്ചുപിടിച്ചിരുന്നു. ഒടുവിൽ അതു മൂക്കുകൊണ്ടു് മണലിലേക്കു് തള്ളിക്കയററിയിട്ടു് സൂക്ഷ്മതയോടെ മണലിട്ടുമൂടി. പിന്നിടു് തിരിഞ്ഞുനിന്നു് അവൻ അതിന്റെ മീതെ കാഷ്ഠിച്ചുവച്ചു!

''അരുതു്! അതു പാടില്ല!'' സോന്യ വിളിച്ചുപറഞ്ഞു.

അവളുടെ ശബ്ദം കേട്ടു് കുറുക്കൻ ചാടിമാറി. അവൻ അവളുടെ നേരെ തിരിഞ്ഞുനിന്നു് വാലാട്ടുകയും മുരളുകയുംചെയ്തു. മനുഷ്യർ ആഹാരസാധനങ്ങൾ അലമാരകളിൽ സൂക്ഷിച്ചുവയ്ക്കുന്നതുപോലെ കുറുക്കന്മാർ ഇങ്ങിനെ ആഹാരസാധനങ്ങൾ സൂക്ഷിച്ചുവയ്ക്കാറുണ്ടെന്നു് വിശദീകരിക്കാൻ അവൻ ശ്രമിക്കുകയായിരുന്നിരിക്കാം.

''ശരി, ശരി,'' അവന്റെ വിശദീകരണം ഞങ്ങൾക്കു് മനസ്സിലാക്കാൻ കഴിഞ്ഞില്ലെങ്കിലും ഞങ്ങൾ പറഞ്ഞു.

അമ്മ അങ്ങോട്ടു വരുന്ന ശബ്ദം കേട്ടു. അവർ അവിടെയെത്തുന്നതിനുമുമ്പു് ഞങ്ങൾ അവിടം വൃത്തിയാക്കി.

അത്താഴത്തിന്റെ സമയമായപ്പോഴേക്കും ആ കൊച്ചു കുറുക്കൻ മുറിയിലുള്ള സർവ്വതും മണത്തുനോക്കുകയും പരിശോധിക്കുകയും ചെയ്തു. മൂലയ്ക്കിട്ടുകൊടുത്ത കമ്പിളിയിൽ കിടന്നു് കുറെസമയം അവൻ ഉറങ്ങി. അവൻ ഉറങ്ങിക്കിടന്നപ്പോൾ നതാഷ വാതിലിനടുത്തു് ഒരു പെട്ടിപ്പുറത്തു് ഒരു കമ്പും കയ്യിൽപ്പിടിച്ചുകൊണ്ടു് കാവലിരുന്നു.

ഭക്ഷണം കഴിക്കാനിരുന്നപ്പോൾ കുറുക്കൻ അവളുടെ മടിയിലാണിരുന്നതു്. അവൾ തന്റെ സൂപ്പിൽനിന്നും ഇറച്ചിക്കഷണങ്ങളെടുത്തു് അവനെ തീററിക്കൊണ്ടിരുന്നു.

''അവനെ താഴെ നിർത്തു്,'' അവൾ ചെയ്യുന്നതെന്താണെന്നു മനസ്സിലായപ്പോൾ അച്ഛൻ പറഞ്ഞു. ''അവൻ പട്ടിണിയാകുമെന്നു് പേടിക്കണ്ട. നീ ശരിക്കു് ആഹാരം കഴിക്കു്!''

ഞങ്ങൾ ചായകുടിച്ചുകൊണ്ടിരുന്നപ്പോൾ അമ്മ അവനു് ഒരു പഞ്ചസാരക്കട്ട ഇട്ടുകൊടുത്തു. അവനു് വളരെ സന്തോഷമായി. അവൻ അതു കടിച്ചുപൊട്ടിച്ചു് ചെറുകഷണങ്ങളാക്കി നിലത്തിട്ടിട്ടു് അതിരററസന്തോഷത്തോടെ അവ ഓരോന്നായി നക്കിയെടുത്തു് കുറുമുറ എന്നു തിന്നുതുടങ്ങി.

''അവനെ എന്തു വിളിക്കണം, ഫിദോത് അമ്മാവാ,'' ഞങ്ങൾക്കു വളരെ ഇഷ്ടമുള്ള ആ വനംസൂക്ഷിപ്പുകാരന്റെ ചററും നിന്നുകൊണ്ടു് ഞങ്ങൾ ചോദിച്ചു. ''നിങ്ങൾ സമ്മാനിച്ചതായതുകൊണ്ടു് അവനു് നിങ്ങൾതന്നെ പേരിട്ടോളു.''

''അതൊരു കുഴഞ്ഞ പ്രശ്നമാണല്ലോ,'' ഫിദോത് ഇവാനൊവിച്ച് പറഞ്ഞു. ''ഏതെങ്കിലും പഴഞ്ചൻ പേരിട്ടാൽ പോര. എന്റെ സ്നേഹിതന്ന് കൂർത്തമോന്തയുള്ള ഒരു വെളുത്ത പട്ടിയുണ്ട്. ജിപ് എന്നാണ് അതിന്റെ പേർ. നമ്മുടെ ഈ സുന്ദരവിസ്സിയെ ജിപ്പെന്ന് വിളിച്ചാലെന്താ?''

''വേണ്ട വേണ്ട! ജിപ് എന്ന് വിളിക്കുന്നതെന്തിനാണ്? അതു് എന്തൊരു പേരാണ്?'' മുഖംവീർപ്പിച്ചുകൊണ്ട് നതാഷ പറഞ്ഞു. ''നമുക്ക് അവനെ ഫ്രാന്തിക്* എന്നു വിളിക്കാം. സമ്മതിച്ചോ?''

''ഫ്രാന്തിക് കൊള്ളാം, തരക്കേടില്ല,'' ഞങ്ങൾ പറഞ്ഞു.

ഈ സമയമെല്ലാം ഫ്രാന്തിക് മുറി പരിശോധിക്കുകയായിരുന്നു. പെട്ടെന്ന് അവൻ വളരെ രസകരമായ ഒരു കണ്ടുപിടുത്തം നടത്തി: അടുപ്പിനടുത്തുള്ള ബഞ്ചിന്റെ അടിയിൽ ഒരു കുട്ടനിറയെ മുട്ടയിരിക്കുന്നു. അവൻ പിൻകാലുകളിൽ എണീററു നിന്നുകൊണ്ട് കുട്ടയ്ക്കുള്ളിലേക്കു നോക്കി. എത്ര മുട്ടകൾ! ഒരു കുഞ്ഞിക്കുറുക്കൻ ഇത്രയധികം മുട്ടകൾ എന്തുചെയ്യും? ഏതായാലും ആവതു ശ്രമിക്കതന്നെ എന്ന് അവൻ തീരുമാനിച്ചു.

ഒരു നിമിഷംപോലും വെറുതെ കളയാതെ അവൻ ഒരു മുട്ട കടിച്ചെടുത്ത് അടുത്ത മുറിയിലേക്കു കൊണ്ടുപോയി. അവൻ കുട്ടികളുടെ പൊക്കം കുറഞ്ഞ കട്ടിലിലൊന്നിൽ ചാടിക്കയറി പുതപ്പ് കാലുകൊണ്ട് മാററിയിട്ട് മുട്ട തലയണയുടെ അടിയിലേക്ക് തള്ളിവച്ചു. തലയണയിൽ ഒന്നമർത്തിയിട്ട് അവൻ അടുത്ത മുട്ടയെടുക്കാൻ ഓടി.

രണ്ടാമത്തെ മുട്ട ഒളിച്ചുവയ്ക്കാൻ അവൻ കുറെ പാടുപെട്ടു. അതും കൊണ്ട് മുറിയിൽ പല പ്രാവശ്യം ഓടിനടന്നു. ഒടുവിൽ അവൻ ഒരു തോൽച്ചെരിപ്പ് കണ്ടുപിടിച്ചു. അതു മണപ്പിച്ചുനോക്കിയിട്ട് അവൻ മുട്ട ചെരിപ്പിനുള്ളിലേക്കു തള്ളിവച്ചു. അവൻ മൂന്നാമത്തെ മുട്ടയെടുക്കാൻ പുറപ്പെട്ടു.

അവൻ ചെയ്യുന്നതെന്താണെന്ന് കണ്ടപ്പോൾ ഫിദോത് ഇവാനൊവിച്ച് പറഞ്ഞു:

---

* ഫ്രാന്തിക്—സുന്ദരവിസ്സി എന്നർത്ഥമുള്ള ഫ്രാൻത് എന്ന റഷ്യൻ വാക്കിൽനിന്ന്.

''ഹേ, ഫ്രാന്തിക്, നീ ഒരു വിരുതനാണല്ലോ!'' അദ്ദേഹം കുട്ടയെടുത്തു് ബെഞ്ചിൻെറ മുകളിൽ വച്ചു.

ഫ്രാന്തിക്കിനെ തൊണ്ടിസഹിതം കണ്ടുപിടിച്ചിരിക്കുന്നു. അവൻ പെട്ടിയുടെ പുറകിൽ ഒളിക്കാൻ ശ്രമിച്ചു. എന്നാൽ സോന്യ അങ്ങോട്ടു നോക്കുന്നതു കണ്ടപ്പോൾ മുട്ട ഒളിച്ചുവയ്ക്കാൻ പററില്ലെന്നു അവനു മനസ്സിലായി. അവൻ കടിച്ചു് മുട്ടത്തോടിൽ ഒരു ദ്വാരമുണ്ടാക്കി അതിലൂടെ മുട്ട വലിച്ചുകുടിച്ചിട്ടു് ചിറിനക്കി.

വയർ വല്ലാതെ നിറഞ്ഞിരുന്നെങ്കിലും മുട്ട വെറുതെ കളയാൻ പററുമോ?

ഫ്രാന്തിക്കിൻെറ പേടിയെല്ലാം പോയി. അവൻെറ അഹ്ലാദഭരിതമായ മുഖം ഒരു കോമാളിയുടേതുപോലിരുന്നു. കുസൃതിയോടെ അവൻെറ കണ്ണുകൾ തിളങ്ങി. ഗംഭീരശാപ്പാടുകഴിഞ്ഞു് അവൻെറ വയർ ഒരു റബർ പന്തുപോലെ വീർത്തിരുന്നു.

വിളക്കിൻെറയടുത്തേക്കു് പറന്നുവരുന്ന വണ്ടുകളേയും ശലഭങ്ങളേയും നോക്കിക്കൊണ്ടു് അവൻ സോന്യയുടെ മടിയിൽ ചുരുണ്ടു കിടന്നു.

ഒഴിഞ്ഞ ഒരു ചെറിയ അലമാരയിൽ ഫ്രാന്തിക്കിനെ കിടത്തിയിട്ടാണു് അമ്മ ഉറങ്ങാൻ പോയതു്.

നതാഷയുടെ കിടക്ക കുടഞ്ഞു വിരിച്ചുകൊണ്ടിരിക്കുമ്പോൾ ഫ്രാന്തിക് തലയണയുടെ അടിയിൽ ഒളിച്ചുവച്ച മുട്ട അമ്മയ്ക്കു കിട്ടി.

''നതാഷ മിടുമിടുക്കിയാണു്,'' ചിരിച്ചുകൊണ്ടു് അമ്മ പറഞ്ഞു. ''ഇതാ, അവൾ ഒരു മുട്ടയിട്ടിരിക്കുന്നു!''

നതാഷയൊഴിച്ചു് മറെറല്ലാവരും ചിരിച്ചു. താൻ മുട്ടയിട്ടിട്ടേയില്ല എന്നു പറഞ്ഞുകൊണ്ടു് അവൾ പൊട്ടിക്കരഞ്ഞു. ഞങ്ങൾ തമാശ നിർത്തിയിട്ടു്, ഇതെല്ലാം ഫ്രാന്തിക്കിൻെറ പണിയാണെന്നു പറഞ്ഞു് അവളെ ആശ്വസിപ്പിച്ചു.

''കണ്ടോ, അമ്മേ,'' അമ്മയോടു് അവൾ പരിഭവിച്ചു്. ''ഫ്രാന്തിക് മുട്ടയിട്ടിട്ടു് അതു ഞാനാണെന്നു് അമ്മ പറഞ്ഞു!''

അതു നല്ല തമാശയായിരുന്നതുകൊണ്ടു് ഞങ്ങൾ ഫ്രാന്തിക്കിനെ വഴക്കുപറയാൻ മറന്നുപോയി. എന്നാൽ അന്നു വൈകിട്ടു് ചെരിപ്പു്

ഇട്ടപ്പോഠം അച്ഛൻ കലശലായി കോപിച്ചു. കാരണം കാലു ചെരിപ്പി നുള്ളിൽ വച്ചപ്പോഠം ഒരു മുട്ട പൊട്ടി ചെരിപ്പും കാലും വൃത്തികേടാക്കി. ഫ്രാന്തിക് ഒരസത്താണെന്നു് അച്ഛൻ പറഞ്ഞു.

ആദ്യമൊക്കെ ഫ്രാന്തിക് ഞങ്ങളോടൊപ്പം മുറിക്കുള്ളിൽത്തന്നെ കഴിച്ചുകൂട്ടി. എന്നാൽ ഞങ്ങഠം സമയമധികവും ചെലവഴിക്കുന്നതു് മുററത്തും തോട്ടത്തിലുമായിരുന്നതുകൊണ്ടു് അവനു് വല്ലാത്ത ഏകാന്തത അനുഭവപ്പെട്ടു. അവൻ പേടിച്ചുപേടിച്ചു് പൂമുഖത്തേക്കു് ഇഴഞ്ഞുവന്നു.

ഇതിനകം അവൻ മനുഷ്യരുമായി ഇണങ്ങിക്കഴിഞ്ഞു. തുറന്നുകിടക്കുന്ന വാതിലിലൂടെ ഇടയ്ക്കിടെ അകത്തേക്കു് ഒളിഞ്ഞുനോക്കാറുള്ള പട്ടികളേയും ആട്ടിൻകുട്ടിയേയും മാത്രമേ അവനു് ഇപ്പോഠം പേടിയുള്ളു.

ഒരു ദിവസം ഫ്രാന്തിക് പൂമുഖത്തേക്കു് കടന്നുവന്നു് വെയിലുള്ള ഒരിടത്തു് കിടക്കാൻ ധൈര്യപ്പെട്ടു.

പെട്ടെന്നു് കുഞ്ഞിക്കുളമ്പുകഠം നിലത്തു പതിക്കുന്ന ശബ്ദം കേട്ടുതുടങ്ങി. സ്കിപ്പാൻ എന്നുപേരുള്ള ഞങ്ങളുടെ അരുമയായ ആട്ടിൻകുട്ടി പടവുകഠം കയറി പൂമുഖത്തെത്തി.

ഫ്രാന്തിക് പേടിച്ചുവിരണ്ടു് വാതില്ക്കലേയ്ക്കോടി. എന്നാൽ സ്കിപ്പാൻ അവൻെറ വഴിമുടക്കി. പാവം ഫ്രാന്തിക് എന്തുചെയ്യും?

കണ്ണെടുക്കാതെ ആട്ടിൻകുട്ടിയെത്തന്നെ ഉററുനോക്കിക്കൊണ്ടു് അവൻ നിലത്തോടു് ചേർന്നു് കിടന്നു. സ്കിപ്പാൻ അവനെയും തുറിച്ചുനോക്കുന്നുണ്ടായിരുന്നു. സ്കിപ്പാൻ ഒന്നു ചീററിയിട്ടു് തല കുലുക്കിക്കൊണ്ടു് ഫ്രാന്തിക്കിൻെറ നേർക്കു് പാഞ്ഞു.

ആറാഴ്ച മാത്രം പ്രായമുള്ള ഒരു ആട്ടിൻകുട്ടി അപകടകാരിയായ ഒരു ശത്രുവല്ലെങ്കിലും ഫ്രാന്തിക് ഭയചകിതനായി. അവൻ തഞ്ചത്തിൽ ഒരു ചുണ്ടെലിയെപ്പോലെ സ്കിപ്പാനെ കടന്നു് മുറിക്കുള്ളിലേക്കു് ഓടിപ്പോയി കട്ടിലിനടിയിൽ ഒളിച്ചു.

സ്കിപ്പാൻ പിന്നാലെ ചെന്നു് കട്ടിലിനടിയിലേക്കു് തലയിട്ടു.

കട്ടിലിനുകീഴെയുള്ള ഇരുട്ടിലെത്തിയപ്പോഠം ഫ്രാന്തിക്കിനു് ആത്മവിശ്വാസം തിരിച്ചുകിട്ടി: ഇതു് തൻെറ മാളംപോലെതന്നെയാണു്,

തുറന്ന പൂമുഖംപോലെയല്ല! കിടക്കവിരിയുടെ തൂങ്ങിക്കിടക്കുന്ന തൊങ്ങലുകൾക്കിടയിലൂടെ പുറത്തേക്കു് തലനീട്ടി അവൻ ഉറക്കെ കുരച്ചു: കഹ്, കഹ്, കഹ്! ങ്ർർർ!

സ്കിപ്പാൻ പരിഭ്രമിച്ചു പിറകോട്ടുമാറി. അതു് ഒരു ചുവടു പിന്മാറിയ ഉടൻതന്നെ ഫ്രാന്തിക്കിന് കൂടുതൽധൈര്യമായി. അവൻ കുരച്ചുകൊണ്ടു് മുന്നോട്ടു വന്നു. അവൻ തലപൊക്കി ചെവികൾ പിന്നാക്കം പിടിച്ചു. ഇപ്പോൾ മുഠാളനായ സ്കിപ്പാനാണു് പേടിച്ചുപോയതു്.

ഫ്രാന്തിക് കുരയ്ക്കുന്നതു കേട്ടു് ഞങ്ങൾ സഹായത്തിനു് ഓടിയെത്തി.

അവിടെ നില്ക്കുന്നതു് പന്തിയല്ലെന്നു് മനസ്സിലാക്കി സ്കിപ്പാൻ ജന്നൽപ്പടിയിലേക്കു ചാടിക്കയറി. കുസൃതിയോടെ സോന്യയെനോക്കി തലകുലുക്കിയിട്ടു് അവൻ അവിടെനിന്നു് തോട്ടത്തിലേക്കു ചാടി.

ഫ്രാന്തിക് സന്തോഷത്തോടെ വാലാട്ടിക്കൊണ്ടു് ഞങ്ങളെ സ്വീകരിക്കാൻ ഓടിവന്നു.

''പാവം! അവൻ വല്ലാതെ പേടിച്ചുപോയി. അവന്റെ ഹൃദയം എത്ര വേഗമാണു് മിടിക്കുന്നതെന്നു് നോക്കു്!'' ഞങ്ങൾ എല്ലാവരും ഫ്രാന്തിക്കിനെ തലോടി. ആശ്വസിപ്പിക്കാനായി അവനു് ഒരു പഞ്ചസാരക്കട്ട കൊടുത്തു.

അതിനുശേഷം വളരെ നാളത്തേക്കു് മുറിവിട്ടിറങ്ങാൻ അവൻ ധൈര്യപ്പെട്ടിട്ടില്ല. ജന്നലിൽനിന്നു് ഞങ്ങളെ നോക്കി അവൻ തൃപ്തിപ്പെട്ടു.

ഞങ്ങൾ പന്തുകളിതുടങ്ങുമ്പോൾ ഫ്രാന്തിക് ജന്നല്പടിയിൽ ഇരിപ്പുറപ്പിക്കും. അവിടെയിരുന്നു് അവൻ ഞങ്ങളെ ഉററുനോക്കും. രോമനിബിഡമായ വാൽ മുൻകാലുകളിൽ ചുററി, വളച്ചുവച്ചുകൊണ്ടു് അവിടെയിരിക്കുമ്പോൾ അവൻ ഒരു പൂച്ചയാണെന്നേ തോന്നൂ. അവൻ നന്നായി ഇണങ്ങിക്കഴിഞ്ഞു. ഞങ്ങൾ കൊടുക്കുന്നതെന്തും അവൻ തിന്നും: റൊട്ടി, മുട്ട, പഞ്ചസാര, വേവിച്ച പച്ചക്കറികൾ, പഴങ്ങൾ, ജാം. പുല്ലുപോലും അവൻ തിന്നിട്ടുണ്ടു്. എന്നാൽ അവന്റെ സ്വാദുനോട്ടം ഒന്നു പ്രത്യേകമായിരുന്നു. ഉദാഹരണത്തിനു് ജാം നക്കിത്തിന്നുകഴിഞ്ഞാലുടൻ അവൻ നേരത്തെ തിന്നാൻ കിട്ടിയതിൽനിന്നു് എവിടെയെങ്കിലും സൂക്ഷിച്ചു

വച്ചിട്ടുള്ള ചീഞ്ഞ മാംസക്കഷണമെടുത്ത് സന്തോഷത്തോടെ ചവച്ചുതുടങ്ങും.

അവൻ പല പ്രാവശ്യമായിട്ടാണ് ഭക്ഷണം കഴിച്ചിരുന്നതു്. ഓരോ പ്രാവശ്യവും കുറേശ്ശെമാത്രമെ അവൻ തിന്നുകയുള്ളു. എന്നാൽ മിച്ചം വരുന്നതു് ഒരിക്കലും അവൻ ഉപേക്ഷിക്കയില്ല. ആദ്യം റൊട്ടി കിട്ടിയപ്പോഠം ചെയ്തതുപോലെ ബാക്കിവരുന്ന ആഹാരം എവിടെയെങ്കിലും കുഴിച്ചിടാനായിരുന്നു അവനു് ഇഷ്ടം.

അവന്റെ ഈ ശീലം ഞങ്ങഠംക്കു് അരോചകമായിരുന്നു. തീരെ പ്രതീക്ഷിക്കാത്ത സ്ഥലങ്ങളിലായിരിക്കും അവൻ മാംസക്കഷണങ്ങളും എല്ലും പഞ്ചസാരക്കട്ടയും മററും കൊണ്ടുവയ്ക്കുന്നതു്. രാത്രിയും പകലും ജന്നൽ തുറന്നു കിടക്കുകയായിരുന്നെങ്കിലും അവന്റെ മുറിയിൽ കുറുക്കന്റെ ഗന്ധം രൂക്ഷമായി അനുഭവപ്പെട്ടു. ആ വഴി വരുമ്പോഴെല്ലാം പട്ടികഠം സംശയത്തോടെ മണംപിടിക്കും. അവയെ കണ്ടാലുടൻ ഉറക്കെ കുരച്ചുകൊണ്ടു് ഫ്രാന്തിക് മുന്നോട്ടുവരും. അതുകഴിഞ്ഞു് സുരക്ഷിതമായ ഏതെങ്കിലും ഒരു സ്ഥാനത്തേക്കു് ഓടിപ്പോകും.

ഒടുവിൽ പട്ടികഠംക്കു് അതു പരിചയമായി. അവ അവനെ ശല്യപ്പെടുത്താതായെങ്കിലും അവനുമായി ഒരിക്കലും കൂടുതൽ അടുത്തിട്ടില്ല.

പൂച്ചകളോടോ പട്ടികളോടോ സൗഹാർദ്ദം സ്ഥാപിക്കാൻ ഫ്രാന്തിക് ഒരിക്കലും താല്പര്യം കാണിച്ചിരുന്നില്ല എന്നതാണു് സത്യം. തികച്ചും അപരിചിതരെപ്പോലെ അവർ കഴിഞ്ഞു. ദുർല്ലഭമായി അവയുമായി ഏററുമുട്ടിയിട്ടുള്ള സന്ദർഭങ്ങളിലെല്ലാം ഫ്രാന്തിക്കാണു് തോററതു്.

''ഇര'' തങ്ങളിൽനിന്നു് ഓടിരക്ഷപ്പെടാൻ ശ്രമിക്കുകയോ ഒളിച്ചിരിക്കുകയോ ചെയ്യാതെ കാൽക്കീഴിൽ കടന്നുവരുന്നതെന്തുകൊണ്ടാണെന്നു് വേട്ടപ്പട്ടികഠം അത്ഭുതപ്പെട്ടു.

''ഇതു ഭയങ്കരമാണു്!'' എന്റെ തൊപ്പിക്കുള്ളിൽനിന്നു് പൂപ്പൽ പിടിച്ച ഒരു കഷണം പാൽക്കട്ടി എടുത്തുകളഞ്ഞുകൊണ്ടു് അമ്മ ദേഷ്യത്തോടെ പറഞ്ഞു. ''ആ കുറുക്കൻ എലികളെ പടയോടെ ക്ഷണിച്ചുവരുത്തും!''

''അതു ശരിയല്ല, അമ്മേ,'' സോന്യ പറഞ്ഞു. ''അവൻ ഏതാനും എലികളെ വിളിച്ചുവരുത്തുമായിരിക്കും, പക്ഷെ അവൻതന്നെ അവയെ തിന്നു നശിപ്പിച്ചുകൊള്ളും.''

അതു് സത്യമായിരുന്നതുകൊണ്ടു് അമ്മ പിന്നീടു് ഒന്നും പറഞ്ഞില്ല.

എലിയെ പിടിക്കാൻ ഫ്രാന്തിക്കിനു് ഇഷ്ടമായിരുന്നു. അവൻ അതിനായി മണിക്കൂറുകളോളം മുറികളിൽ ചുററിനടക്കും. ഇടയ്ക്കിടെ നിന്നു് അവൻ തറയിലുള്ള വിടവുകളിൽ മണത്തുനോക്കും. അവൻ വിടവിലേക്കു് മൂക്കു ചേർത്തുപിടിച്ചുകൊണ്ടു് ഗൗരവത്തിൽ ചീറുകയും തല ചരിച്ചുപിടിക്കുകയും ചെയ്യും. ചിലപ്പോൾ അവൻ ശബ്ദമുണ്ടാക്കാതെ മുറിയിലൂടെ നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ പെട്ടെന്നു് ചെവികൾ കൂപ്പിക്കുകയും തറയിൽ ഒരിടത്തേക്കു് തുറിച്ചുനോക്കുകയും ചെയ്തശേഷം അങ്ങോട്ടു് ചാടിവീഴും! തറപ്പലകകളുടെ അടിയിലൂടെ ഒരെലി ഓടിപ്പോയി എന്നാണു് അതിൻെറ അർത്ഥം.

ഒരിക്കൽ ഫ്രാന്തിക് ഒരു ചുണ്ടെലിയെ പിടിച്ചു. അഭിമാനവും സന്തോഷവുംകൊണ്ടു് അവൻ തുള്ളിച്ചാടി. അതിനെ കടിച്ചുപിടിച്ചുകൊണ്ടു് ഒരു പൂച്ചയെപ്പോലെ അവൻ മുറിയിൽ ഓടിക്കളിച്ചു. എന്നാൽ അവനെ സംബന്ധിച്ചിടത്തോളം അതു ദുഃഖത്തിലാണു് കലാശിച്ചതു്. കളിയ്ക്കിടയിൽ അവൻ പാതിചത്ത എലിയെ മുറിയുടെ മദ്ധ്യത്തിൽ ഇട്ടിട്ടു് ഒരു വശത്തേക്കു മാറിനിന്നു് ജ്വലിക്കുന്ന കണ്ണുകളോടെ അതിനെ നോക്കിക്കൊണ്ടിരുന്നു. പെട്ടെന്നു് ഞങ്ങളുടെ പൂച്ച അലമാരിയുടെ പുറത്തുനിന്നു് ചാടിയിറങ്ങി എലിയേയും കടിച്ചെടുത്തുകൊണ്ടു് എവിടെയോ മറഞ്ഞു.

ഫ്രാന്തിക്കിനു് നിസ്സഹായനായി മുറിയിൽ ഓടിനടക്കാനേ കഴിഞ്ഞുള്ളൂ.

''ഫ്രാന്തിക്, നിനക്കതിനെ അപ്പോൾത്തന്നെ തിന്നാമായിരുന്നില്ലേ?'' നതാഷ പറഞ്ഞു. ''നീ അതിനെ ദണ്ഡിപ്പിച്ചു രസിച്ചു. നിനക്കു് ഇങ്ങിനെതന്നെ പററണം.''

ഒരു മാസം കഴിഞ്ഞു. ഫ്രാന്തിക് വളരെ നന്നായി പെരുമാറുകയും വീട്ടിലുള്ള എലികളെയെല്ലാം പിടിക്കുകയും ചെയ്തിരുന്നെങ്കിലും അവനെ വീട്ടിനുള്ളിൽ പാർപ്പിക്കുന്നതു് ഞങ്ങൾക്കു് വലിയ ബുദ്ധിമുട്ടായിത്തീർന്നു. ഒരു ദിവസം രാവിലെ അമ്മ ഫ്രാന്തിക്കിനെ പുറത്തിറക്കി മുറിയുടെ വാതിലടച്ചിട്ടു് അവനെ മുററത്തേക്കു വിളിച്ചു. അവൻ പൂമുഖം വരെ നടന്നുചെന്നു. എന്നാൽ പൂമുഖത്തുനിന്നുള്ള പടികൾ ഇറങ്ങി മുററത്തേക്കു പോവാൻ ധൈര്യമില്ലാതെ അവൻ അടച്ചിട്ട വാതിലിലേക്കു് പ്രതീക്ഷയോടെ നോക്കിക്കൊണ്ടുനിന്നു.

''ഇവിടെ വാ. പേടിത്തൊണ്ടൻ!''

സോന്യ അവനെ എടുത്തു് മുററത്തു നിർത്തി.

അവൻ പേടിച്ചു് പൂമുഖത്തിനരികിലെവിടെയോ ഒളിച്ചു.

ഭാഗ്യദോഷത്തിനു് അതിനടുത്തൊരിടത്തു് കുറെ ധാന്യം ചിതറിക്കിടക്കുന്നതു് ഒരു പൂവൻകോഴി കണ്ടു. അതു് അവിടം ചികഞ്ഞുകൊണ്ടു് പിടകളെ വിളിക്കാനായി ഉറക്കെ കൂവി. ഫ്രാന്തിക്കിൻെറ ഭയം പമ്പകടന്നു. അവൻ ചാടിവീണു് പൂവൻകോഴിയെ കൊന്നു. അതിനെയും വലിച്ചുകൊണ്ടു് അവൻ മുററത്തിൻെറ മറെറാരു കോണിലേക്കു പോയി. ജാഗ്രതയോടെ ചുററും നോക്കിയിട്ടു് മണ്ണു് മാന്തി ഒരു കുഴിയുണ്ടാക്കി കോഴിയെ അതിലിട്ടു മൂടി.

ഇരയെ താൻ ഭംഗിയായി ഒളിച്ചുവച്ചുവെന്നായിരുന്നു ഫ്രാന്തിക്കിൻെറ വിചാരം. എന്നാൽ അതിൻെറ കാലുകൾ മൺകൂനയുടെ മുകളിൽ വടിപോലെ പൊങ്ങിനിന്നതു് അവൻ അറിഞ്ഞില്ല.

നതാഷ മുററം തൂത്തുവാരുകയായിരുന്നു. പൂവൻകോഴിയുടെ കാലുകൾ പൊങ്ങിനിൽക്കുന്നതു് അവൾ കണ്ടു. അവൾ ആ ഭാഗ്യഹീനനെ കുഴിയിൽനിന്നു് വലിച്ചു് പുറത്തിട്ടു. അവളുടെ കണ്ണിലുണ്ണിയായ ''കുക്കി''യായിരുന്നു അതു്.

''എനിക്കു് നിന്നെ കാണണ്ട!'' പൂവനെ ഫ്രാന്തിക്കിൻെറ മുമ്പിലേക്കെറിഞ്ഞുകൊണ്ടു് നതാഷ പറഞ്ഞു. ''നിനക്കു് വിശന്നിട്ടായിരുന്നെങ്കിൽ സഹിക്കാമായിരുന്നു. നീ വെറുതെ എൻെറ കുക്കിയെ ഞെരിച്ചുകൊന്നു.''

''നിന്നോടു പകപോക്കാനാണു് അവൻ അതു ചെയ്തതു്,'' എന്നു

തമാശയായി പറഞ്ഞിട്ട് ഗൗരവത്തിൽ അച്ഛൻ കൂട്ടിച്ചേർത്തു: ''ആ ഗുരുത്തംകെട്ടവനെ തുടലിൽ പൂട്ടണം.''

എപ്പോഴും ഫ്രാന്തിക്കിൻെറ പക്ഷം പിടിക്കാറുള്ള ഞങ്ങൾ ഇപ്പോൾ എതിരുപറഞ്ഞില്ല.

അന്നുതന്നെ അവനെ ഒരു തുടലിട്ടു പൂട്ടി.

അച്ഛൻ ബലമുള്ള ഒരു നീണ്ട കമ്പി മുററത്തിനു കുറുകെ കെട്ടി. അതിൻെറ ഒരററം ലായത്തിൻെറ മേൽക്കൂരയുടെ ഒരു മൂലയിലും മറെറയററം പൂമുഖത്തെ തൂണിലുമാണ് ബന്ധിച്ചിരുന്നതു്.

അതിൽ ഒരു കപ്പി ഘടിപ്പിച്ചിരുന്നു. കനംകുറഞ്ഞ ഒരു നീണ്ട തുടൽ കപ്പിയിൽ കൊളുത്തിയിട്ടു. കപ്പി കമ്പിയിലൂടെ നിഷ്പ്രയാസം ഉരുളും. അതുകൊണ്ടു് ഫ്രാന്തിക്കിനു് മുററത്തിൻെറ ഒരററം മുതൽ മറേറയററം വരെ യഥേഷ്ടം ഓടിക്കളിക്കാൻ സാധിച്ചിരുന്നു.

ആദ്യത്തെ കുറെ ദിവസം അവൻ പട്ടികളെ പേടിച്ച് നിലത്തിറങ്ങാതെ കഴിച്ചു.

ലായത്തിനടുത്തു് കൂട്ടിയിട്ടിരുന്ന തടികളുടെ മുകളിൽ അവൻ താമസമാക്കി. പന്തുപോലെ അവിടെ ചുരുണ്ടുകിടന്നു് അവൻ ഉറങ്ങും. തടികളുടെ ഇടയിൽ അവൻ ആഹാരസാധനങ്ങൾ ഒളിച്ചുവച്ചു. തടികൾ അടുക്കിയിരിക്കുന്നതിൻെറ മുകളിൽ ഇരിക്കുകയോ കിടക്കുകയോചെയ്തു കൊണ്ടു് അവൻ താഴെ, മുററത്തു്, തിരക്കിട്ടു നടക്കുന്ന ആളുകളേയും ജന്തുക്കളേയും ശ്രദ്ധിക്കും.

കഴിയുന്നത്ര ഉയരത്തിൽ കയറാൻ ഫ്രാന്തിക്കിനു് ഇഷ്ടമായിരുന്നു. പൂമുഖത്തിരുന്നു് ഭക്ഷണം കഴിക്കുകയോ ചായകുടിക്കുകയോ ചെയ്യുമ്പോൾ ഞങ്ങൾ ഫ്രാന്തിക്കിനെ വിളിക്കാറുണ്ടായിരുന്നു. അവൻ ഓടിവന്നു് വശത്തുള്ള അഴികൾ ഒരഭ്യാസിയെപ്പോലെ ചാടിക്കടന്നു് ഞങ്ങൾ നീട്ടുന്ന സ്വാദുള്ള സാധനങ്ങൾ വായിലാക്കും.

ഒരുദിവസം ഫ്രാന്തിക്കിനു് മിഠായിയുടെ ഒരു കഷണം കൊടുക്കാനായി നതാഷ മുററത്തെത്തി. എന്നാൽ ഫ്രാന്തിക് അവിടെ ഉണ്ടായിരുന്നില്ല. അവനു് എന്തു പററി? അവൻ എവിടെയാണു്? കപ്പിയും തുടലും എങ്ങും കാണാനില്ല.

''ഫ്രാന്തിക്കിനെ കാണാനില്ല! വേഗം വരൂ!''

അവളുടെ ശബ്ദം കേട്ട് ഞങ്ങൾ ഓടിയെത്തി. ഞങ്ങൾക്ക് ഒന്നും മനസ്സിലായില്ല. ഇതെങ്ങിനെ സംഭവിച്ചു? കമ്പി പൊട്ടിച്ചിട്ടില്ല, എന്നാൽ കപ്പിയും തുടലും കാണാതെപോയിരിക്കുന്നു! അച്ഛൻ കമ്പിയുടെ ഒററം മുതൽ മറെറ അററംവരെ പരിശോധിച്ചു. ലായത്തിൻെറ മേൽക്കൂര പരിശോധിച്ചപ്പോൾ അവിടെ ഒരു കോണിൽ കപ്പിയും തുടലും ഇരിക്കുന്നതു് അദ്ദേഹം കണ്ടു.

''അവൻ ഇവിടെയുണ്ടു്! ഞാൻ അവനെ കണ്ടുപിടിച്ചു!'' അച്ഛൻ വിളിച്ചുപറഞ്ഞു. ''പക്ഷെ അവൻ ഇവിടെ എങ്ങിനെ കയറിയെന്നു മാത്രം എനിക്കു് മനസ്സിലാകുന്നില്ല.''

ലായത്തിൻെറ ഭിത്തിയിൽ ആ സ്ഥാനത്തു് ഒരു കോണി ചാരി വച്ചിരുന്നു. അച്ഛൻ മുകളിൽ കയറി വയ്ക്കോൽത്തട്ടിലേക്കു നോക്കി.

''എന്താ? ക്ഷേമമാണോ? അവൻ ഇവിടെയുണ്ടു്, കുട്ടികളെ,'' എന്നു പറഞ്ഞുകൊണ്ടു് അച്ഛൻ ചിരിച്ചു. ''കുരങ്ങൻ! അവൻെറ ഒരിരുപ്പു കാണണമെങ്കിൽ വേഗം വരിൻ!''

വയ്ക്കോൽക്കൂനയുടെ പുറത്തു് ഞെളിഞ്ഞിരുന്നു് സഗൗരവം പ്രകൃതിസൗന്ദര്യം കണ്ടാസ്വാദിക്കയായിരുന്നു ഫ്രാന്തിക്.

അച്ഛൻെറ തലയും ചുമലുകളും വാതില്ക്കൽ പ്രത്യക്ഷപ്പെട്ടപ്പോൾ അവൻ വാലാട്ടുകയും പുഞ്ചിരിക്കുകയും ചെയ്തു. അവൻ അച്ഛൻെറ ചുമലിലേക്കു് ചാടിക്കയറി. അച്ഛൻ അവനെ താഴെയിറക്കിയിട്ടു് പറഞ്ഞു:

''മഹിളകളേ, പ്രകൃതീദേവിയുടെ ഒരു യുവ ആരാധകനെ പരിചയപ്പെട്ടാലും!''

ഫ്രാന്തിക് നാണിച്ചു് തടിക്കൂനയുടെയടുത്തേക്കു് ഓടിപ്പോയി.

വയ്ക്കോൽത്തട്ടിൻെറ ചുമരിനോടു ചേർത്തു് അഞ്ചു ചെറിയ വീഞ്ഞപ്പെട്ടികൾ നിരത്തിവച്ചിരുന്നു. വേനല്ക്കാലത്തു് കോഴികൾക്കു് മുട്ടയിടാനുള്ള കൂടുകളായിരുന്നു അവ. എല്ലാ ദിവസവും ഉച്ചതിരിഞ്ഞു് ഞാനും നതാഷയും മുകളിൽക്കയറി മുട്ട ശേഖരിക്കും.

പിടക്കോഴികളെല്ലാംതന്നെ മുട്ടയിടുന്നവയായിരുന്നു. അതുകൊണ്ടു് ഓരോ കൂട്ടിലും മൂന്നും നാലും മുട്ടവീതം കാണാറുണ്ടായിരുന്നു. ഇരുനൂറു മുട്ട ശേഖരിച്ചാൽ എനിക്കു് ഒരു പുസ്തകവും നതാഷയ്ക്കു് ഒരു പാവയും സമ്മാനംതരാമെന്നു് അമ്മ ഞങ്ങൾക്കു് വാക്കുതന്നിരുന്നു.

ഞങ്ങരം നൂറിൽപ്പരം മുട്ട ശേഖരിച്ചകഴിഞ്ഞപ്പോരം പിടക്കോഴികരം ഇടുന്ന മുട്ടയുടെ എണ്ണം കുറഞ്ഞുതുടങ്ങി. ഓരോ കൂട്ടിലും രണ്ടോ മൂന്നോ മുട്ടയേ കാണൂ. ചിലപ്പോരം ഒന്നേയുള്ളെന്നും വരാം. ഒടുവിൽ ഒററമുട്ടപോലും കിട്ടാതെയായി.

കോഴികരംക്കു് എന്തു പററി? തീററ പററുന്നില്ലെ? ഞങ്ങരം അവയ്ക്കു കൂടുതൽ തീററ കൊടുത്തു. പക്ഷെ ഫലമൊന്നും കണ്ടില്ല. ഒരു പക്ഷെ അവയ്ക്കു തടി കൂടിപ്പോയതുകൊണ്ടാവാം. ചിലപ്പോരം അങ്ങിനെ സംഭവിക്കാറുണ്ടല്ലോ. ഞങ്ങരം അവയ്ക്കു കൊടുക്കുന്ന തീററ കുറച്ചു. അതുകൊണ്ടും ഫലമുണ്ടായില്ല.

നതാഷയും ഞാനും കളികളുപേക്ഷിച്ചു, മററു ജന്തുക്കളേയും വളർത്തു മൃഗങ്ങളേയും മറന്നു. എപ്പോഴും ഞങ്ങരം കോഴികളെ ചുററിപ്പററിനിന്നു. ഇരുനൂറു മുട്ടയാകാൻ ഇനിയും വളരെക്കാലം പിടിക്കുമെന്നു് ഞങ്ങരംക്കു് മനസ്സിലായി.

ഒരു ദിവസം അതിരാവിലെ വയ്ക്കോൽത്തട്ടിൽനിന്നു് കോഴികരം പരിഭ്രാന്തരായി കൊക്കുന്ന ശബ്ദം കേട്ടു.

ഞങ്ങരം ലായത്തിനടുത്തെങ്ങുമായിരുന്നില്ലെങ്കിലും നതാഷ എൻെറ കയ്യ് പിടിച്ചമർത്തിക്കൊണ്ടു് അടക്കി പറഞ്ഞു:

''അതു മുട്ടയിട്ടു. എൻെറ പുള്ളിപ്പിട.''

''അല്ല. അതു് ചുവന്ന പിടയാണു്. അതിൻെറ ശബ്ദം കേട്ടാൽ അറിയാൻപാടില്ലേ?''

''അതുകൊണ്ടുതന്നെയാണു് ഞാൻ പറഞ്ഞതു്. എനിക്കു് അതിൻെറ ശബ്ദം തിരിച്ചറിയാം. പുള്ളിപ്പിടതന്നെ.''

''നമുക്കു് അവിടെ ചെന്നുനോക്കാം.'' ഞങ്ങരം വയ്ക്കോൽ തട്ടിൻെറ മുകളിൽ കയറി, കോഴികളെ പേടിപ്പിക്കാതെ ഇഴഞ്ഞു് വീഞ്ഞപ്പെട്ടികളുടെ അടുത്തെത്തി. നതാഷ ശബ്ദംകേരംപ്പിക്കാതെ ചുണ്ടുകളനക്കി മന്ത്രിച്ചു:

''അതു് കൂട്ടിലുണ്ടു്.''

''ചുവന്ന പിടയാണോ?'' ഞാൻ ചോദിച്ചു.

''എനിക്കറിയില്ല. ഇരുട്ടുകൊണ്ടു് ശരിക്കു കാണാൻ വയ്യ.''

അവരം കമഴ്ന്നു കിടന്നു് മുമ്പോട്ടു് ഇഴയുകയായിരുന്നു.

''പുള്ളിപ്പിടയാണ്... അല്ല, ചുവന്ന....'' പെട്ടെന്ന് അവരം ചാടിയെണീററ് വിളിച്ചു കൂവി:

''കള്ളൻ! പെരുംകള്ളൻ! നിന്നെ ഞാൻ ശരിയാക്കും!''

ഒരു തുടൽ കിലുങ്ങി. ഫ്രാന്തിക് കൂട്ടിൽനിന്ന് ചാടിയിറങ്ങി മിന്നൽപോലെ പാഞ്ഞുപോയി.

പെട്ടികളിൽ മുട്ട കാണാത്തതിൻെറ രഹസ്യം അതായിരുന്നു! ചങ്ങാതിയായ ഫ്രാന്തിക് ഞങ്ങരംക്കുവേണ്ടി അവ ശേഖരിക്കുന്ന ജോലി ഏറെറടുത്തു.

അവൻ അതു മുഴവൻ തിന്നുകാണുമോ? ഒരുപക്ഷെ എവിടെയെങ്കിലും ഒളിച്ചുവച്ചിട്ടുണ്ടാവും. ഞങ്ങരം തെരഞ്ഞുതുടങ്ങി. ഒരു ചെറിയ കുന ഞാൻ കണ്ടെത്തി. ഒരു പിടി കച്ചിക്കടിയിൽ പതിമ്മൂന്നു മുട്ട ഇരുന്നു. ഫ്രാന്തിക്കിനെ മോഷണസമയത്തു് ഞങ്ങരം കണ്ടുപിടിച്ചില്ലായിരുന്നെങ്കിൽ ആ മുട്ടയെല്ലാം നഷ്ടപ്പെട്ടേനെ.

ഞങ്ങരം അടുത്തൊരിടത്തുതന്നെ മറെറാരു കുനയും ഒരു മൂലയിൽ മൂന്നാമതൊന്നും കണ്ടുപിടിച്ചു. എല്ലാംകൂടി ഇരുപതെണ്ണമുണ്ടായിരുന്നു. ഒരു ചെറിയ കുറുക്കൻെറ കലവറയിൽ അത്രയും പോരെ?

അന്നു വൈകിട്ടുതന്നെ ഞങ്ങരം ഫ്രാന്തിക്കിൻെറ ശിക്ഷ എന്തായിരിക്കണമെന്ന് നിശ്ചയിച്ചു. അവൻെറ തുടലിൻെറ നീളം കുറയ്ക്കണം. തടി കൂട്ടിയിട്ടിരിക്കുന്നിടംവരെയും പൂമുഖംവരെയും മാത്രം അവൻ സഞ്ചരിച്ചാൽ മതി. ഇതൊക്കെച്ചെയ്തിട്ടും ആ കൗശലക്കാരനായ കുറുക്കൻ ഞങ്ങളുടെ കോഴികളെ നശിപ്പിച്ചുകൊണ്ടിരുന്നു.

ഞങ്ങരം അവനു കഞ്ഞി കൊടുത്തിട്ട് തിരിച്ചുപോയാലുടൻ അവൻ അതു് മൂക്കുകൊണ്ടു് തട്ടി മറിക്കും. അതു കഴിഞ്ഞു. അല്പം അകലെ ഒരിടത്തുചെന്ന് ചത്തതു പോലെ കണ്ണുമടച്ച് അനങ്ങാതെ കിടക്കും.

പൂവൻകോഴി കഞ്ഞി തൂവിക്കിടക്കുന്നതു കണ്ടു് പാത്രത്തിനടുത്തെത്തി അത്ഭുതത്തോടെ കൂവും.

ഫ്രാന്തിക് നല്ല ഉറക്കമാണ്. അവൻ കൂർക്കംവലിക്കുന്നതുപോലും കേരംക്കാം. പൂവൻ പിടകളെ ക്ഷണിച്ചുവരുത്തും. പിന്നീട് അവ കഞ്ഞി കൊത്തിക്കുടിക്കുന്ന ബഹളമാണ് അവിടെ.

ഫ്രാന്തിക് ഒരു കണ്ണ് മെല്ലെ തുറക്കും. ഒററചാട്ടം! പിടക്കോഴികളിലൊന്ന് അവന്റെ വായിലിരിക്കും, മററുള്ളവ പേടിച്ച് അകന്നുമാറും.

കഴിയുന്നതുംവേഗം കോഴിയെ ഒളിച്ചുവയ്ക്കണമെന്നു ഫ്രാന്തിക്കിനറിയാം. കഴിച്ചിടാൻ സമയം ഒരുപാടുവേണം. മാത്രവുമല്ല, പട്ടികൾ കണ്ടുപിടിക്കുകയും ചെയ്യും. അതുകൊണ്ട് അവൻ അതിനെ വലിച്ചിഴച്ച് തടികൾ കൂട്ടിയിരിക്കുന്നതിന്റെ മുകളിലേക്കു കൊണ്ടുപോയി അതിനിടയിലുള്ള അവന്റെ കലവറയിലേയ്ക്ക് ഇടും.

കോഴിയെ തടികളുടെ ഇടയ്ക്കുള്ള വിടവിലൂടെ അടിയിലേക്കിടാൻ



എളുപ്പമായിരുന്നു. എന്നാൽ ആഴമുള്ള ആ ഇടുങ്ങിയ വിടവിൽനിന്നു് അതിനെ തിരിച്ചെടുക്കാൻ അവനു് കഴിയുമായിരുന്നില്ല. ആ കൊള്ള ക്കാരനെ ഈ പ്രശ്നം അലട്ടിയില്ല. കാരണം അവനു് തിന്നാൻ വേണ്ട തെല്ലാം കിട്ടിയിരുന്നു. വിനോദത്തിനുവേണ്ടി മാത്രമാണു് അവൻ കോഴികളെ പിടിച്ചതു്.

നല്ല ചൂടുള്ള കാലാവസ്ഥയായിരുന്നതുകൊണ്ടു് ഫ്രാന്തിക്കിന്റെ കലവറയിൽനിന്നു് ദുർഗ്ഗന്ധം വമിച്ചു.

''എന്താണു് ഈ നാററം?'' മൂക്കുപൊത്തിക്കൊണ്ടു് അച്ഛൻ ചോദിച്ചു. ''മുററത്തുകൂടി കടന്നുപോകാൻ വയ്യല്ലോ! ഫ്രാന്തിക് 'അസാധാരണ പരിമളം' എന്തോ ഉപയോഗിക്കുന്നുണ്ടെന്നു തോന്നുന്നു.''

സോന്യ ഒരു ദിവസം തടി കൂട്ടിയിരിക്കുന്നതിന്റെ ഇടയിൽ നിന്നും ചത്തകോഴികളെ കണ്ടുപിടിച്ചു.

ഫ്രാന്തിക് എല്ലാ സീമകളും ലംഘിച്ചിരിക്കുന്നു!

ചത്ത കോഴികളെ ഫ്രാന്തിക്കിന്റെ മുമ്പിൽ നിരത്തിവച്ചിട്ടു് ഒരു ചുള്ളിക്കമ്പുകൊണ്ടു് ഞങ്ങൾ അവനെ അടിച്ചു.

''നിനക്കു് നാണമില്ലേ!'' നതാഷ ചോദിച്ചു.

ദേഷ്യത്തോടെ അവൻ തടിക്കൂനയുടെ മുകളിലേക്കു കയറി! പിന്നീടു് അവൻ തിരിഞ്ഞുനിന്നു് കുരച്ചു: കഹ്! കഹ്! ങ്ർ!

ഫ്രാന്തിക്കിനെപ്പോലെ ബുദ്ധിയും പ്രസരിപ്പുമുള്ള മറെറാരു ജന്തുവിനെ ഞങ്ങൾ അതിനുമുമ്പു് വളർത്തിയിട്ടില്ല. ഒരു നിമിഷത്തേക്കു പോലും അടങ്ങിയിരിക്കാൻ അവനു് സാധിക്കയില്ല. ഉറങ്ങുകയോ പുതിയ എന്തെങ്കിലും കുസൃതിയെപ്പററി ആലോചിച്ചുകൊണ്ടിരിക്കുകയോ ചെയ്യാത്തപ്പോഴെല്ലാം അവൻ പൂമുഖം മുതൽ വേസ്റ്റോൽത്തട്ടുവരെയും തിരിച്ചു പൂമുഖംവരെയും നടക്കുകയോ പൂമുഖത്തിനടുത്തു കൂട്ടിയിരുന്ന ഇഷ്ടികയുടെ മുകളിൽ കയറിനിന്നു് അഴികളിൽ എത്തിപ്പിടിക്കാൻ ശ്രമിക്കുകയോ ചെയ്തുകൊണ്ടിരിക്കും.

പലപ്പോഴും കഴപ്പത്തിൽ ചാടിയിട്ടുണ്ടെങ്കിലും തീററിസാധനങ്ങൾ ഒളിച്ചുവയ്ക്കുന്ന ശീലം അവൻ തുടർന്നുകൊണ്ടിരുന്നു.

പട്ടികൾക്കു് അക്കാര്യം നല്ലവണ്ണം അറിയാമായിരുന്നു. ഫ്രാന്തിക് തന്റെ സാധനങ്ങൾ കൂടുതൽ സുരക്ഷിതമായി ഒളിച്ചുവയ്ക്കാനുള്ള

പുതിയ പുതിയ പരീക്ഷണങ്ങൾ നടത്തിക്കൊണ്ടിരിക്കെ, അതു കണ്ടു പിടിക്കാനുള്ള എളുപ്പവഴി ആരായുകയായിരുന്നു പട്ടികൾ.

അക്കാര്യത്തിൽ പട്ടികൾ കുറക്കനെ പിന്നിലാക്കി.

ഭക്ഷണസാധനങ്ങൾ ഒളിച്ചുവയ്ക്കാൻ പററിയ സ്ഥാനം തടിക്കുനയും ലായത്തിൻെറ പിന്നിലുള്ള ചാണകക്കുനയുമാണെന്ന് എന്തുകൊണ്ടോ ഫ്രാന്തിക് വിശ്വസിച്ചിരുന്നു.

താൻ ഒളിച്ചുവയ്ക്കുന്ന ഭക്ഷണസാധനങ്ങളിലേക്കു പട്ടികളുടെ ശ്രദ്ധ ആകർഷിക്കാതിരിക്കാൻവേണ്ടി അവൻ സ്വന്തം രൂക്ഷമായ ഗന്ധംകൊണ്ട് അവ മൂടും. എന്നാൽ ആ സൂത്രംകൊണ്ട് ഫലമുണ്ടായില്ല. മാത്രവുമല്ല, അവൻെറ ഒളിസ്ഥലങ്ങൾ നിഷ്പ്രയാസം മണത്തറിയാൻ അതു പട്ടികളെ സഹായിക്കുകയും ചെയ്തു. അവൻെറ ഗന്ധം സുപരിചിതമായിത്തീർന്നതുകൊണ്ട് അവയ്ക്ക് അതു് അരോചകമായിത്തോന്നിയില്ല.

ഫ്രാന്തിക് ഒരു ഉല്ലാസപ്രിയനായിരുന്നതുകൊണ്ടും അവനു് ഇഷ്ടം പോലെ തീററി കിട്ടിയിരുന്നതുകൊണ്ടും, ഒളിച്ചുവയ്ക്കുന്ന സാധനങ്ങളുടെ കാര്യം അപ്പോൾത്തന്നെ അവൻ മറക്കുകയാണ് പതിവു്. എന്നാൽ വളരെ പ്രധാനപ്പെട്ട ഒന്നോ രണ്ടോ ഒളിസ്ഥലങ്ങളുടെ കാര്യം അവൻ ഓർത്തിരിക്കും. വളരെ പ്രയാസപ്പെട്ട് വലിയ ഒരു വിറകുകഷണം തള്ളി മാററി അടിയിൽ നോക്കുമ്പോൾ താൻ വച്ചിരുന്ന സോസജ് അവിടെ കണ്ടില്ലെങ്കിൽ അവൻ വല്ലാതെ സങ്കടപ്പെടും.

സങ്കടവും ദേഷ്യവും സഹിക്കവയ്യാതെ വാൽ കാലുകൾക്കിടയിലേക്കു തിരുകിക്കൊണ്ട് അവൻ പൂമുഖത്തേക്കു് ഓടിവരും. പിന്നീട് അഴികളുടെ മുകളിലേക്കു ചാടിക്കയറി, ചെവികൾ തലയോട്ടിയോടു് ചേർത്തുപിടിച്ചുകൊണ്ട് അവൻ ങ്ർ എന്നു് വളരെനേരം മുരണ്ടുകൊണ്ടിരിക്കും. ഇടയ്ക്കു് ചിലപ്പോഴെല്ലാം നാക്കുകൊണ്ട് ശബ്ദംകേൾപ്പിക്കും ''ആരോ അതു കട്ടെടുത്തു. ഈ പാവത്തിനെ പററിച്ചു.''

ശുചിത്വത്തിൽ ഫ്രാന്തിക് വിശ്വസിച്ചിരുന്നില്ല. അവൻ പൊടിയിലും ചവററുകുനയിലും കിടന്നുരുളും. അതുകഴിയുമ്പോൾ കടലാസുകഷണങ്ങളും തുണിത്തുണ്ടുകളും അവൻെറ രോമത്തിൽ പററിപ്പിടിച്ചിരിക്കും.

''നോക്കു, ഫ്രാന്തിക് വീണ്ടും ക്രിസ്തുമസ്മരമായി!''

സോന്യ എത്ര പ്രാവശ്യം ചീകിയാലും തുടച്ചാലും അവന്റെ രോമം വെടിപ്പായി ഇരിക്കയില്ല.

സോന്യ അവന്റെ രോമത്തിൽനിന്നു് ചരടും തുണിത്തുണ്ടുകളും എടുത്തുമാററി ഒരു മണിക്കൂർ കഴിയുംമുമ്പു് അവൻ വീണ്ടും പൊടിയിൽക്കിടന്നു് ഉരുളുകയോ വയ്ക്കോൽത്തട്ടിൽ കയറുകയോ ചവററുകുനയിൽ കളിക്കുകയോചെയ്തു് ദേഹം പഴയതിലും വൃത്തികേടാക്കും.

ഫ്രാന്തിക് എപ്പോഴും ഒററയ്ക്കോ, നതാഷയോടൊപ്പമോ കളിച്ചുകൊണ്ടിരുന്നു. അവർ ഓടിക്കളിക്കുകയും ചാടുകയും ഒളിച്ചുകളിക്കുകയും ചെയ്യാറുണ്ടായിരുന്നു. ഫ്രാന്തിക് ഒരു ഉരുളൻതടിയുടെ പിന്നിൽ ചെന്നുനിന്നു് തല കുനിച്ചുപിടിച്ചുകൊണ്ടു് ഒളിഞ്ഞുനോക്കും. എല്ലാവർക്കും അവന്റെ ദേഹം മുഴുവൻ കാണാമെങ്കിലും താൻ ശരിക്കു് ഒളിച്ചിരിക്കുകയാണെന്നു് അവൻ വിശ്വസിച്ചിരുന്നു.

ഫ്രാന്തിക്കിനു് മധുരം വലിയ ഇഷ്ടമായിരുന്നു. അമ്മയുടെ താക്കീതു വകവയ്ക്കാതെ ഞങ്ങൾ രഹസ്യമായി പഞ്ചസാരയെടുത്തു് ഫ്രാന്തിക്കിനു് കൊടുക്കാറുണ്ടായിരുന്നു. പിൻകാലുകളിൽ എണീററുനിന്നു് പോക്കററിലേക്കു് മോന്തയിട്ടു് തന്നത്താനെ അതെടുക്കാൻ ഞങ്ങൾ അവനെ പഠിപ്പിച്ചിട്ടുണ്ടു്. അവനു് പഞ്ചസാരക്കട്ട എവിടന്നു് കിട്ടിയെന്നു് അമ്മ ചോദിച്ചാൽ ഞങ്ങൾ കുററക്കാരല്ലെന്നു് പറയാമല്ലൊ.

പോക്കററിൽ പഞ്ചസാരക്കട്ട ഇട്ടുകൊണ്ടു് ഞങ്ങൾ മുററത്തു് വളരെ സാവധാനം നടക്കും. ഫ്രാന്തിക്കിനു് ഉടൻ കാര്യം മനസ്സിലാകും. അവൻ ഓടിവന്നു് പോക്കററിൽനിന്നു് പഞ്ചസാരക്കട്ടയുമെടുത്തുകൊണ്ടു് മറുവശത്തേയ്ക്കോടും.

''ഫ്രാന്തിക്കിനു് പഞ്ചസാര കൊടുക്കരുതെന്നു് ഞാൻ പറഞ്ഞിട്ടില്ലേ?'' അമ്മ വഴക്കു പറയും.

''ഞങ്ങൾ അവനു പഞ്ചസാര കൊടുത്തില്ല. എന്റെ പോക്കററിൽനിന്നു് അവൻ തന്നെ എടുത്തതാണു്. ഞാൻ അതു് എനിക്കു് തിന്നാൻ വച്ചിരുന്നതാണു്.''

അമ്മ എന്തു ചെയ്യും? ഭരണിയിൽനിന്നും പഞ്ചസാര കാണാതായിക്കൊണ്ടിരുന്നു. എന്നാൽ ആരും കുററക്കാരല്ല.

ഞങ്ങളുടെ പോക്കററ് തപ്പി പരിചയമായതുകൊണ്ട് ഫ്രാന്തിക് അടുത്തുകൂടി കടന്നുപോകുന്നവരുടെ എല്ലാം പോക്കററ് പരിശോധിച്ചു തുടങ്ങി.

ഒരു ദിവസം തടിക്കുനയുടെ മുകളിൽ അവൻ നിരുത്സാഹനായി ഇരിക്കുമ്പോൾ ഗയിററു തുറന്ന് രണ്ടുപേർ മുററത്തു കടന്നു. ചൂടുകാലത്തിനുയോജിച്ച കനം കുറഞ്ഞ കുപ്പായം ധരിച്ച ഒരു സ്ത്രീയും വലിയ പോക്കററുകളുള്ള മഴക്കോട്ടിട്ട ഒരു പുരുഷനും.

അവരെ കണ്ടയുടൻ ഫ്രാന്തിക് ചാടിയെണീററ് താഴെയിറങ്ങി. തുടൽ കിലുക്കിക്കൊണ്ട് സന്ദർശകരുടെ അടുത്തേക്ക് ഓടിച്ചെല്ലുമ്പോൾ അവൻെറ കണ്ണ് ആ വലിയ പോക്കററുകളിൽത്തന്നെയായിരുന്നു.

''അതാ, നോക്കൂ!'' ഗയിററിനടുത്തേക്ക് പിൻവാങ്ങിക്കൊണ്ട് സ്ത്രീ വിളിച്ചുപറഞ്ഞു.

''ഹേയ്, പയ്യൻ! നീ ഞങ്ങളെ കടിക്കില്ല, ഉവ്വോ?'' പുരുഷൻ ധൈര്യസമേതം പറഞ്ഞു.

ഇല്ല, ''പയ്യനു''' ആരെയും കടിക്കാൻ ഉദ്ദേശമുണ്ടായിരുന്നില്ല. പോക്കററു പരിശോധിക്കാൻവേണ്ടി മാത്രമാണ് അവൻ വന്നിരിക്കുന്നത്. ആ വലിയ പോക്കററുകളിൽ സ്വാദുള്ള എന്തെങ്കിലും കാണുമെന്നായിരുന്നു അവൻെറ വിശ്വാസം.

''അത് നിങ്ങളെ ഇങ്ങിനെ നോക്കുന്നതെന്തിനാണ്? അത് ഒരു പട്ടിയാണെന്ന് തോന്നുന്നില്ല. സൂക്ഷിക്കണം, അത് ഏതോ കാട്ടുജന്തുവാണ്,'' സ്ത്രീ പറഞ്ഞു.

വേനല്ക്കാലമായിരുന്നതുകൊണ്ട് ഫ്രാന്തിക്കിൻെറ രോമം മുക്കാലും പൊഴിഞ്ഞിരുന്നു. ചിടപിടിച്ച കുറെ രോമം പള്ളകളിൽ തൂങ്ങിക്കിടന്നു. അവൻെറ വാൽ ഒരു ചുള്ളിക്കമ്പുപോലെ മെലിഞ്ഞിരുന്നു. ആകപ്പാടെ കോലംകെട്ട ഒരു രൂപമായിരുന്നു അപ്പോൾ അവൻേറതു്. ഇത്ര വൃത്തികെട്ട ഒരു ജീവിയെ കണ്ടാൽ അത് അപകടകാരിയാണോ അല്ലയോ എന്നു നിശ്ചയിക്കാൻ കഴിയാതെ ആളുകൾ കുഴങ്ങും.

ഫ്രാന്തിക്തന്നെ ആ പ്രശ്നത്തിനു് പരിഹാരമുണ്ടാക്കി. ആഗതൻ കൂടെയുള്ള സ്ത്രീയോട് സംസാരിക്കാനായി തലതിരിച്ചയുടൻ അവൻ അയാളുടെ വലിയ പോക്കററുകളിലൊന്നിൽ തലയിട്ടു. ഹും! വിചാരി

ച്ചതുപോലെതന്നെ! ഒരു മിഠായി അതിലുണ്ടായിരുന്നു. ഫ്രാന്തിക് അതു് വായിലാക്കിക്കൊണ്ടു് പൂമുഖത്തേക്കു് പാഞ്ഞു. പൂമുഖത്തേക്കുള്ള ഏററ വും മുകളിലത്തെ പടിയിൽ ഇരുന്നു് അതു് ചവച്ചുകൊണ്ടു് അവൻ മുര ണ്ടു: കഹ്, കഹ്, കഹ്! ങ്ർ. ആ അത്ഭുതജീവി തൻെറ പോക്കററ ടിച്ചുവെന്നു് ആഗതനു മനസ്സിലായി. അയാരം പൊട്ടിച്ചിരിച്ചു.

''കള്ളൻ! അവൻെറ നോട്ടം അതിലായിരുന്നു!''

''അവൻ നിങ്ങളെ ആക്രമിക്കുന്നതു കണ്ടപ്പോരം നിങ്ങളുടെ പള്ള കടിച്ചെടുക്കുമെന്നാണു് ഞാൻ വിചാരിച്ചതു്! പക്ഷെ അവനു വേണ്ടി യിരുന്നതു് ആ മിഠായിയാണു്! അവൻ എന്തൊരു ബുദ്ധിമാനാണു്, നേരെ നിങ്ങളുടെ പോക്കററിൽ തലയിട്ടു!''

അച്ഛൻ ധൃതിയിൽ പുറത്തേക്കു വന്നു. നടന്നതെന്താണെന്നു് അ ദ്ദേഹത്തിനു മനസ്സിലായില്ല. ആഗതർ പൊട്ടിച്ചിരിക്കുന്നു, ഫ്രാന്തിക് എന്തോ തിന്നുകൊണ്ടു് മുരളുന്നു.

''കുട്ടികളുടെ കുസൃതിയാണു്,'' നടന്നതെന്താണെന്നു് അറിഞ്ഞ പ്പോരം അച്ഛൻ പറഞ്ഞു. ''അവർ ഇവനെ എല്ലാ വിദ്യകളും പഠിപ്പി ച്ചുവച്ചിട്ടുണ്ടു്. നിങ്ങരം കോപിക്കയില്ലെന്നു വിശ്വസിക്കുന്നു. കുറുമ്പൻ! പോക്കററിൽ തലയിടാൻ നടക്കുന്നു.''

അവർക്കു ദേഷ്യംതോന്നിയില്ലെന്നു മാത്രമല്ല ഫ്രാന്തിക്കിനെ വള രെ ഇഷ്ടപ്പെടുകയും ചെയ്തു.

ഫ്രാന്തിക്കിൻെറ കുസൃതികളെപ്പററി അച്ഛൻ വിവരിച്ചപ്പോരം അവരുടെ കൗതുകം വദ്ധിച്ചു. പതിനഞ്ചു മിനിട്ടു കഴിയുന്നതിനുമുമ്പുത ന്നെ, ആ നല്ല മനുഷ്യർ ഞങ്ങളുടെ ചിരകാല സുഹൃത്തുക്കളാണെന്നു് ഞങ്ങരംക്കു തോന്നി. അടുത്തുള്ള ബോർഡിംഗ്സ്കൂളിലെ രണ്ടു് യുവ അദ്ധ്യാപകരായിരുന്നു അവർ.

അമ്മ അവരെ ചായ കുടിക്കാൻ ക്ഷണിച്ചു. ഞാനും സോന്യയും സമോവാർ തിളപ്പിച്ചു. യൂലിയ ചായക്കോപ്പകളും കസേരകളും കൊ ണ്ടുവന്നു.

ചായകുടിച്ചുകൊണ്ടിരുന്നപ്പോരം അതിഥികരം ഫ്രാന്തിക്കിനെ പ്ര ശംസിച്ചുകൊണ്ടിരുന്നു.

''കൊച്ചുമിടുക്കൻ! എത്രനാളായി അവനെ വളർത്താൻ തുടങ്ങിയിട്ട്? അവനെക്കൊണ്ട് നിങ്ങൾക്ക് വലിയ ശല്യമായിരിക്കും. അവനെ ഞങ്ങളുടെ സ്കൂളിന് സംഭാവന ചെയ്യാമോ? അവിടെ അവന് സുഭിക്ഷമായി കഴിയാം. പകരം ഒന്നാന്തരം ഒരു പട്ടിക്കുട്ടിയെ നിങ്ങൾക്ക തരാം. എന്തു പറയുന്നു?''

അച്ഛൻ സംശയിച്ചുനിന്നു. എങ്കിലും ഈ സംഭാഷണം മുഴുവൻ ശ്രദ്ധിച്ചുകൊണ്ട് പൂമുഖത്തേക്കുള്ള പടവുകളിലൊന്നിൽ നതാഷ ഇരിക്കുന്നത് അദ്ദേഹം കണക്കിലെടുത്തില്ല.

''ഒന്നാമത് ഫ്രാന്തിക് എന്റെ സ്വന്തമാണ്,'' ആഴമുള്ള ശബ്ദത്തിൽ അവൾ പറഞ്ഞു. ''വീണ് എന്റെ മൂക്കിൽനിന്നും ചോര വന്നപ്പോൾ അമ്മ പറഞ്ഞിട്ടുണ്ട് ഫ്രാന്തിക് എന്റേതു മാത്രമാണെന്ന്. അവനെ കൊടുത്ത് ഒരു തെണ്ടിപ്പട്ടിയെ വാങ്ങാൻ ഞാൻ ഉദ്ദേശിക്കുന്നില്ല.''

അവളുടെ ക്ഷോഭം കണ്ട് അദ്ധ്യാപകർ പുഞ്ചിരിച്ചു.

''അതുകൊണ്ട് ആ ചൊറിപിടിച്ച പട്ടിയേയുംകൊണ്ട് നിങ്ങൾ പോയി മരിക്കിൻ!'' നതാഷ കൂട്ടിച്ചേർത്തു.

''നതാഷ! പോ അപ്പുറത്ത്! പെണ്ണിന്റെ അധികപ്രസംഗം കണ്ടില്ലെ! നീ നിന്റെ ഫ്രാന്തിക്കിനേക്കാൾ മോശമായാണ് പെരുമാറുന്നത്.''

നതാഷ ധിക്കാരത്തോടെ പടവുകളിറങ്ങി ഫ്രാന്തിക്കിനേയും എടുത്തുകൊണ്ട് വയ്ക്കോൽത്തട്ടിന്റെ മുകളിലേക്ക് പോയി. അവിടെ ഒററയ്ക്കിരുന്ന് കണ്ണീർ തുടച്ചുകൊണ്ട് അവൾ ഫ്രാന്തിക്കിനോട് സങ്കടംപറഞ്ഞു: താനില്ലായിരുന്നെങ്കിൽ അവർ തന്റെ ഓമനയെ കൊണ്ടുപോയേനെ! താൻ ഒരിക്കലും അതു സമ്മതിക്കില്ല! ഫ്രാന്തിക് ക്ഷമയോടെ അതു കേട്ടുകൊണ്ടിരുന്നെങ്കിലും അവന് അതിൽ ഖേദമുള്ളതായി തോന്നിയില്ല. തരംകിട്ടിയ ഉടൻ അവൻ നതാഷയുടെ പോക്കററിൽ തലയിട്ടു.

നതാഷ ഫ്രാന്തിക്കിനോട് കച്ചിത്തട്ടിലിരുന്ന് സങ്കടംപറഞ്ഞുകൊണ്ടിരുന്ന സമയത്ത് പൂമുഖത്ത് മുതിർന്നവർ അവരുടെ ഭാഗധേയം നിർണ്ണയിക്കുകയായിരുന്നു.

തങ്ങളുടെ ബോർഡിംഗ് സ്കൂളിനെപ്പററി അദ്ധ്യാപകർ വളരെ പ്രശംസിച്ചുപറഞ്ഞു. കാട്ടിലുള്ള ആ സ്ഥാപനം ആദ്യം, ആരോഗ്യം കുറഞ്ഞ കുട്ടികളെ മാത്രം ഉദ്ദേശിച്ച് തുടങ്ങിയതാണ്. മലമുകളിലെ പൈൻ കാടുകൾക്കിടയിലുള്ള ശുദ്ധവായു ആരോഗ്യം വീണ്ടെടുക്കാൻ അവരെ സഹായിച്ചു. ഞങ്ങളുടെ വീട്ടിൽനിന്ന് അകലെയായിരുന്നില്ല ആ സ്കൂൾ.

''ആ കുട്ടികൾ ആദ്യമായി ഇവിടെ വന്നപ്പോൾ അവരുടെ കോലം കാണേണ്ടിയിരുന്നു! ഇപ്പോൾ അവരെ തിരിച്ചറിയാൻ കഴിയുകയില്ല. വിശക്കുന്ന ഒരു പററം ചെന്നായ്ക്കളെപ്പോലെയാണ് അവർ. എത്ര വേണമെങ്കിലും തിന്നോളും. അവർ മലകയറുകയും പുഴകളിൽ നീന്തുകയും ചെയ്യും. വെയിൽകാഞ്ഞു് നല്ല തവിട്ടു നിറമായിട്ടുണ്ട് എല്ലാവരും.''

''ഈ സ്കൂൾ എവിടെയായിട്ടു വരും?''

''റോഡിൻെറ രണ്ടാമത്തെ വളവിൽ. മലയുടെ അടിവാരത്ത് പണ്ട് തേനീച്ച വളർത്തൽ പരിശീലനം നടത്തിയിരുന്നിടത്ത്.''

''ഓ, അതു് ഇവിടെ അടുത്താണല്ലൊ!''

''അതെ, വളരെ അടുത്താണ്.''

അച്ഛനും അമ്മയും ഒരേകാര്യമാണ് വിചാരിച്ചതു്.

''ഞങ്ങളുടെ കുട്ടികളെക്കൂടി അവിടെ...''

''അതിനെന്താ പ്രയാസം? അതു് ശരിയാക്കാം,'' അദ്ധ്യാപകൻ പറഞ്ഞു.

''ഞങ്ങളുടെ മൂത്ത പെൺകുട്ടികൾ രണ്ടുപേരും പട്ടണത്തിലുള്ള സ്കൂളിൽ പോകുന്നുണ്ട്. എന്നാൽ കൊച്ചുകുട്ടികളെ രണ്ടുപേരെയും വീട്ടിനടുത്ത് എവിടെയെങ്കിലും ചേർത്താൽ കൊള്ളാമെന്നുണ്ട്.''

''ഞങ്ങളുടെ സ്കൂൾ അവർക്ക് തീർച്ചയായും ഇഷ്ടപ്പെടും. അവിടെ കുട്ടികൾക്ക് വേണ്ടത്ര സ്വാതന്ത്ര്യമുണ്ട്. ഞങ്ങൾക്ക് ഒരു പഴത്തോട്ടവും മലക്കറിത്തോട്ടവുമുണ്ട്. ഒരുപാടു വളർത്തു മൃഗങ്ങളും. വീട്ടിൽനിന്നു് തൻെറ ഇണങ്ങിയ കുറുക്കനെ കൊണ്ടുവരാമെന്നു് ഒരു ബാലൻ പറഞ്ഞിട്ടുണ്ട്. നിങ്ങളുടെ പെൺകുട്ടികൾക്ക് ഫ്രാന്തിക്കിനെ കൂടെ കൊണ്ടുവരാമല്ലൊ.''

''നിങ്ങളുടെ സ്കൂൾ അവർക്കിഷ്ടമാകുമെന്നു് എനിക്ക് ഉറപ്പുണ്ട്!'' അമ്മ പറഞ്ഞു.

''ജന്തുക്കളെ ശുശ്രൂഷിക്കാൻ നതാഷയ്ക്കും എനിക്കും നന്നായിട്ടറിയാം. അവയെ തീററാനും വൃത്തിയാക്കിവയ്ക്കാനും നല്ല വശമാണ്,'' അമ്മയുടെ തോളിനുപിന്നിൽനിന്ന് ഒളിഞ്ഞു നോക്കിക്കൊണ്ട് യൂലിയ പറഞ്ഞു. അവളും നതാഷയും സ്കൂളിൽപ്പോകുന്നതിനെപ്പററി സ്വപ്നംകണ്ടുകൊണ്ടിരിക്കയായിരുന്നു.

''നതാഷ ആരാണ്!'' അദ്ധ്യാപകൻ ചോദിച്ചു. ''ഞാൻ പട്ടിയേയുംകൊണ്ട് പോയി മരിക്കാൻ പറഞ്ഞ കുട്ടിയാണോ?''

''അവർക്ക് തെററുപററി,'' പരിഭ്രമത്തോടെ ചുമച്ചുകൊണ്ട് യൂലിയ പറഞ്ഞു. ''അവർക്ക് തെററു പററി, അവൾ എല്ലാം കൂട്ടിക്കുഴച്ചു.''.

മുതിർന്നവർ അതെപ്പററി ചർച്ചചെയ്യുകൊണ്ടിരുന്നപ്പോൾ യൂലിയ ശബ്ദമുണ്ടാക്കാതെ പടവുകളിറങ്ങി മുററത്തെത്തി. അവൾ അടഞ്ഞ ശബ്ദത്തിൽ വിളിച്ചു: ''നതാഷ!''

''എന്താ?'' കച്ചിത്തട്ടിൽനിന്ന് ഒരു ശബ്ദം ചോദിച്ചു.

യൂലിയ മുകളിൽച്ചെന്ന് നതാഷയോട് വിവരം പറഞ്ഞു. അരമണിക്കൂർ കഴിഞ്ഞ് കുസൃതിക്കാരനായ കുറുക്കനേയും എടുത്തുകൊണ്ട് അവർ ഇരുവരും പൂമുഖത്തെത്തി.

അച്ഛനും അമ്മയും ഗൗരവമായ ചർച്ചയിലായിരുന്നു.

''അദ്ധ്യാപകർ എവിടെ?'' യൂലിയ ചോദിച്ചു.

''അവർ സ്കൂളിലേക്കു തിരിച്ചുപോയി നതാഷ, നീ കുറെ അധികമാകുന്നുണ്ട്! എന്തൊരു നാണക്കേടായിപ്പോയി ഇന്ന്!''

പിറേറന്നു തന്നെ അച്ഛൻ ഗ്നിദോയെ വണ്ടിയിൽ പൂട്ടി. യൂലിയയും നതാഷയും വെളുത്ത തൊപ്പി ധരിച്ച് അമ്മയോടൊപ്പം വണ്ടിയിൽ ക്കയറി. അച്ഛൻ വണ്ടി ഓടിച്ചു. നതാഷ ഒന്നും മിണ്ടാതെ പരിഭ്രമത്തോടെ ഇരുന്നു. തലേന്ന് താൻ ധിക്കാരം കാണിച്ചതുകൊണ്ട് അദ്ധ്യാപകൻ തന്നെ സ്കൂളിൽ എടുത്തില്ലെങ്കിലോ എന്ന് അവൾ ഭയന്നു.

യൂലിയയെ മാത്രമെ എടുക്കുകയുള്ളെങ്കിൽ താൻ എന്തു ചെയ്യും? സ്കൂളിൽ എത്ര കുട്ടികളുണ്ട്! അവരെല്ലാം പഠിക്കുകയും കളിക്കുകയും ചെയ്യും. താൻ മാത്രം...

നിരാശയോടെ നതാഷ കുനിഞ്ഞിരുന്നു.

കുതിര നിരപ്പും മിനുസവുമുള്ള വഴിയിലൂടെ ഓടിക്കൊണ്ടിരുന്നു. വണ്ടി ഒരു കുന്നിറങ്ങി, മറെറാരു കുന്നിലേക്കു കയറി. താഴെയുള്ള മരക്കൂട്ടത്തിനിടയിൽ വെളുത്ത സ്കൂൾകെട്ടിടം കാണാറായി.

''എത്ര മനോഹരമായ സ്ഥലം.''

''അമ്മേ,'' ഒടുവിൽ നതാഷ പറഞ്ഞു. ''ഇന്നലെ ഞാൻ അതു പറയാനല്ല ഉദ്ദേശിച്ചതു്. പറഞ്ഞതു് 'അങ്ങിനെയായിപ്പോയതാണു്. നമ്മുടെ മുററത്തു് ഒരുപാടു എല്ലുകളുള്ളതുകൊണ്ടു് സൂക്ഷിച്ചില്ലെങ്കിൽ ആ പട്ടിക്കുട്ടി മരിച്ചുപോകുമെന്നു് പറയാനാണു് ഞാൻ ഉദ്ദേശിച്ചതു്.''

എല്ലാവരും ചിരിച്ചു.

''ശരി, ശരി. സൂത്രമൊന്നും പറയണ്ട. ഒരു മണ്ടിപ്പെണ്ണിന്റെ വർത്തമാനം കേട്ടു് കോപിക്കുന്ന ആളല്ല ആ അദ്ധ്യാപകൻ. നീ ചെയ്ത തെററു് എല്ലാവരും മറന്നിരിക്കുന്നു. എന്നാൽ ഇനിമേൽ ധിക്കാരമായി എന്തെങ്കിലും പറയുന്നതു് ആലോചിച്ചുവേണം.''

റോഡിൽനിന്നും കുറെ ഉള്ളിലേയ്ക്കു കയറി രണ്ടുകെട്ടിടങ്ങളും ഒരു പഴത്തോട്ടവും ഉണ്ടായിരുന്നു. ചുററും പലകകൊണ്ടുള്ള പുതിയ ഒരു വേലി കെട്ടിയിട്ടുണ്ടു്. വണ്ടി അങ്ങോട്ടു തിരിഞ്ഞു. ഗയിററിലുള്ള പലകയിൽ ഇങ്ങിനെ എഴുതിയിരുന്നു: ''ആരണ്യവിദ്യാലയം.''

അച്ഛനും അമ്മയും ഗയിററു കടന്നു് വരാന്തയിലേക്കുള്ള പടവുകൾ കയറി. അവർ തിരിഞ്ഞു്, ഉദ്വേഗംകൊണ്ടു് എരിയുന്ന കണ്ണുകളുമായി യൂലിയയോടൊപ്പം വണ്ടിയിൽ കാത്തിരിക്കുന്ന നതാഷയെ നോക്കി പുഞ്ചിരിച്ചു.

അവർക്കു് വളരെനേരം കാക്കേണ്ടിവന്നില്ല. അച്ഛൻ ഗയിററിനടുത്തേക്കു് നടന്നുവരുന്നതു് അവർ കണ്ടു. അദ്ധ്യാപകനും കൂടെയുണ്ടായിരുന്നു.

ലജ്ജകൊണ്ടു് നതാഷയുടെ മുഖം തുടുത്തു, കണ്ണു നിറഞ്ഞു. തലേന്നത്തെ സംഭവം അദ്ധ്യാപകൻ ഓർമ്മിക്കുകയും തന്നോടു് പകരംവീട്ടുകയും ചെയ്യുമെന്നു് തീർച്ചയാക്കി അവൾ തിരിഞ്ഞിരുന്നു.

''ഹേയ്, കുട്ടികളെ!'' എന്നു് വാത്സല്യത്തോടെ വിളിച്ചുകൊണ്ടു് അദ്ദേഹം ഗയിററു് മലർക്കെ തുറന്നു. ''അകത്തേക്കു കയറി വരൂ.

ഞങ്ങരാക്ക് കുറച്ച് സംസാരിക്കാനുണ്ട്. നിങ്ങരാ ആ സമയത്ത് മററു കുട്ടികളുമായി പരിചയപ്പെട്ടു. അവർ നിങ്ങളെ ഇവിടമെല്ലാം കാണിക്കും. എന്താ, സമ്മതമാണോ?''

അദ്ദേഹത്തിൻെറ സൗമ്യമായ ശബ്ദം നതാഷയെ ലജ്ജിപ്പിച്ചു. അവരാ കാലിൻെറ വിരൽകൊണ്ട് മണലിൽ ഒരു കുഴിയുണ്ടാക്കിക്കൊണ്ടു നിന്നു.

''കോല്യ! മാഷ!'' അദ്ദേഹം വിളിച്ചു. ''ഇവിടെ വരു. ഇതാ യൂലിയയും നതാഷയും. അവരെ വിളിച്ചുകൊണ്ടുപോയി ഇവിടമെല്ലാം കാണിച്ചുകൊടുക്കു.''

അച്ഛനും അദ്ധ്യാപകനും അകത്തേക്ക് പോയി.

''ആദ്യം എങ്ങോട്ടാണ് പോകേണ്ടതു്?'' യൂലിയയേക്കാരാ അല്പം പ്രായക്കൂടുതലുള്ള കോല്യ ചോദിച്ചു. ''തോട്ടത്തിലേക്കോ, ക്ലാസുമുറികളിലേക്കോ, മൃഗങ്ങളുടെ അടുത്തേക്കോ?''

''ക്ലാസുമുറികളിലേക്ക്,'' പെൺകുട്ടികരാ രണ്ടുപേരും ആകാംക്ഷയോടെ പറഞ്ഞു.

''വരൂ.''

ക്ലാസുമുറികരാക്ക് എന്തൊരു ഭംഗിയായിരുന്നു! നല്ല വെളിച്ചമുള്ള വലിയ രണ്ടു മുറികരാ. ഡെസ്കുകളും ബ്ലാക്ക് ബോർഡുകളും പുസ്തക അലമാരികളും അവിടെ ഉണ്ടായിരുന്നു. ഭിത്തികളിൽ പടങ്ങളും ചാർട്ടുകളും ഭൂപടങ്ങളും തൂക്കിയിട്ടിരുന്നു.

നതാഷ ഉറക്കെ നെടുവീർപ്പിട്ടു. ജന്നല്പടിയിൽ ഉറങ്ങിക്കിടന്ന ഒരു പൂച്ച അതുകേട്ടുണർന്നു് ഓടിപ്പോയി.

പിന്നീട് അടുക്കളയിലേക്കാണ് അവർ പോയതു്. അന്നു് അടുക്കളജോലിയുടെ ഉത്തരവാദിത്വം വഹിച്ചിരുന്ന കുട്ടികരാ തിരക്കിട്ടു ജോലിചെയ്തുകൊണ്ടിരുന്നു. ചിലർ പാടുന്നുണ്ട്.

തോട്ടവും വളരെ ആകർഷകമായിരുന്നു.

ലായം കാണാനാണ് കുട്ടികരാ അവരെ പിന്നീട് കൊണ്ടുപോയതു്. പശുവിനേയും കോഴികളേയും തുർക്കിക്കുഞ്ഞുങ്ങളേയും അവർ പരിശോധിച്ചു. പഴത്തോട്ടത്തിൽ ഇരുമ്പുവലകൊണ്ടുണ്ടാക്കിയ വലിയ കൂടുകളിൽ പലതരം പക്ഷികരാ പാടുകയും പറന്നു നടക്കുകയും ചെയ്തുകൊണ്ടിരുന്നു.

തടികൊണ്ടുണ്ടാക്കി വലകൊണ്ടു് മൂടിയ ഒരു വലിയ കൂട്ടിൽ ഇണങ്ങിയ ഒരു മുയൽക്കുടുംബം ഉല്ലാസമായി കഴിയുന്നുണ്ടു്.

''ഈ വളപ്പ് എന്തിനാണെന്നറിയാമോ?'' ഒരു കുട്ടി നതാഷയോടു് ചോദിച്ചു. ''ഒരു കുഞ്ഞിക്കുറുക്കനെ ഞങ്ങൾക്കു കിട്ടും. അവളെ ഇടാനാണു്.''

ഭംഗിയുള്ള ഒരു സ്ഥലമായിരുന്നു അതു്. ഒരു കുന്നിൻ ചെരിവിലുള്ള തുറന്ന ഒരിടം. അവിടം കമ്പിവലകൊണ്ടു് മറച്ചിരുന്നെങ്കിലും അതിൻെറ ഇരു വശങ്ങളിലും മരങ്ങളും ചെടികളും തഴച്ചുവളർന്നിരുന്നതുകൊണ്ടു് വേലി പുറത്തു കാണുകയില്ല.

''അവൾക്കു് ഇവിടെ നല്ല സുഖമായിരിക്കും,'' യൂലിയ പറഞ്ഞു. ഉടൻതന്നെ അവൾ മറെറാരു കാര്യം മനസ്സിൽ വിചാരിച്ചു: ''ഫ്രാന്തിക്കിനേയും ഇവിടെ താമസിപ്പിച്ചാലെന്താ?''

നതാഷയും അതുതന്നെയാണു് ആലോചിച്ചതു്. അവൾ പറഞ്ഞു:

''എനിക്കും ഒരു കുറുക്കനുണ്ടു്.''

''സത്യം? ഇണങ്ങിയതാണോ?''

''നന്നായി ഇണങ്ങിയതാണു്. ഇഷ്ടമാണെങ്കിൽ നിങ്ങൾക്കു് വീട്ടിൽ വന്നു് അവനെ കാണാം. ഞങ്ങൾ റോഡിൻെറ കുറെ മുകൾഭാഗത്താണു് താമസിക്കുന്നതു്, മലയിടുക്കിനടുത്തു്. ഫ്രാന്തിക് വളരെ നല്ല ഒരു കുറുക്കനാണു്. അവനെ എല്ലാവർക്കും ഇഷ്ടപ്പെടും.''

പെൺകുട്ടികൾക്കു് കൂടുതൽ ആത്മവിശ്വാസം തോന്നിത്തുടങ്ങി. കാരണം മററുകുട്ടികൾക്കു് ഭംഗിയുള്ള സ്കൂളും തോട്ടവും ഉണ്ടെങ്കിലും ഫ്രാന്തിക്കിനെപ്പോലെയുള്ള ഒരു കുറുക്കനില്ലല്ലോ.

''മീഷ്ക്ക എന്ന പേരുള്ള ഒരു കലമാനും ഞങ്ങൾക്കുണ്ടു്. പക്ഷെ അവൻ ഒരു മുഠാളനാണു്.''

തങ്ങളുടെ വളർത്തു മൃഗങ്ങളെ മാഷയ്ക്കും കോല്യയ്ക്കും കാട്ടിക്കൊടുക്കുവാൻ അവർ ആഗ്രഹിച്ചു.

''എപ്പോൾ വേണമെങ്കിലും ഞങ്ങളുടെ വീട്ടിൽ വരാം. എത്ര നേരം വേണമെങ്കിലും ഫ്രാന്തിക്കിനോടൊപ്പം നിങ്ങൾക്കു കളിക്കാം.''

''അതു കൊള്ളാം. നിങ്ങൾ ഞങ്ങളുടെ സ്കൂളിൽ ചേരുന്നുണ്ടോ?''

''ഞങ്ങൾക്കു് തീർച്ച അറിയില്ല.''

ആഹ്ലാദഭരിതരായിട്ടാണ് അവർ വീട്ടിലേക്കു തിരിച്ചത്: അവരെ സ്കൂളിൽ ചേർക്കാമെന്നു് അദ്ധ്യാപകൻ സമ്മതിച്ചിരിക്കുന്നു. ഇപ്പോഠം വീട്ടിൽത്തന്നെ താമസിച്ചുകൊണ്ടു് സ്കൂളിൽ പോകാമെന്നും ശീതകാലം തുടങ്ങുമ്പോഠം മററു കുട്ടികളെപ്പോലെ സ്കൂളിൽ താമസിച്ചു പഠിക്കാമെന്നുമാണു് തീർച്ചപ്പെടുത്തിയതു്.

അങ്ങിനെ യൂലിയയും നതാഷയും ദിവസവും സ്കൂളിൽ പോയിത്തുടങ്ങി. അവരുടെ പുതിയ കൂട്ടുകാർ വീട്ടിലെ സന്ദർശകരായിത്തീർന്നു.

എല്ലാ കുട്ടികഠംക്കും ഫ്രാന്തിക്കിനെ ഇഷ്ടമായി. അവർ അവനെ ലാളിച്ചു് വല്ലാതെ വഷളാക്കി. താൻ ഒരു വിശിഷ്ടജീവിയാണെന്നു് അവൻ തന്മൂലം വിശ്വസിച്ചു. നിമിഷനേരത്തേയ്ക്കുപോലും അവൻ ഒററയ്ക്കിരിക്കില്ല.

സെപ്റ്റംബർ മാസത്തിൽ ഞാനും സോന്യയും പട്ടണത്തിലുള്ള ബോർഡിംഗ് സ്കൂളിലേക്കു പോയി. സന്തോഷംകൊണ്ടു് വികസിച്ച മുഖവുമായി യൂലിയയും നതാഷയും പുതിയ കൂട്ടുകാരോടൊപ്പം സ്കൂളിലേക്കു തിരിച്ചു. ആയിടെ പഠിച്ച ഒരു പാട്ടിനൊപ്പിച്ചാണു് അവർ നടന്നതു്:

''സഖാക്കളെ സഖാക്കളെ, കാഹളമൂതുന്നു...''

അവരുടെ ശബ്ദം നിർമ്മലമായ വായുവിൽ അലയടിച്ചു. ചുവടുകഠംക്കനുസരിച്ചു് ഫ്രന്തിക്കിൻെറ തുടൽ കിലുങ്ങിക്കൊണ്ടിരുന്നു.

പൂമുഖത്തു നിന്ന അമ്മ വിഷാദത്തോടെ പുഞ്ചിരിതൂകിക്കൊണ്ടു് ഇങ്ങിനെ പറഞ്ഞു:

''നതാഷയെ നോക്കു! ഫ്രാന്തിക്കുപോലും വീട്ടിലേക്കു് ഒന്നു തിരിഞ്ഞുനോക്കി. പക്ഷെ നതാഷ നമ്മളെ ഇതിനകംതന്നെ മറന്നുകഴിഞ്ഞു. അവഠംക്കു് സ്കൂളിൻെറ വിചാരമേയുള്ളു. സ്വന്തം അമ്മയോടു് യാത്ര ചോദിക്കാൻപോലും അവഠം ഒന്നു് തിരിഞ്ഞുനോക്കുന്നില്ല.''

എന്നാൽ അമ്മയ്ക്കു് തെററിപ്പോയി. റോഡിലെ വളവു തിരിയുന്നതിനുമുമ്പു് കുട്ടികഠം എല്ലാവരും നിന്നു. ഫ്രാന്തിക്കിനെ മുകളിലേക്കു് ഉയർത്തിപ്പിടിച്ചുകൊണ്ടു് തൊപ്പി വീശി അവർ യാത്രപറഞ്ഞു.

''നല്ലതു വരട്ടെ, കുട്ടികളെ!'' വികാരാധീനയായി അമ്മ മന്ത്രിച്ചു.

വീടുറങ്ങിപ്പോയി!

ഉച്ചഭക്ഷണത്തിനുശേഷം ഒരു വീപ്പയുടെ പുറത്തു കിടന്നു് ഫ്രാന്തി ക് കൂർക്കംവലിച്ചു് ഉറങ്ങും. വലിയ ഒരു വളപ്പിൻെറ നടുക്കു് മൂടും അടപ്പും മാററിയ ഒരു വീപ്പ കിടത്തിയിട്ടിരുന്നു. വണ്ണമുള്ള തടികൾ തുരന്നുണ്ടാക്കിയ രണ്ടു് വലിയ കുഴലുകൾ വീപ്പയുടെ തുറന്ന രണ്ടററത്തും ഘടിപ്പിച്ചിരുന്നു. കുറുക്കന്മാർ ഏററവും ഇഷ്ടപ്പെടുന്ന തരം ''മാള''മായി രുന്നു അതു്—രണ്ടു വാതിലുകളുള്ള മാളം.

മഴയുള്ളപ്പോൾ ഫ്രാന്തിക് തൻെറ വീട്ടിനുള്ളിൽ ഇരിക്കും. ഇന്നു് വെയിലുള്ളതുകൊണ്ടു് മേൽക്കൂരയിൽ കിടന്നാണു് അവൻ ഉറങ്ങുന്നതു്. ഇന്നു രാവിലെ അവനു് ഒരു പുതിയ ചങ്ങാതിയെ കിട്ടി. ലീസ എന്നു പേരുള്ള ഒരു കുറുക്കൻ അവനോടൊപ്പം താമസം തുടങ്ങി. നല്ല ചന്തവും ചുറുചുറുക്കുമുള്ള ഇണങ്ങിയ ഒരു പെൺകുറുക്കനായിരുന്നു ലീസ.

എങ്കിലും അവരുടെ ആദ്യ സമാഗമം സന്തോഷപ്രദമായിരുന്നില്ല.

ഫ്രാന്തിക് ഓടിച്ചെന്നു് അവളെ മണത്തുനോക്കി. അപ്പോൾത്ത ന്നെ അവളുടെ സാന്നിദ്ധ്യം മറന്നു് അവൻ കുട്ടികളുടെ പോക്കററു് പരി ശോധനയിൽ മുഴുകി.

ലീസയ്ക്കു് ആദ്യം ഫ്രാന്തിക്കിനെ തീരെ പിടിച്ചില്ല. പക്ഷെ പി ന്നീടു് അവൾ ഒരു നിഴൽപോലെ അവൻെറ പുറകെ നടന്നുതുടങ്ങി.

ഇപ്പോൾ വീപ്പയുടെ പുറത്തു കിടന്നു് ഫ്രാന്തിക് നല്ല ഉറക്കമാ ണു്. ലീസ അതിൽ ചാരിക്കൊണ്ടു് നിലത്തിരിപ്പുണ്ടു്. പിൻകാലുയർ ത്തി ചെവിചൊറിഞ്ഞുകൊണ്ടു് അവൾ എന്തോ ആലോചനയിലാ ണു്. ഇടയ്ക്കിടെ പിൻകാലുകൾ കുത്തി എണീററുനിന്നു് അവൾ ഫ്രാന്തി ക്കിനെ മണത്തു നോക്കും.

കുട്ടികൾ നിരാശരായി. കുറുക്കന്മാർ തമ്മിൽ കണ്ടുമുട്ടുമ്പോൾ ആഹ്ലാ ദഭരിതരായി തുള്ളിച്ചാടുമെന്നാണു് അവർ വിചാരിച്ചതു്. അതു ശരി യായിരുന്നില്ല.

''വിഷമിക്കണ്ട,'' അദ്ധ്യാപകൻ പറഞ്ഞു. ''താനാണു് കേമൻ എന്നു് കാണിക്കാനാണു് രണ്ടുപേരുടെയും ശ്രമം.''

അതു ശരിയായിരുന്നു. നാലു ദിവസം കഴിഞ്ഞപ്പോൾ ഫ്രാന്തി ക്കും ലീസയും ചിരകാല സുഹൃത്തുക്കളെപ്പോലെ കളിക്കുകയും ചാടുകയും കുത്തിമറിയുകയും ചെയ്തുതുടങ്ങി.



മരങ്ങളുടെ പിന്നിൽ മറഞ്ഞുനിന്നു് അവർ കളിക്കുന്നതു നോക്കി ക്കൊണ്ടിരിക്കാൻ നല്ല രസമായിരുന്നു.

ശീതകാലം തുടങ്ങിയപ്പോഴേക്കും കുറുക്കന്മാർ മനോഹരമായ പുതിയ രോമക്കുപ്പായം അണിഞ്ഞുകഴിഞ്ഞു. അവർക്കു് നല്ല ആരോഗ്യവും ചുറു ചുറുക്കും ഉണ്ടായിരുന്നു. രസകരങ്ങളായ പല വിനോദങ്ങളിലും അവർ ഏർപ്പെട്ടു. നവംബർ മാസത്തിൻെറ തുടക്കത്തിൽ ആദ്യത്തെ മഞ്ഞു് പെ യ്തു. പിന്നീടു് നല്ല തണുപ്പു തുടങ്ങി. വീടുകളിൽ അടുപ്പുകരം ജ്വലിച്ചുകൊ ണ്ടിരുന്നു. മഞ്ഞണിഞ്ഞ വെളുത്ത മരങ്ങളുടെ മുകളിലേക്കു് പുകക്കുഴലുക ളിൽനിന്നു് പുക ഉയർന്നു.

ആണ്ടുപിറപ്പു കഴിഞ്ഞപ്പോൾ അദ്ധ്യാപകൻ പറഞ്ഞു:

''നമുക്കു് ഇരുമ്പുവലയ്ക്കു ചുററും തടികൊണ്ടു് ഒരു മറ കെട്ടണം. മരങ്ങളിൽ ഇലയില്ലാത്തതുകൊണ്ടു് അവ ഇപ്പോൾ ഫ്രാന്തിക്കിനേയും ലീസയേയും കാററിൽനിന്നോ നമ്മളിൽനിന്നോ മറച്ചുപിടിക്കുന്നില്ല.''

''നമ്മളിൽനിന്നു് മറച്ചുപിടിക്കുന്നതെന്തിനാണു്?''

''അവരെ നാം ഒററയ്ക്കു വിട്ടാൽ വസന്തത്തിൽ അവർക്കു് കുട്ടികളുണ്ടാകും.''

''എന്നാൽ ഉടൻതന്നെ മറകെട്ടണം!''

വളപ്പിൻെറ മൂന്നു വശവും കെട്ടി മറച്ചു. കുട്ടികൾ ലീസയ്ക്കു കുഞ്ഞുങ്ങളുണ്ടാകുന്നതും കാത്തിരുന്നു.

ചില രാത്രികളിൽ കുട്ടികൾ ഫ്രാന്തിക്കിൻെറ അസാധാരണമായ കുര കേട്ടിരുന്നു. കുറെ നാൾ കഴിഞ്ഞപ്പോൾ അവൻ ലീസയെ ശ്രദ്ധിക്കാതെയായി. ലീസയ്ക്കു് വണ്ണം കൂടിയിട്ടുണ്ടെന്നു് കുട്ടികൾക്കു മനസ്സിലായി.

''അവൾക്കു് കുട്ടികളുണ്ടാകുമോ?''

''എന്നാണു് തോന്നുന്നതു്.''

കുട്ടികൾ ലീസയെ അമിതമായി ലാളിച്ചുതുടങ്ങി. അവർ അവൾക്കു് സ്വാദുള്ള എല്ലാ സാധനങ്ങളും തിന്നാൻ കൊടുത്തിരുന്നു. അവർ എപ്പോഴും ലീസയെ ശ്രദ്ധിച്ചുകൊണ്ടിരിക്കും.

''ലീസ! നീ ഞങ്ങളെ പററിക്കല്ലെ!''

വൈകുന്നേരം അദ്ധ്യാപകർ കുട്ടികളോടു് കുറുക്കന്മാരുടെ സ്വഭാവവിശേഷതകളെപ്പററി പറയും. കുട്ടികളുള്ള പെൺകുറുക്കന്മാർ അങ്ങേയററം അസ്വസ്ഥരായിരിക്കുമെന്നു് അവർ പറഞ്ഞു.

കുഞ്ഞിക്കുറുക്കന്മാർ ജനിച്ചുകഴിഞ്ഞാൻ ഏതാനും ദിവസത്തേക്കു് ആരും അവയെ തൊടുകയോ നോക്കുകയോ ചെയ്യാൻ പാടില്ല. കാരണം അങ്ങിനെ ചെയ്താൽ തള്ളക്കുറുക്കൻ വല്ലാതെ പരിഭ്രാന്തയാകും. അവൾ കുട്ടികളെ ഒളിച്ചുവയ്ക്കാൻ ശ്രമിക്കും. അവൾ അവയെ കുഴിച്ചുമൂടിയെന്നോ പേടിപ്പിച്ചു കൊന്നെന്നോ വരാം.

''കുട്ടികളെ, ഓർമ്മയിൽ വച്ചോളൂ,'' അദ്ധ്യാപകൻ താക്കീതുചെയ്തു. ''ഞാൻ പറയുന്നതുവരെ ഇനി ഒരൊററയാളും ആ വളപ്പിനുള്ളിൽ കയറാൻ പാടില്ല. മൂന്നാഴ്ച പ്രായമാകുന്നതുവരെ കുറുക്കന്മാർ കണ്ണു തുറക്കുകയില്ല. അവയ്ക്കു് ഒരു മാസം പ്രായമാകുമ്പോഠം അവ സ്വയം മാളത്തിൽനിന്നു് പുറത്തിറങ്ങി വെയിലത്തു കളിച്ചുതുടങ്ങും.''

മാർച്ചുമാസം കഴിഞ്ഞു, ഏപ്രിൽ തുടങ്ങി. ഏപ്രിൽ മധ്യത്തിൽ ലീസ പ്രസവിച്ചു.

''ദയവുചെയ്തു് ആരും അങ്ങോട്ടു പോകരുതു്! ആരും അവയെ ഭയപ്പെടുത്തരുതു്!'' യൂലിയയും നതാഷയും മററു കുട്ടികളോടു് അപേക്ഷിച്ചു.

എങ്കിലും വല്ലാത്ത പ്രലോഭനമായിരുന്നു അതു്.

ഒരു ദിവസം ഏററവും ചെറിയ ബാലിക വീപ്പയുടെ വശത്തുള്ള വാതിൽ തുറന്നു് ''ഒന്നു് ഒളിഞ്ഞുനോക്കി'' എല്ലാം കുഴപ്പത്തിലാക്കി.

രാത്രിമുഴുവൻ ലീസ കുഞ്ഞുങ്ങളെ കടിച്ചെടുത്തുകൊണ്ടു് ഓടിനടന്നു. ഒടുവിൽ ഒരു മരത്തിൻെറ വേരിനടിയിലേക്കു് അവയെ തള്ളിവച്ചു് നനവുള്ള തണുത്ത മണ്ണിട്ടു് മൂടി.

പിറേറന്നു രാവിലെ ലീസ, ഞരങ്ങിക്കൊണ്ടിരിക്കുന്ന ഒരു കുഞ്ഞിക്കുറുക്കനെ മാന്തിയെടുത്തിട്ടു് വേറൊരിടത്തു് കുഴിച്ചിടുന്നതു് യൂലിയ കണ്ടു. അവഠം അദ്ധ്യാപകനെ വിളിക്കാൻ ഓടി.

''വേഗം വരൂ! ലീസ കുട്ടിയെ കുഴിച്ചുമൂടുന്നു!''

അദ്ദേഹം, പാതി ചത്ത കുട്ടിയെ ഉൽക്കണ്ഠയോടെ തല തിരിഞ്ഞ അമ്മയുടെയടുത്തുനിന്നു് എടുത്തു മാററി. മററു മൂന്നു കുട്ടികഠം മരിച്ചു കഴിഞ്ഞിരുന്നു. അവസാനത്തെ കുട്ടിയെ രക്ഷിക്കാൻ അവർ കിണഞ്ഞു ശ്രമിച്ചു. കുട്ടികഠം ലീസയെ കുററപ്പെടുത്തി.

''ബുദ്ധിയില്ലാത്ത കുറുക്കൻ! കൊലയാളി!''

''ലീസയെ കുററപ്പെടുത്തുന്നതു ശരിയല്ല,'' അദ്ധ്യാപകൻ പറഞ്ഞു. ''നിങ്ങളിലൊരാഠം അവളുടെ കുട്ടികളെ തൊടുകയോ നോക്കുകയോ ചെയ്തിട്ടുണ്ടു്. അതല്ലെങ്കിൽ ലീസ അവയെ ഒളിച്ചുവയ്ക്കാൻ ഒരിക്കലും ശ്രമിക്കുകയില്ലായിരുന്നു.''

പഞ്ഞിയിൽ പൊതിഞ്ഞുവച്ചിരുന്ന കുറുക്കൻകുഞ്ഞിനെ കുനിഞ്ഞു് പരിശോധിച്ചുകൊണ്ടാണു് അദ്ദേഹം ഇങ്ങിനെ പറഞ്ഞതു്.

''അവൻ ജീവിക്കുമോ?''

''അറിയില്ല. പക്ഷെ നാം അവനെ ലീസയ്ക്കു് തിരിച്ചുകൊടുത്താൽ അവരം വീണ്ടും ഒളിച്ചുവയ്ക്കാൻ നോക്കും. ഒരു തള്ളപ്പൂച്ചയുടെയടുത്തു് ഒരു ചെറിയ കുറുക്കനെ ഏല്പിച്ചാൽ ആ പൂച്ച അതിനു് പാൽ കൊടുക്കുമെന്നു് ഞാൻ എവിടെയോ വായിച്ചിട്ടുണ്ടു്. പക്ഷെ തള്ള പൂച്ചയെ എവിടന്നു കണ്ടുപിടിക്കും?''

ഒന്നും മിണ്ടാതെ യൂലിയയും നതാഷയും കോട്ടുധരിച്ചു് കുന്നിറങ്ങി അടുത്തുള്ള കുടിലിലേയ്ക്കോടി. രണ്ടുദിവസം മുമ്പു് അവിടെ താമസിക്കുന്ന വൃദ്ധനു് കുറെ പത്രങ്ങരം കൊടുക്കാനായി അവർ അവിടെ പോയിരുന്നു. അയാളുടെ പൂച്ചയേയും മൂന്നു പൂച്ചക്കുഞ്ഞുങ്ങളേയും അവർ അപ്പോരം കണ്ടിട്ടുണ്ടു്.

അവർ വൃദ്ധനോടു് താണുകേണപേക്ഷിച്ചു.

''അല്ലെങ്കിൽ അവൻ ചത്തുപോകും,'' തേങ്ങിക്കൊണ്ടു് അവർ പറഞ്ഞു.

''കാര്യം ഇതാണു്. ആ പൂച്ച ഇവിടെനിന്നു് വേറെയെങ്ങും പോവുകയില്ല. അവരം കുഞ്ഞുങ്ങളേയുംകൊണ്ടു് തിരിച്ചുവരാൻ ശ്രമിക്കും. അവ വഴിക്കു് തണുത്തു് ചത്തുപോവുകയും ചെയ്യും. അതുകൊണ്ടു് നിങ്ങളുടെ കുറുക്കനെ ഇങ്ങോട്ടു കൊണ്ടുവരികയാണു് നല്ലതു്. പാത്രത്തിൽനിന്നു് പാൽകുടിക്കാറാകുന്നതുവരെ അവരം അവനു് പാലുകൊടുക്കും.''

അതുതന്നെയാണു് നടന്നതു്. കുട്ടികരം ആ കൊച്ചു കുറുക്കനെ പോററമ്മയുടെ അടുത്തു കൊണ്ടുവന്നു. പൂച്ച യാതൊരു ക്ഷോഭവും കൂടാതെ അവനെ തന്റെ കുട്ടികളിൽ ഒരാളായി അംഗീകരിച്ചു.

തനിക്കു് എല്ലാ കുഞ്ഞുങ്ങളേയും നഷ്ടപ്പെട്ടുവെന്നു് മനസ്സിലായപ്പോരം ലീസ വളപ്പിൽ അസ്വസ്ഥയായി ഓടിനടന്നു. അവരം ഒന്നും തിന്നാതെ വിഷാദമൂകയായിരുന്നു. ആദ്യം കുട്ടികരം അവളെ തിരിഞ്ഞുനോക്കിയില്ല. എന്നാൽ കുറെക്കഴിഞ്ഞു് അവർക്കു് അവളോ

ട്ട് അനുകമ്പ തോന്നി. അവർ അവളെ കൂടുതൽ ലാളിച്ചുതുടങ്ങി. ജന്തുക്കളുടെ പ്രകൃതം എത്ര നല്ലതാണ്. അഞ്ചുദിവസം കഴിഞ്ഞപ്പോഠം ലീസ പഴയതുപോലെ ഉല്ലാസവതിയായി ഓടിക്കളിച്ചു—ഒന്നും സംഭവിച്ചിട്ടില്ലാത്ത മട്ടിൽ. കുഞ്ഞിക്കുറുക്കൻ ആ സമയംകൊണ്ടു് ആരോഗ്യവും ശക്തിയും പ്രാപിച്ചു. പൂച്ചയുടെ കുടുംബത്തിൽ അവൻ സന്തുഷ്ടനായി കഴിഞ്ഞു.

ആരാണ് കുററവാളിയെന്ന് കണ്ടുപിടിക്കാൻ അദ്ധ്യാപകർ ശ്രമിച്ചില്ല. ഈ ദുഃഖാനുഭവത്തിൽനിന്നുള്ള പാഠം കുട്ടികഠം ഒരിക്കലും മറക്കുകയില്ലെന്നും ആരും ഇനി അതു് ആവർത്തിക്കയില്ലെന്നും അവർ വിശ്വസിച്ചു. ഒരു ദിവസം കുട്ടികഠം കൂടിയിരുന്നു് തങ്ങഠം ഭാവിയിൽ ആരായിത്തീരും എന്നതിനെപ്പററി ചർച്ചചെയ്യുകയായിരുന്നു.

''ഞാൻ ഒരു മൃഗഡോക്ടറാവും,'' ചെറിയ പെൺകുട്ടി ഇങ്ങിനെ പറഞ്ഞിട്ടു് പൊട്ടിക്കരഞ്ഞു. ''ഞാനൊരു മൃഗഡോക്ടറായിരുന്നെങ്കിൽ ആ മരവിച്ച കുട്ടിക്കുറുക്കന്മാരെ ജീവിപ്പിക്കാൻ എനിക്കു കഴിഞ്ഞേനെ. അവയെ ഒളിഞ്ഞുനോക്കിയതു് ഞാനായിരുന്നു.''

അദ്ധ്യാപകർ പരസ്പരം നോക്കി.

''സാരമില്ല, മാന്യ! അതിൻെറ ഫലം ഇത്ര ഭയങ്കരമായിരിക്കുമെന്നു് നിനക്കു് അറിയാൻ പാടില്ലായിരുന്നല്ലോ. നീ മൃഗഡോക്ടറാവുമ്പോഠം ഇതിനു പകരമായി ഒരുപാടു് മൃഗങ്ങളെ സഹായിക്കാൻ നിനക്കു് അവസരം കിട്ടും.''

അവർ അവളെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു. വിഷയം മാററാനായി അവർ നതാഷയോടും യൂലിയയോടും ചോദിച്ചു.

''പെൺകുട്ടികളെ, ആരായിത്തീരണമെന്നാണ് നിങ്ങളുടെ ആഗ്രഹം?''

''വനം സംരക്ഷിക്കേണ്ടതെങ്ങിനെയാണെന്നു് ഞങ്ങഠംക്കു പഠിക്കണം,'' രണ്ടുപേരും ഒരുമിച്ചു പറഞ്ഞു. ''കൊടുംകാടുകളുള്ളിടത്തെല്ലാം ധാരാളം മൃഗങ്ങളും കാണും. മനുഷ്യൻേറയും മൃഗങ്ങളുടേയും ഉത്തമ സുഹൃത്താണു് കാടു്. ഞങ്ങളുടെ അച്ഛൻ എപ്പോഴും അങ്ങിനെ പറയാറുണ്ടു്.''

''അതൊരു നല്ല ആശയമാണ്! വലുതാകുമ്പോൾ നിങ്ങൾക്ക് വനംസൂക്ഷിപ്പുകാരായിത്തീരാം. അച്ഛനെ സഹായിക്കുകയും ചെയ്യാം. വസന്തത്തിൽ എല്ലാ ജന്തുക്കൾക്കും നിസ്സഹായരായ പിഞ്ചുപൈതങ്ങൾ ഉണ്ടായിരിക്കുമെന്ന കാര്യം ഒരിക്കലും മറക്കരുത്.''

''ഇല്ല.''





# ചുബാറി

മലമ്പാതയിൽവച്ച് ഭയങ്കരമായ ഒരു അപകടമുണ്ടായതുകൊണ്ടു മാത്രമാണ് ചുബാറിയെ ഞങ്ങൾക്കു കിട്ടിയതു്. അതല്ലെങ്കിൽ ആ ഒന്നാന്തരം കുതിരയെ കുട്ടികൾക്കു വിട്ടുകൊടുക്കുന്ന കാര്യം സ്വപ്നത്തിൽപ്പോലും ആരും വിചാരിക്കുകയില്ല.

ശീതകാലത്താണ് ഞങ്ങൾ ആദ്യമായി അവനെ കണ്ടതു്. മുതിർന്നവരെല്ലാം അച്ഛന്റെ പിന്നാലെ ലായത്തിലെത്തി. അവർ അവിടെ നിന്നു് എന്തിനെപ്പററിയോ തർക്കിക്കുകയും അവനെ ഒരു ടേപ്പുകൊണ്ടു് അളന്നുനോക്കുകയും ചെയ്തു.

''സുന്ദരക്കുട്ടൻ ! ഇത്ര ഭംഗിയുള്ള കുതിരകളുണ്ടെന്നു് വിശ്വസിക്കാൻ പ്രയാസം !'' ചൂടുള്ള മുറിയിലേക്കു തിരിച്ചുവന്നു് അവർ പറഞ്ഞു. അവരുടെ ദേഹം തണുത്തുവിറയ്ക്കുകയും കവിളുകൾ ചുവന്നു തുടുക്കുകയും ചെയ്തിരുന്നു.

അവനെ കാണാൻ ഞങ്ങളും ലായത്തിലേയ്ക്കു പോയി.

ഒതുങ്ങിയ ദേഹവും നല്ല പൊക്കവുമുള്ള ആ കുതിര മഞ്ഞിൽ നിന്നു് തുള്ളുകയായിരുന്നു. അവനെ കെട്ടിയിരുന്ന തൂണിൽ തല ഉരസുകയും കടിക്കുകയും ചെയ്തുകൊണ്ടു് അവൻ നിലത്തു് ആഞ്ഞു ചവിട്ടി. അവന്റെ വയർ ഇരച്ചുകൊണ്ടിരുന്നു.

ഞങ്ങൾ കുറെക്കൂടി അടുത്തു ചെന്നു. അവൻ കൂടുതൽ ക്ഷോഭിച്ചു. ഞങ്ങളുടെനേരെ കറുത്ത കണ്ണുരുട്ടിക്കാണിച്ചു.

''കുതിര തരക്കേടില്ല,'' പ്രമാണിത്തം നടിച്ചുകൊണ്ടു് സോന്യ അഭിപ്രായപ്പെട്ടു. ''പക്ഷെ അവന്റെ വയർ വല്ലാതെ ഇരയ്ക്കുന്നുണ്ടു്. നിർത്താതെ നിന്നു് ചാടുന്നതുകൊണ്ടു് അവനെ ഒന്നു തലോടാൻപോലും പററുന്നില്ല. നില്ക്കു്, നോക്കട്ടെ!'' എന്നു് ആഴമുള്ള ശബ്ദത്തിൽ ഉറക്കെ വിളിച്ചുപറഞ്ഞുകൊണ്ടു് അവൾ ധൈര്യമായി മുമ്പോട്ടു് ഒരു ചവടു വച്ചു.

കുതിര മെല്ലെ ഒന്നു ചിനച്ചിട്ടു് സോന്യയുടെ തൊപ്പിയിൽ കടിച്ചുപിടിച്ചു് അവളെ അങ്ങോട്ടും ഇങ്ങോട്ടും ഉലച്ചു.

''അയ്യോ, സോന്യയെ കൊല്ലുന്നേ,'' നതാഷ വിളിച്ചുപറഞ്ഞു.

യൂലിയ ഉറക്കെ വിളിച്ചുകൂവുകയും കുതിരയുടെ നേരെ കൈ വീശുകയും ചെയ്തുകൊണ്ടിരുന്നു. അവൻ അത്ഭുതത്തോടെ സോന്യയുടെ തൊപ്പിയിൽനിന്നു് പിടിവിട്ടു. അവൾ പുറകോട്ടുവീണു.

''ഭ്രാന്തൻ കുതിര! അവനെ വല്ല ഭ്രാന്താശുപത്രിയിലും ആക്കുകയാണു് വേണ്ടതു്!'' ദേഷ്യത്തോടെ സോന്യ പറഞ്ഞു. ''ആളുകളുടെ തലയിലല്ലെ അവൻ പിടികൂടുന്നതു്!'' അവൾ വല്ലാതെ വിളറിയിരുന്നു.

വേനല്ക്കാലത്തു് അച്ഛൻ ചുബാറിയുടെ പുറത്തു് സവാരിചെയ്യുമ്പോൾ അതു കാണാൻ ആളുകൾ വീടുകളിൽനിന്നു് ഓടി പുറത്തെത്തും. ശയിററുകളുടെ അടിയിലൂടെ ഇഴഞ്ഞു് പുറത്തു കടന്നു് പട്ടികൾ ചുബാറിയെ തടയാൻ നോക്കും. എന്നാൽ അവ എത്രതന്നെ ശ്രമിച്ചിട്ടും ചുബാറിയുടെ വാലിന്റെ തുമ്പിൽപ്പോലും ഒന്നു തൊടാൻ അവയ്ക്കു കഴിഞ്ഞിട്ടില്ല. ദേഷ്യത്തോടെ കുരച്ചുകൊണ്ടു് അവ ഓട്ടം നിർത്തും.

ചുബാറിയോടു് മത്സരിക്കാൻ കഴിവുള്ള കുതിരകളും ഉണ്ടായിരുന്നില്ല. ഇസിക്—കുൽ തടാകത്തിന്റെ കരയിലൂടെ, പട്ടണത്തിൽനിന്നു് ഞങ്ങളുടെ വീടുവരെയുള്ള പന്ത്രണ്ടു കിലോമീററർ ദൂരം അവൻ ഒരേ വേഗത്തിൽ ഓടിവരുന്ന കാഴ്ച ആരെയും അത്ഭുതപ്പെടുത്തും !

വീടിന്റെ മുമ്പിൽ ഒരു പുൽത്തകിടി ഉണ്ടായിരുന്നു. ചുബാറി അതിനു ചുററും ഓടി പൂമുഖത്തിനു മുമ്പിൽ വന്നു നിന്നു് കഴുത്തു നീട്ടിപ്പിടിച്ചു് ഉറക്കെ മുക്രയിടും. പിന്നീടു് അവന്റെ ശ്വാസഗതി ക്രമത്തിലാകും. ഞങ്ങൾ ഒരു കഷണം റൊട്ടിയോ ഒരു കട്ട പഞ്ചസാരയോ അവനു നീട്ടും. അവൻ ഞങ്ങളുടെ കയ്യിൽനിന്നു് അതു വളരെ സൂക്ഷ്മതയോടെ ചുണ്ടുകൊണ്ടു് കമ്മിയെടുക്കും. ഒരിക്കൽപ്പോലും അവൻ ഞങ്ങളുടെ കയ്യിൽ കടിച്ചിട്ടില്ല.

''അവൻ ശ്വാസംവിടുന്നതു് നോക്കു !'' അഭിമാനത്തോടെ അച്ഛൻ പറയും. ''അവന്റെ ശ്വാസകോശങ്ങൾക്കു് നല്ല വലിപ്പമുണ്ടായിരിക്കണം !''

വാറിനിടയിൽക്കൂടി കയ്യിട്ടു് അവന്റെ വയറിന്റെ അടിവശം തൊട്ടുനോക്കിയിട്ടു് ഞങ്ങൾ അതു് ശരിവയ്ക്കും.

അതായിരുന്നു ഞങ്ങളുടെ ചുബാറി. വേനൽക്കാലത്തിന്റെ മധ്യത്തിലുള്ള ഒരു ദിവസം അച്ഛൻ അവനു് ജീനികെട്ടി. കുറെ ആഹാരസാധനങ്ങളുമായി മലമുകളിലൂടെ അദ്ദേഹം വെർനിയിലേക്കു് സവാരിചെയ്തു. അൽമാ—അത്തായുടെ അന്നത്തെ പേർ അതായിരുന്നു. വനംസൂക്ഷിപ്പുകാരുടെ ജില്ലാ സമ്മേളനത്തിൽ പങ്കെടുക്കാനാണു് അദ്ദേഹം അങ്ങോട്ടു പോയതു്.

ഏകദേശം ഒരു മാസം കഴിഞ്ഞിട്ടും അച്ഛൻ തിരിച്ചുവന്നില്ല. ഒരു രാത്രി ഇടിവെട്ടുന്ന ശബ്ദം കേട്ടു് ഞാൻ ഉണർന്നു. കാററും മഴയും ജനാലകളിൽ ആഞ്ഞടിച്ചുകൊണ്ടിരുന്നു. തലയ്ക്കു മുകളിൽ ഇടിവെട്ടി, മുറിയിൽ മിന്നൽപ്പിണരുകൾ തത്തിക്കളിച്ചു. കിടക്കയിൽവച്ചു് ഇടിവെട്ടേററു് ആളുകൾ മരിക്കാറുണ്ടോയെന്നു് ഞാൻ അത്ഭുതപ്പെടുകയായിരുന്നു. കൊടുങ്കാററു് ഒരു നിമിഷനേരത്തേക്കു് നിശ്ശബ്ദമായി. ആ സമയ

ത്തു് അടുത്ത മുറിയിൽ അച്ഛൻെറ ശബ്ദം കേട്ടു. ഞങ്ങൾ ചാടിയെണീററു് കമ്പിളിപുതച്ചുകൊണ്ടു് അങ്ങോട്ടോടി. തറയിൽ നനഞ്ഞ വസ്ത്രങ്ങൾ കിടപ്പുണ്ടു്. അച്ഛൻ ഉണങ്ങിയ വസ്ത്രങ്ങൾ ധരിച്ചു് സമൊവാറിൻെറ അടുത്തിരുന്നു് ചൂടുചായ കുടിക്കുകയായിരുന്നു.

''അച്ഛൻ ആകെ ചുവന്നിരിക്കുന്നു!'' അഭിവാദ്യംചെയ്തശേഷം ഞങ്ങൾ പറഞ്ഞു. ''വെയിലേററതുകൊണ്ടാണോ?''

''അല്ല!''

''പറഞ്ഞിരുന്നതു് മറന്നു പോയോ? മിഠായി കൊണ്ടുവന്നിട്ടില്ലേ?''

''ഇല്ല.''

''അതെന്താ?''

''കൊണ്ടുവന്നില്ല, അത്ര തന്നെ!''

''പകരം വേറെ വല്ലതും കൊണ്ടുവന്നിട്ടുണ്ടോ?''

''ഇല്ല, ഒന്നും കൊണ്ടുവന്നിട്ടില്ല.''

ഞങ്ങൾ പരസ്പരം നോക്കി.

''അതെന്താ! കൊണ്ടുവരാമെന്നു് അച്ഛൻ പറഞ്ഞതാണല്ലോ...''

അച്ഛൻ കൈകൊണ്ടു് നെററിയുടെ ഇരുവശവും അമർത്തി. അദ്ദേഹത്തിൻെറ മുഖം വേദനകൊണ്ടു് പിടയുന്നതുപോലെ തോന്നി. തണുപ്പേററതുപോലെ അദ്ദേഹം വിറയ്ക്കുന്നുണ്ടായിരുന്നു.

''ഇവരെ അപ്പുറത്തേക്കു് കൊണ്ടുപോകൂ,'' അച്ഛൻ അമ്മയോടു പറഞ്ഞു. ''എൻെറ തല പൊളിയുന്നു. അപ്പോഴാണു് കിന്നാരത്തിനു വന്നിരിക്കുന്നതു്!''

''അച്ഛൻ മറന്നതല്ല. എല്ലാം വാങ്ങിച്ചിരുന്നു. വഴിക്കു് ഒരു അപകടം പററിയില്ലായിരുന്നെങ്കിൽ എല്ലാം നിങ്ങൾക്കു കിട്ടിയേനെ. അച്ഛനെ ശല്യപ്പെടുത്താതെ മറെറ മുറിയിലേക്കു് പൊയ്ക്കോളൂ. അച്ഛൻ ജീവനോടെ തിരിച്ചുവന്നതുതന്നെ ഭാഗ്യം.''

അമ്മ ഞങ്ങളെ ധൃതിയിൽ മുറിയിൽനിന്നു് പുറത്താക്കി കതകടച്ചു. എന്താണുണ്ടായതെന്നു് ഞങ്ങൾക്കു മനസ്സിലായില്ല.

''തലമുകളിൽ വച്ചു് മിഠായികൾക്കു് എന്തപകടം പററാനാണു്?''

''മഴ പെയ്തപ്പോഠം നനഞ്ഞു കതിർന്നു് അലിഞ്ഞുപോയിരിക്കും,'' നതാഷ പറഞ്ഞു.

''അതായിരിക്കയില്ല.''

''നിങ്ങഠം എത്ര പുസ്തകം വായിച്ചിട്ടുണ്ടു്! എന്നിട്ടും മലകളുടെ ഇടയിൽ ആളുകഠംക്കു് വഴിതെററാറുണ്ടെന്നു് അറിയില്ല!''

സോന്യ അവജ്ഞയോടെ തോഠംകുലുക്കിക്കൊണ്ടു് ''സാഹസങ്ങളുടെ ലോകം'' എന്ന പുസ്തകം അവിടെത്തന്നെയുണ്ടോ എന്നറിയാൻ തലയണയുടെ അടിയിൽ തപ്പിനോക്കി.

''വഴിതെററുകയും വിശക്കുകയും ചെയ്യുമ്പോഠം ആളുകഠം എന്തും തിന്നും,'' ആരോ പറഞ്ഞു. ''വിശപ്പുസഹിക്കാൻ കഴിയാതെ അച്ഛൻ മിഠായി എടുത്തു തിന്നു കാണും. എനിക്കു് അതിൽ സന്തോഷമേയുള്ളു.''

ഞങ്ങളെല്ലാവരും കിടന്നുറങ്ങി.

കൊടുങ്കാററിൻെറ പിറേറന്നു് തെളിഞ്ഞ ദിവസമായിരുന്നു.

മരങ്ങളുടെ മുകളിലേക്കു് പ്രകാശം ചൊരിഞ്ഞുകൊണ്ടു് സൂര്യൻ ഉദിച്ചു. എങ്കിലും മണ്ണു് നനവുള്ളതും തണുത്തതുമായിരുന്നു. ഞങ്ങഠം പുറത്തിറങ്ങി ലായത്തിലേക്കു നടന്നു.

''ഇതെന്തൊരത്ഭുതം,'' സോന്യ പറഞ്ഞു. ''ഇവിടെ വേറൊരുത്തൻ നില്ക്കുന്നു.''

''വലിയ ഭംഗിയില്ലാത്ത ഒരുവൻ.''

''നമ്മുടെ ചുബാറിയെക്കാഠം മോശപ്പെട്ടവനോ?''

''നല്ല ചോദ്യം!''

''പക്ഷെ ചുബാറി എവിടെ?''

നിർജ്ജീവമായ കണ്ണുകളുള്ള ഒരു ചെറിയ ചാവാലിക്കുതിരയാണു് മുമ്പിൽ നിന്നിരുന്നതു്.

അതു് മുക്രയിട്ടുകൊണ്ടു് തല തിരിച്ചു് വയ്ക്കോൽ ചവച്ചുതുടങ്ങി.

''അത്ര മോശമില്ല.''

''അതു നമ്മളെ ശ്രദ്ധിക്കുന്നതേയില്ല.''

''വാലാട്ടുന്നുണ്ടു്.''

''അതിൻെറ കണ്ണു കണ്ടില്ലേ, എത്ര വിചിത്രമായിരിക്കുന്നു!'' സോന്യ പറഞ്ഞു. അത്തരം കണ്ണു് കുതിരകൾക്കു് ഉള്ളതു് നല്ല ലക്ഷണ മാണോ ചീത്ത ലക്ഷണമാണോയെന്നു് ഞങ്ങൾക്കു് അറിയില്ലായിരുന്നു.

ഞങ്ങൾ പുതിയ കുതിരയെപ്പററി സംസാരിച്ചുകൊണ്ടു നില്ക്കുമ്പോൾ കിർഗീസുകാരനായ ഒരു വൃദ്ധൻ അവിടെയെത്തി.

''സുഖമാണോ, കുട്ടികളെ!''

''ഇതു് ആരുടെ കുതിരയാണു്? നിങ്ങളുടേതാണോ?''

''എൻേറതാണു്. നിങ്ങൾക്കു് അതിനെ ഇഷ്ടമായോ?''

''കൊള്ളാം, തരക്കേടില്ല. പക്ഷെ ഞങ്ങൾക്കു് അറിയേണ്ടതു് അതല്ല. ഞങ്ങളുടെ ചുബാറി എവിടെപ്പോയി?''

''ചുബാറിയോ?'' ചൂളമടിക്കുകയും കൈ വീശുകയും ചെയ്തിട്ടു് അയാൾ പറഞ്ഞു: ''ഓ, അവനോ, അവൻ ചത്തുപോയി.''

അന്നു് അതിരാവിലെ മുതൽ തോട്ടത്തിൻെറ വാതിൽ തുറക്കുകയും അടയ്ക്കുകയും ചെയ്തുകൊണ്ടിരുന്നു. രാത്രിയിൽ അച്ഛൻ മടങ്ങിയെത്തിയ വിവരം ഗ്രാമവാസികൾ എല്ലാവരും അറിഞ്ഞു. പുതിയ വർത്തമാന ങ്ങൾ അറിയാൻ അവർ വീട്ടിലേക്കു് വന്നുകൊണ്ടിരുന്നു.

അച്ഛനു് നല്ല സുഖമില്ലായിരുന്നു. തണുപ്പടിച്ചതാണു്. തടിച്ച ആട്ടിൻതോൽ കോട്ടുകൾ പുതച്ചു് കിടന്നുകൊണ്ടു് അദ്ദേഹം നിർത്താതെ സംസാരിച്ചു. ഭയങ്കരമായ കൊയ്നാർക്കി മലമ്പാത കടന്നു് താൻ വന്ന തെങ്ങിനെയെന്നു് അദ്ദേഹം എല്ലാവർക്കും വിവരിച്ചുകൊടുത്തു.

ഓരോ വാക്കും ശ്രദ്ധിച്ചുകൊണ്ടു് ഞങ്ങൾ ഒരു മൂലയിൽ ഇരുന്നി രുന്നു. എന്നിട്ടും ഏററവും പ്രധാനപ്പെട്ടതെന്നു് ഞങ്ങൾ വിചാരിച്ച കാ ര്യം മാത്രം അറിയാൻ കഴിഞ്ഞില്ല. ചുബാറിക്കു് എന്തു പററിയതാ ണു്? അച്ഛൻ കഥയുടെ പകുതി പറഞ്ഞുകഴിയുമ്പോഴേക്കും പുതിയ ആ ളുകൾ വന്നുകയറും. ആദ്യംമുതലേ തുടങ്ങാൻ അവർ നിർബ്ബന്ധിക്കും. അച്ഛൻ ആദ്യം മുതൽ വീണ്ടും പറഞ്ഞുതുടങ്ങും. ഓരോ തവണയും അച്ഛ ൻെറ ശബ്ദം കൂടുതൽ ഉറക്കെയായിത്തുടങ്ങി. അദ്ദേഹം വല്ലാതെ ക്ഷോ ഭിക്കുകയും സംഭവങ്ങൾ കൂട്ടിക്കുഴയ്ക്കുകയും ചെയ്തു.

''ഹേയ്! അദ്ദേഹം പിച്ചുംപേയും പറയുകയാണല്ലോ!'' ഒരാരം ഉറക്കെ പറഞ്ഞു.

''അദ്ദേഹത്തെ നന്നായി പുതപ്പിച്ച് കുറച്ച് ആസ്പിരിൻ കൊടുക്കു.''

ഡോക്ടറെ വിളിച്ചുകൊണ്ടുവരാൻ ഞങ്ങളെ നിയോഗിച്ചു. ആസ്പത്രി അടുത്തുതന്നെയായിരുന്നു.

ഞങ്ങരം വഴിമുഴുവൻ ഓടി അവിടെയെത്തി ഡോക്ടറെ കണ്ടുപിടിച്ച് വിവരം പറഞ്ഞു. ഞങ്ങരം വല്ലാതെ പരിഭ്രമിച്ചിരുന്നു.

''വളരെ അത്യാവശ്യമാണ്!'' ഞങ്ങരം വിളിച്ചുപറഞ്ഞു. ഉടൻ തന്നെ തിരിച്ചുപോരികയും ചെയ്തു. തിരിച്ചും ഞങ്ങരം ഓടിയാണ് പോന്നതു്; കാരണം ഞങ്ങരം എത്തുംമുമ്പ് അച്ഛൻ കഥയുടെ ബാക്കി ഭാഗം പറയുമോയെന്ന് ഞങ്ങരം ഭയന്നു.

ഓടിക്കിതച്ച് മുറിയിലെത്തിയ ഉടൻ ഞങ്ങരം പറഞ്ഞു: ''ഉടൻതന്നെ വരാമെന്ന് ഡോക്ടർ പറഞ്ഞു.''

''ശ്—ശ്!''

മിണ്ടരുതെന്ന് അമ്മ ആംഗ്യം കാട്ടി.

അച്ഛൻ കിടക്കയിൽ തലയിട്ടുരുട്ടിക്കൊണ്ട് വളരെ വേഗത്തിൽ സംസാരിച്ചു തുടങ്ങി:

''അവൻ ചാടുന്നതു നിങ്ങരം കാണേണ്ടിയിരുന്നു, എന്തൊരു ചാട്ടമായിരുന്നു.... എല്ലാം നഷ്ടപ്പെട്ടു... തോക്കും, പണവും, ജീനിയും. അതൊക്കെ എടുത്തുകൊണ്ടുവന്നാലേ പററു.... അവൻ ചാടിയതു നിങ്ങരം കാണേണ്ടിയിരുന്നു... അവനെ രക്ഷിക്കണം... ഞാനിതാ തയ്യാറായി....'' അദ്ദേഹം ചാടി എണീററിരുന്നു.

''അനങ്ങാതെ കിടക്കു!''

ഡോക്ടർ മുറിയിലേക്കു വന്നു.

''എല്ലാം നഷ്ടപ്പെട്ടു... രക്ഷിക്കണം...'' അച്ഛൻ പറഞ്ഞു.

''ബോധമില്ലെന്നു തോന്നുന്നു. പനി വളരെ മൂർഛിച്ചിട്ടുണ്ട്.'' ഡോക്ടർ പറഞ്ഞു.

വീടു മുഴുവൻ നിശ്ശബ്ദമായി. ഞങ്ങരം ഒച്ചകേരംപ്പിക്കാതെ പെരുവിരൽ കുത്തിയാണ് നടന്നതു്.

ആരെയോ വലിച്ച പുറത്തെടുക്കണമെന്ന്‌ അച്ഛൻ ഉറക്കെ വിളിച്ച പറഞ്ഞു. അദ്ദേഹം നിർത്താതെ എന്തൊക്കെയോ പുലമ്പിക്കൊണ്ടിരുന്നു.

പിറേറന്ന്‌ രാവിലെ അച്ഛനെ കാണാൻ ഞങ്ങളെ അനുവദിച്ചില്ല. യൂലിയ താക്കോൽപ്പഴുതിൽ ചെവിവച്ച്‌ ശ്രദ്ധിച്ചിട്ട്‌ തിരിഞ്ഞുനിന്ന്‌ ഒരു പുഞ്ചിരിയോടെ പറഞ്ഞു: ''കൊച്ചു കുഞ്ഞുങ്ങളെപ്പോലെ അച്ഛൻ സംസാരിക്കുന്നു.''

''നല്ല തമാശയാണോ?''

യൂലിയ വീണ്ടും ഞങ്ങളുടെ നേരെ തല തിരിച്ചു. ഇത്തവണ അവളുടെ കണ്ണുകൾ ഈറനായിരുന്നു.

''നിങ്ങൾ നിന്ന്‌ ചിരിക്കുകയാണ്‌,'' സങ്കടംകൊണ്ട്‌ അവൾ വിതുമ്പി. ''പക്ഷെ നമ്മുടെ അച്ഛൻെറ തൊണ്ടയിൽ ഒരു പരുവുണ്ടെന്നാണ്‌ അവർ പറയുന്നത്‌.''

വൈകുന്നേരം അച്ഛൻെറ സ്ഥിതി കൂടുതൽ വഷളായി. രാത്രിമുഴുവൻ ഡോക്ടർ അച്ഛൻെറ മുറിയിലുണ്ടായിരുന്നു.

പിറേറദിവസം രാവിലെ ആസ്പത്രിയിൽനിന്ന്‌ ഒരു ഡോക്ടർ കൂടി വന്നു. അവർ കുറെനേരം കൂടിയാലോചിച്ചിട്ട്‌ മേശപ്പുറത്ത്‌ തിളങ്ങുന്ന ചവണകളും കത്തികളും നിരത്തിവച്ചു.

അമ്മ അങ്ങേയററം പരിഭ്രാന്തയായിരുന്നു. വിളറിയ മുഖത്തോടെ ഡോക്ടറുടെ അടുത്തു ചെന്ന്‌ അവർ കെഞ്ചി:

''ഞാൻ ബോധംകെട്ടു വീഴുകയില്ല, ഞാൻ നിങ്ങളെ തടസ്സപ്പെടുത്തുകയുമില്ല. വല്ലതും എടുത്തു തരികയോ മറേറാ വേണമെങ്കിൽ.... ഞാൻ സഹായിക്കാം.''

മുറിയിൽ ഒരു ബേസിൻ കൊണ്ടുവച്ചു. പുറത്തുപോയി സമൊവാർ കത്തിക്കാൻ അമ്മ ഞങ്ങളോടു പറഞ്ഞു.

ഡോക്ടറന്മാർ ശസ്ത്രക്രിയ നടത്താൻ തയ്യാറായി. അതല്ലെങ്കിൽ അച്ഛൻ ശ്വാസംമുട്ടി മരിച്ചേക്കും.

അമ്മ കുറെ പുസ്തകങ്ങളും നതാഷയുടെ കളിപ്പാട്ടങ്ങളും എടുത്തുകൊണ്ടു വന്നു.

''ഒന്നും പേടിക്കാനില്ല കുട്ടികളെ,'' ഞങ്ങളുടെ വിഷമം കണ്ടു് അമ്മ പറഞ്ഞു. ''ശബ്ദമുണ്ടാക്കാതെ നല്ല കുട്ടികളായിരിക്കൂ. എല്ലാം ശുഭമായി പര്യവസാനിക്കുമെന്നാണു് എൻെറ വിശ്വാസം.''

അമ്മ അകത്തേയ്ക്കു പോയി. നല്ല കുട്ടികളായിരിക്കാൻ ഞങ്ങറം ഓരോരുത്തരും ശ്രമിച്ചു. ഒരാളുടെ തുവാല താഴെവീണാൽ അതെടുത്തു കൊടുക്കാൻ ഞങ്ങറം എല്ലാവരും കുനിയും. ആരുടെയെങ്കിലും ദേഹത്തു് അറിയാതെ ഒന്നു തട്ടിയാൽ ഉടൻ ക്ഷമാപണംചെയ്യുകയും വല്ലാതെ വേദനിച്ചോയെന്നു് ചോദിക്കുകയും ചെയ്യും. പെട്ടെന്നു് നതാഷ പറഞ്ഞു:

'' 'ചുഴലിക്കാററിൻെറ' വാലു പറിച്ചുകളഞ്ഞതു് ആരാണു്? ജീനിയും വിട്ടുകിടക്കുന്നു. ഓല്യയാണു് അതു ചെയ്തതു്! എനിക്കു് തീർച്ചയുണ്ടു്!''

''ഞാനല്ല! നീ എപ്പോഴും എന്നെയാണു് കുററപ്പെടുത്തുന്നതു്. ആരാണു് ചെയ്തതെന്നു് നിനക്കു് അറിയില്ല. എന്നിട്ടു് എന്നെ കുററപ്പെടുത്തുന്നു. എൻെറ ക്ഷമ നശിച്ചു!''

ഞാൻ നതാഷയുടെ മുടിയിൽ പിടിച്ചു വലിക്കാൻ കൈ നീട്ടി. സോന്യ ഉടൻതന്നെ എൻെറ കൈയ്യു കടന്നുപിടിച്ചു.

''നിർത്തു്! ഈ സമയത്തു് വഴക്കുണ്ടാക്കാൻ പാടില്ലെന്നു് അറിഞ്ഞുകൂടെ?''

''എൻെറ സാധനങ്ങളൊക്കെ അവറം എടുക്കും. എൻെറ കുതിരയെ അവറം ചീത്തയാക്കി.'' നതാഷ ചിണുങ്ങിക്കൊണ്ടിരുന്നു.

''നുണച്ചി! ഇന്നത്തെ ദിവസം നീ എന്തുവേണമെങ്കിൽ പറഞ്ഞോ. ഞാൻ നിന്നോടു് ഇന്നു് വഴക്കിനു വരികയില്ല. അതുകൊണ്ടു് നീ എന്തു വേണമെങ്കിൽ ചെയ്തോ! ഞാൻ നിൻെറനേരെ തിരിഞ്ഞു നോക്കുകപോലുമില്ല!''

''മിടുക്കി! അച്ഛനോടു് ആർക്കാണു് കൂടുതൽ സ്നേഹമെന്നു് ഇപ്പോറം തെളിഞ്ഞു.''

ഞാൻ പുസ്തകവുമെടുത്തുകൊണ്ടു് മാറിയിരുന്നു. നതാഷ കുശുകുശുക്കുന്നതു് ഞാൻ കേട്ടതായി നടിച്ചില്ല. അവറം പല തവണ പറഞ്ഞു:

''അവളാണു് കുററക്കാരി. എനിക്കു് തീർച്ചയുണ്ടു്.''

സമയം ഇഴയുകയാണെന്നു് ഞങ്ങരംക്ക തോന്നി. പുസ്തകങ്ങളും കളിപ്പാട്ടങ്ങളും താഴെയിട്ടിട്ടു് ഞങ്ങരം നിശ്ശബ്ദരായി അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. എന്തെങ്കിലും ശബ്ദം കേരംക്കുന്നുണ്ടോയെന്നറിയാൻ ഞങ്ങരം ചെവികൂർപ്പിച്ചു. ജിക്ക എന്നു പേരുള്ള ഞങ്ങളുടെ പട്ടിയും ഞങ്ങളോടൊപ്പമുണ്ടായിരുന്നു. ഞങ്ങളെപ്പോലെതന്നെ ജിക്കയും ദുഃഖിതയും പരിഭ്രാന്തയുമായിരുന്നു. എന്തോ കുഴപ്പമുണ്ടെന്നു് അവരംക്ക മനസ്സിലായി. അതെന്തെന്നു് ചോദിക്കുന്നമാതിരി അപേക്ഷാഭാവത്തിൽ ജിക്ക ഞങ്ങളുടെ കണ്ണുകളിലേക്കു് നോക്കി.

''പൊയ്ക്കോ! നിന്നെ കളിപ്പിക്കാൻ ഇന്നു് ഇവിടെ ആർക്കും സമയമില്ല,'' ഞങ്ങരം അവളെ നോക്കി പറഞ്ഞു.

താൻ കാരണം എന്തോ കുഴപ്പം പററിയിട്ടുണ്ടെന്നു് ജിക്ക തീരുമാനിച്ചു. സ്വയം ശിക്ഷിച്ചു് ഞങ്ങളുടെ അനുകമ്പയും സ്നേഹവും വീണ്ടും നേടാൻ അവരം ശ്രമിച്ചുകൊണ്ടിരുന്നു. പൂമുഖത്തിൻെറ ഒരു കോണിലുള്ള വാതിലിൻെറ പിന്നിൽ ചെന്നു് അവരം തല താഴ്ത്തി ഇരുന്നു. ഇടയ്ക്കിടെ അവരം നെടുവീർപ്പിടുകയും കോട്ടുവായിടുകയും മോങ്ങുകയും ചെയ്യുന്ന ശബ്ദം ഞങ്ങരംക്ക കേരംക്കാമായിരുന്നു.

ഒടുവിൽ അച്ഛൻ കിടന്ന മുറിയുടെ വാതിൽ തുറക്കപ്പെട്ടു.

ഡോക്ടറും അമ്മയും പുറത്തു വന്നു. ക്ഷീണംകൊണ്ടു് അവർ തളർന്നിരുന്നെങ്കിലും മുഖം പ്രസന്നമായിരുന്നു. ശസ്ത്രക്രിയ കഴിഞ്ഞു വെന്നും ഇനി ഒന്നും പേടിക്കാനില്ലെന്നും അവർ ഞങ്ങളോടു പറഞ്ഞു. ഞങ്ങരം പൂമുഖത്തുനിന്നു് ചാടിയിറങ്ങി ആഹ്ലാദത്തോടെ വീടിനു ചുററും ഓടി നടന്നു. മൂലയിൽനിന്നു് ജിക്ക തലനീട്ടി. ഞങ്ങളെ അവരം ഒന്നേ നോക്കിയുള്ളു, തൽക്ഷണം തന്നെ അവളുടെ ഭാവം മാറി: അവരം ചാടിക്കളിക്കുകയും തലയുയർത്തിപ്പിടിച്ചു് ഓടി ഞങ്ങളുടെ മുമ്പിൽക്കയറുകയും ചെയ്തു.

അൽമാ—അത്തായിലെ സമ്മേളനം വിചാരിച്ചതിൽ കൂടുതൽ 'നീണ്ടുനിന്നു.

ഒരു കുറുക്കുവഴിയെ വീട്ടിലേക്കു് മടങ്ങാൻ അച്ഛൻ തീരുമാനിച്ചു. അച്ഛനും ഒരു കിർഗിസ് ഫോറസ്റ്ററുംകൂടെ ഏററവും ദൈർഘ്യം കുറ

ഞ്ഞതെങ്കിലും ഏററവും ദുർഘടം പിടിച്ച വഴിയിലൂടെ പുറപ്പെട്ടു. പർവ്വതത്തിൻെറ മുകളിൽ ഏതാണ്ട് മലമ്പാതയുടെ അത്ര ഉയരത്തിൽ കയറിയിട്ടു വേണം മറുവശത്ത് ഇസിക്ക്—കൂൽ തടാകത്തിൻെറ കരയിലെത്താൻ.

വൈകുന്നേരമായപ്പോഠം അവർ പർവ്വതത്തിൻെറ മുകളിലെത്തി. ആട്ടിടയന്മാരോടൊപ്പം അന്നു രാത്രി അവർ അവിടെ കഴിച്ചു. പിറേറന്ന് ഉദിക്കുന്നതിനു മുമ്പുതന്നെ അവർ അവിടെനിന്നും പുറപ്പെട്ടു.

രണ്ടാഴ്ച മുഴവൻ ചുബാറിയെ അൽമാ—അത്തായിലുള്ള ഒരു ലായത്തിൽ കെട്ടിയിട്ടിരിക്കുകയായിരുന്നു. അലസമായി നിന്നതുകൊണ്ട് അവനു് വണ്ണംകൂട്ടുകയും മാംസപേശികളുടെ അയവ് നശിക്കുകയും ചെയ്തു. അതിൻെറ ഫലമായി ആ യാത്ര അവനു് ക്ലേശകരമായിത്തീർന്നു. ആദ്യദിവസംതന്നെ അവൻ വല്ലാതെ തളർന്നുപോയി.

പായൽ പിടിച്ച പാറക്കെട്ടുകളുടേയും ചരൽ ഊർന്നുവീഴുന്ന മലഞ്ചെരിവുകളുടേയും ഇടയിലൂടെ ആടുകഠം നടന്നുണ്ടായ ആ ഇടുങ്ങിയ പാത വളഞ്ഞുപുളഞ്ഞു കിടന്നു. ചിലപ്പോഠം അഗാധമായ ഒരു കൊക്കയുടെ വക്കിലായിരിക്കും അതു ചെന്നു ചേരുന്നതു്. അപ്പോഠം കയറിയ വഴി മുഴുവൻ തിരിച്ചിറങ്ങി മറെറാരു പാത കണ്ടുപിടിക്കേണ്ടി വരും. ചിലപ്പോഠം പാറക്കെട്ടുകളുടെ നടുവിൽ അകപ്പെടും. അപ്പോഠം ചുബാറി എങ്ങോട്ടു പോകണമെന്നറിയാതെ നിസ്സഹായനായി നില്ക്കും. അവൻെറ കാൽക്കീഴിൽനിന്നും ഉരുളൻ കല്ലുകഠം ഊർന്നുവീണുകൊണ്ടിരിക്കും.

ചുബാറിയെപ്പോലെയുള്ള ഒരു വലിയ കുതിരയ്ക്കു് സഞ്ചരിക്കാൻ പററിയതായിരുന്നില്ല ആ വഴി.

ചുബാറിയുടെ കാലുകഠം വിറയ്ക്കുന്നതും അവൻ ശ്വാസംവിടാൻ ആയാസപ്പെടുന്നതും വിശ്രമവേളയിൽ അവൻ ദുഃഖത്തോടെ തലകുനിച്ചു നിൽക്കുന്നതും അച്ഛൻ ശ്രദ്ധിച്ചു.

കൂടെയുണ്ടായിരുന്ന മനുഷ്യൻെറ ചാവാലിക്കുതിരയ്ക്കു് ആടിനോടായിരുന്നു കൂടുതൽ സാമ്യം. അതിൻെറ പ്രതികരണം തികച്ചും വ്യത്യസ്തമായിരുന്നു. കിർഗിസ് പ്രദേശത്തു് ജനിച്ചുവളർന്ന ഒരു കുതിരയായിരുന്നതുകൊണ്ട് മലകയറി അതിനു് നല്ല പരിചയമായിരുന്നു. കുത്തനെ

യുള്ള ചരിവുകളിൽ അതു് നിലത്തിരുന്നു് ഊർന്നിറങ്ങും. സവാരിക്കാരൻ പുകവലിക്കാൻ താഴെയിറങ്ങുമ്പോൾ അതു് ശാന്തമായി വാൽ വീശുകയും മുൾച്ചെടികൾ കരണ്ടുതിന്നുകയും ചെയ്തുകൊണ്ടിരിക്കും.

നട്ടുച്ചയായപ്പോൾ അവർ കുത്തനെയുള്ള ഒരു പാറക്കെട്ടിനടുത്തു് കുതിരകളെ നിർത്തി. ''കൊയിനാർസ്സിയ് ഹിമാനി''യുടെ വക്കിൽ അവർ എത്തിക്കഴിഞ്ഞു.

ഹിമാനിത്താഴ്‌വരയിലെ വെളുപ്പ് കണ്ണഞ്ചിക്കുന്നതാണു്. അവിടവിടെ കറുത്ത പല്ലുകൾപോലെ മുഴച്ചുനിൽക്കുന്ന പാറക്കെട്ടുകളുടെ അഗ്രങ്ങൾ മാത്രമാണു് അപകടം പതിയിരിക്കുന്നുണ്ടെന്നു് മുന്നറിയിപ്പു തരുന്നതു്. അവിടെ നിന്നും പുറത്തുകടക്കണമെന്നു് ആഗ്രഹമുള്ളവർ വളരെ സൂക്ഷിക്കണം.

കാററു് മുഴക്കത്തോടെ ആഞ്ഞടിച്ചുകൊണ്ടിരുന്നു. പൊടിമഞ്ഞു് പുകപോലെ കാററിൽ പടർന്നു. ആകാശം ഇരുണ്ടു.

സവാരിക്കാർ കുതിരകളെ മുമ്പോട്ടു നയിച്ചുകൊണ്ടിരുന്നു. ചുബാറി പല പ്രാവശ്യം തട്ടി വീണു. വീണു് അവൻെറ രണ്ടു മുട്ടുകളിൽനിന്നും തൊലിപോയിരുന്നു. കിർഗിസ് ഫോറസ്റ്ററുടെ കുതിരയും ക്ഷീണിച്ചു തുടങ്ങി. കാർമേഘം തടിച്ചുകൂടുന്നതു കണ്ടയുടൻ കിർഗീസുകാരൻ തൻെറ തലേലെഴുത്തു് ഇങ്ങിനെയായല്ലോ എന്നു പറഞ്ഞു് വിലപിച്ചു തുടങ്ങി.

കാററു് മോങ്ങിക്കൊണ്ടു് മലയിടുക്കിലൂടെ പാഞ്ഞു. പെട്ടെന്നു് മോങ്ങൽ ഒരു അലർച്ചയായി മാറി.

ചുബാറി തളർന്നുകഴിഞ്ഞു. കാലുകൾ മുന്നോട്ടു വയ്ക്കാൻ ശക്തിയില്ലാതെ അവൻ നിന്നു. അച്ഛൻ താഴെയിറങ്ങി. ഒരു വശത്തു് നിന്നുകൊണ്ടു് ചുബാറിയെ മുമ്പോട്ടു നടത്താൻ അദ്ദേഹം ശ്രമിച്ചു. പക്ഷെ അവൻ കൂട്ടാക്കിയില്ല. ഒടുവിൽ കടിഞ്ഞാണിൽ പിടിച്ചു് അദ്ദേഹം അവനെ മുമ്പോട്ടു് വലിച്ചുകൊണ്ടുപോയി.

കുണ്ടും കുഴിയും നിറഞ്ഞ കുത്തനെയുള്ള വഴിയിലൂടെ, നീണ്ട ഒരു ആട്ടിൻതോൽ കോട്ടും ധരിച്ചു് ഒരു കുതിരയെ വലിച്ചുകൊണ്ടുപോകുന്നതു് അത്ര എളുപ്പമായിരുന്നില്ല. മുമ്പിൽ കിർഗീസുകാരൻ അയാളുടെ ചാവാലിക്കുതിരയുടെ പുറത്തു് സവാരി ചെയ്തുകൊണ്ടിരുന്നു! തിന്നു്



കൊഴുത്ത ഈ ഒന്നാന്തരം കുതിരയെയാകട്ടെ യജമാനൻ വലിച്ചുകൊണ്ടു നടക്കണം. അച്ഛൻ ശുണ്ഠിയോടെ കടിഞ്ഞാണിൽ വലിച്ചു. ചുബാറി തല ഉയർത്തിപ്പിടിച്ചുകൊണ്ടു് പുറകോട്ടു മാറി. അച്ഛനു് ദേഷ്യം വന്നു.

''ഓഹോ! അങ്ങിനെയാണു്! നിന്നെ വലിച്ചുകൊണ്ടുപോകുന്നതു് ഇഷ്ടമല്ല, അല്ലേ? എങ്കിൽ കാണിച്ചു തരാം.'' അച്ഛൻ വീണ്ടും കുതിരപ്പുറത്തു കയറി. ചാട്ടപ്പിടികൊണ്ടു് അദ്ദേഹം ചുബാറിയെ ഒന്നടിച്ചു. അച്ഛൻ ആദ്യമായാണു് അവനെ അടിക്കുന്നതു്. ഒന്നു ഞെട്ടിയിട്ടു് ചുബാറി പാറക്കെട്ടുകളിലൂടെ ധൃതിയിൽ ചാടിയിറങ്ങി.

മലയിടുക്കിൽ നിന്നു് വലിയ ഒരു മേഘം മേല്പോട്ടുയർന്നു. രോമാവൃതനായ ഒരു കരടിയെപ്പോലെയിരുന്നു അതു്. മേഘം സവാരിക്കാരുടെ ഒപ്പമെത്തി. നിമിഷത്തിനുള്ളിൽ അതു് അവരെ കടന്നു് മുമ്പിലെത്തി, ഹിമാനിത്താഴ്‌വരയെ അവരുടെ ദൃഷ്ടിയിൽനിന്നു മറച്ചു. ഇരുട്ടിനു കട്ടികൂടി.

ഒരു മിന്നൽപ്പിണർ അന്ധകാരത്തെ ഭേദിച്ചു. ഇടി മുഴങ്ങി. മലമുകളിൽ ഇടിവെട്ടുന്ന ശബ്ദം കേട്ടിട്ടില്ലാത്തവർക്കു് അതെങ്ങിനെയി

രിക്കുമെന്നു് ഊഹിക്കാൻ കഴിയില്ല. കറുത്ത ആകാശത്തിൽനിന്നു് അതു് താഴേക്കു് ഇരമ്പിവരുന്നു, കരിങ്കൽപ്പാറകൾ അത്യുച്ചത്തിൽ ഗർജ്ജിക്കുന്നു. കൂടുതൽ ഊക്കോടെ മാറെറാലി അതു് ആവർത്തിക്കുന്നു: അതു് നമ്മുടെ കാതടസ്സുകയും നമ്മെ ഭയവിഹ്വലരാക്കുകയും ചെയ്യുന്നു.

പ്രക്ഷുബ്ധമായ പ്രകൃതിശക്തികളുടെ മുമ്പിൽ താൻ കേവലം ഒരു മൺതരിയാണെന്നു് അവിടെ അകപ്പെടുന്ന മനുഷ്യനു തോന്നും. എത്ര ധൈര്യവാനായാലും താൻ നിസ്സഹായനാണെന്ന ബോധം അയാളെ തളർത്തും.

ഇരുട്ടുകൊണ്ടു് വഴി കാണാൻ പാടില്ലായിരുന്നു. സവാരിക്കാർ തപ്പിത്തടഞ്ഞു് മുന്നോട്ടു പൊയ്ക്കൊണ്ടിരുന്നു. കാററു് ഒരു ഹിമകൊടുംകാററായി മാറി. മേഘങ്ങൾ കൊണ്ടുവന്ന ഇരുട്ടു് ഇപ്പോൾ രാത്രിയുടെ ഇരുട്ടിനു വഴിമാറിക്കൊടുത്തു.

യാത്രക്കാർ കുതിരകളെ മുന്നോട്ടുപോവാൻ പ്രേരിപ്പിച്ചുകൊണ്ടിരുന്നു. ഹിമാനിയുടെ അററത്തു് എത്രയും വേഗം എത്തണമെന്നായിരുന്നു അവരുടെ ഉദ്ദേശം. അവിടെയെത്താൻ ഒരു കിലോമീററിൽക്കൂടുതൽ ഇല്ലെന്നു് കിർഗീസു് ഫോറസ്റ്റർ അച്ഛനോടു് തീർത്തുപറഞ്ഞു.

പെട്ടെന്നു് ചുബാറി നിന്നു. അച്ഛൻ കടിഞ്ഞാൺ ഒന്നു് ഇളക്കി, രണ്ടാമതും ഇളക്കി. പക്ഷെ ചുബാറി അനങ്ങിയില്ല. അച്ഛൻ ചാട്ടപ്പിടികൊണ്ടു് അവനെ അടിച്ചു. കുതിര മുമ്പോട്ടു് ആഞ്ഞെങ്കിലും വാശിയോടെ ഒരു വശത്തേക്കു് ചാടുകയാണുണ്ടായതു്.

ഇതു് അപകടംപിടിച്ച ഒരു സ്ഥലമാണെന്നും മുമ്പിൽ വഴിയില്ലെന്നും അവനു് തോന്നിയിരിക്കും. പക്ഷെ അച്ഛൻ അവനെ മുന്നോട്ടു പോകാൻ നിർബ്ബന്ധിച്ചു.

ചുബാറി മുൻകാലുകൾ പൊക്കി നിന്നിട്ടു് സർവ്വശക്തിയുമെടുത്തു് മുന്നോട്ടു് കുതിച്ചു....

പിന്നെ എന്തു സംഭവിച്ചുവെന്നു് അച്ഛനു് അറിയില്ല. അദ്ദേഹം ജീനിയിൽ നിന്നു് തെറിച്ചു് മഞ്ഞുകട്ടയുടെ മുകളിൽ ചെന്നു വീണു.

ചുബാറി മുമ്പോട്ടുപോകാൻ മടിച്ചു നിന്നതു് രണ്ടു പാറകളുടെ ഇടയിൽ മഞ്ഞു കുമിഞ്ഞുകൂടി കിടന്ന ഒരിടത്തായിരുന്നു. പൊടിമഞ്ഞു് ഒരു പാലംപോലെ ആ രണ്ടു പാറകൾക്കിടയിൽ അടിഞ്ഞുകൂടിയിരുന്നു.

അതിൻെറ മുകറംഭാഗം ഉറച്ച് കട്ടിയായിരുന്നതുകൊണ്ട് ഉറപ്പും ബലവുമുള്ള ഒരു മഞ്ഞുകട്ടയാണ് അതെന്നേ തോന്നുകയുള്ളൂ. എന്നാൽ അതിൻെറ അടിയിൽ വായു നിറഞ്ഞ അഗാധമായ ശൂന്യതയാണ് ഉണ്ടായിരുന്നത്.

ചുബാറി ചാടിയപ്പോറം അവൻെറ മുഴുവൻ ഭാരവും മുൻകാലുകളാണ് താങ്ങിയത്. അവ ഉറച്ച മഞ്ഞു ഭേദിച്ച് പൊടിമഞ്ഞിൽ ആഴ്ന്നു. ചുബാറി നെഞ്ചുവരെ പൊടിമഞ്ഞിൽ ആണ്ടുപോയി. അവൻ വളരെ പ്രയാസപ്പെട്ട് ഒരിക്കൽക്കൂടി ചാടി ഇത്തവണ അവൻെറ മുൻകാലുകറം സ്വതന്ത്രമായെങ്കിലും പിൻകാലുകറം മഞ്ഞിൽ കൂടുതൽ ആഴത്തിൽ പുതഞ്ഞുപോയി.

അവൻ പരിഭ്രാന്തനായി മഞ്ഞിൽ തൊഴിച്ചുതുടങ്ങി. അതിൻെറ ഫലമായി പൊടിമഞ്ഞുകൂനയുടെ ആ ഭാഗം ഇടിഞ്ഞ് അടിയിലേക്കു ഊർന്നു തുടങ്ങി. ചുബാറി യജമാനനോട് വിടചോദിക്കാനെന്നപോലെ ഒന്നു ചിനച്ചു. പിൻകാലുകറം കുത്തി നിന്ന അവൻ കൊക്കയിലേക്ക് സാവധാനം താണുകൊണ്ടിരുന്നു.

ഹിമപ്രവാഹമുണ്ടാകുന്നതു് കിർഗീസുകാരൻ കണ്ടു. മിന്നലിൻെറ വെളിച്ചത്തിൽ വ്യക്തമായി ഒന്നും കാണാൻ അയാറംക്കു കഴിഞ്ഞില്ല. കുതിരയും സവാരിക്കാരനും കൊക്കയിലേക്കു താണു പോയിരിക്കുമെന്ന് അയാറം തീരുമാനിച്ചു.

അയാറം കുതിരപ്പുറത്തുനിന്ന് താഴെയിറങ്ങി മഞ്ഞിൽ കുത്തിയിരുന്ന് കണ്ണുനീർ തൂകി.

തൻെറ കുതിര സ്വയം മുന്നോട്ടു പോകുന്നതു കണ്ടില്ലായിരുന്നെങ്കിൽ അയാറം ആ പാറക്കെട്ടിൻെറ അററത്തിരുന്ന് എത്ര നേരം കരയുമായിരുന്നുവെന്ന് നിശ്ചയമില്ല. കുതിര തലകുനിച്ച് നിലം മണത്തുനോക്കിക്കൊണ്ട് സൂക്ഷ്മതയോടെ മുമ്പോട്ടു നടന്നു. അയാറം അതിൻെറ പിന്നാലെ ഇഴഞ്ഞുചെന്നു. ഇടയ്ക്കിടെ അയാറം എണീററ് വേച്ചുവേച്ചു ഒന്നോ രണ്ടോ ചുവടു വയ്ക്കും, വീണ്ടും ഇഴയും.

ഒടുവിൽ മഞ്ഞ് അവസാനിച്ചു. കുതിര നടപ്പുനിർത്തി തിരിഞ്ഞുനോക്കി. ഫോറസ്റ്റർ കടിഞ്ഞാൺ പിടിച്ചെടുത്ത് കുതിരപ്പുറത്തു കയറി. രണ്ടുമണിക്കൂർ കഴിഞ്ഞ് അയാറം മലഞ്ചെരിവിലുള്ള ഒരു ഗ്രാമത്തി

ലെത്തി. ഒരു കൂടാരത്തിലിരുന്നു് തീ കാഞ്ഞുകൊണ്ടു് അയാരം, കൂട്ടു കാരനേയും കുതിരയേയും ശൈത്താൻ കൊക്കയിലേക്കു വലിച്ചുകൊണ്ടുപോയ കഥ വിവരിച്ചു.

ചുബാറി അപ്രത്യക്ഷനായ നിമിഷത്തിൽ ഒരു മിന്നലുണ്ടായി. പിന്നീടു് വളരെ നേരത്തേക്കു് കൂരിരുട്ടു മാത്രം. അച്ഛൻ എഴുന്നേററു് തന്റെ കുതിര അല്പം മുമ്പു നിന്നിരുന്ന സ്ഥലത്തേക്കു തുറിച്ചുനോക്കി.

''കഷ്ടം! കഷ്ടം!'' അദ്ദേഹം വിലപിച്ചു. ''ഇതു് ചുബാറിക്കു് അറിയാമായിരുന്നു! എന്റെയും അവന്റെയും ജീവൻ രക്ഷിക്കാൻവേണ്ടിയാണു് അവൻ ചെറുത്തു നിന്നതു്!''

അദ്ദേഹം ആകാംക്ഷയോടെ അടുത്ത മിന്നൽ വരുന്നതു കാത്തു നിന്നു. ചുബാറി എവിടെയാണെന്നു് കണ്ടുപിടിക്കണം. തനിക്കു് അവന്റെ കടിഞ്ഞാണിൽ പിടികിട്ടിയാൽ മതിയായിരുന്നു. തന്റെ സഹായത്തോടെ അവൻ തീർച്ചയായും ഇഴഞ്ഞു പുറത്തു കടക്കും.

പെട്ടെന്നു് ഒരു കൊള്ളിയാൻ മിന്നി. കറുത്ത വൃത്തത്തിനു നടുക്കു് വെളുത്ത പൊടിമഞ്ഞിന്റെ ഒരു സ്തൂപം മാത്രം കാണാനുണ്ടായിരുന്നു. ചുബാറിയുടെ കുഴിമാടമായിരുന്നു അതു്.

കൊടുങ്കാററിൽ അച്ഛൻ ഇപ്പോരം ഒററയ്ക്കായി.

ഒരു ചുവടുവച്ചപ്പോരംത്തന്നെ അദ്ദേഹം ഒരു കുഴിയിൽ വീണു.

അച്ഛൻ ചൂളമടിക്കുകയും കിർഗീസ് ഫോറസ്റ്റർ കേരംക്കുമെന്ന പ്രതീക്ഷയോടെ ഉറക്കെ കൂവിവിളിക്കുകയും ചെയ്തു. ''ഹോ—ഹൊ—ഹോ!''

പ്രത്യുത്തരം ഉണ്ടോയെന്നു് അദ്ദേഹം ശ്രദ്ധിച്ചു. കാററിന്റെ ഇരമ്പൽ അത്യുഗ്രമായിരുന്നു.

''വിളിച്ചിട്ടു കാര്യമില്ല! തൊട്ടടുത്തുണ്ടെങ്കിൽപ്പോലും ഞാൻ വിളിക്കുന്നതു് അയാരംക്കു് കേരംക്കാൻ കഴിയുകയില്ല!''

അച്ഛനു വല്ലാത്ത കുളിരു തോന്നി. രോമത്തൊപ്പി ചെവികരം മൂടത്തക്കവണ്ണം കുറേക്കൂടി വലിച്ചിട്ടു. അദ്ദേഹത്തിന്റെ കൈകരം മരവിച്ചിരുന്നു. ആട്ടിൻതോൽക്കോട്ടുകൊണ്ടു് ആകെ മൂടിപ്പുതച്ചു് മഞ്ഞിൽ

ക്കിടന്നു് ഉറങ്ങാൻ അദ്ദേഹത്തിനു് കലശലായ ആഗ്രഹമുണ്ടായി. എന്നാൽ അതിനു വഴങ്ങാതെ അദ്ദേഹം നടന്നുകൊണ്ടിരുന്നു. ഉറങ്ങിപ്പോവാതിരിക്കാൻ അച്ഛൻ തന്നോടുതന്നെ ഉറക്കെ സംസാരിച്ചുകൊണ്ടിരുന്നു.

അദ്ദേഹം കാൽ തട്ടി വീഴുകയും മഞ്ഞൊലിപ്പിൽ അകപ്പെട്ടുപോകുകയും ചെയ്തു. എങ്കിലും അദ്ദേഹം എണീററു് മുമ്പോട്ടു് പൊയ്ക്കൊണ്ടിരുന്നു. താൻ എങ്ങോട്ടാണു് പോകുന്നതെന്നു് അദ്ദേഹത്തിനുതന്നെ നിശ്ചയമില്ലായിരുന്നു.

നീണ്ട ആട്ടിൻതോൽക്കോട്ടിന്റെ വക്കിൽ പലപ്രാവശ്യം കാൽ തട്ടി. അദ്ദേഹം വളരെ വേഗം തളർന്നു. കിതയ്ക്കുകയും വിയർപ്പിൽ കുളിക്കുകയും ചെയ്തു. ഒരു പാറക്കൂട്ടത്തിനടുത്തെത്തിയപ്പോൾ അദ്ദേഹം വിശ്രമിക്കാനും പുകവലിക്കാനുമായി അവിടെ ഇരുന്നു. എന്നാൽ പുകയിലയും പൈപ്പും ജീനിസഞ്ചിയിലായിരുന്നു. കുതിരയോ....

''ജ്വരഭ്രാന്തികൊണ്ടു് എനിക്കിങ്ങിനെയെല്ലാം തോന്നുന്നതായിരിക്കാം. ഇതു് വെറും ഒരു ദുസ്വപ്നമല്ലെന്നു് ആരറിഞ്ഞു? ചുബാറി എന്റെ ജീവൻ രക്ഷിച്ചു. അവനെ ഉപേക്ഷിക്കാൻ പാടില്ല.''

നൈരാശ്യംകൊണ്ടു് അദ്ദേഹം തലയിൽ അടിച്ചു. പിന്നീടു് കുറെ മഞ്ഞു് വാരിയെടുത്തു് വായിലിട്ടു് ചവച്ചിറക്കിയിട്ടു് അദ്ദേഹം എണീററു. അദ്ദേഹത്തിന്റെ മുഖം ചുട്ടുപൊള്ളി. തലയ്ക്കു കനമില്ലെന്നു് തോന്നി. കാലുകൾ വേദനിച്ചു.

ഒടുവിൽ നേരം വെളുത്തു. മലമുകളിൽ സൂര്യൻ തെളിഞ്ഞു പ്രകാശിച്ചെങ്കിലും ഹിമാനിയിൽനിന്നുള്ള കാററിനു് മജ്ജയെ മരവിപ്പിക്കുന്ന തണുപ്പായിരുന്നു.

നീലാഭമായ ആകാശത്തിനു കീഴിൽ തീജ്വാലയുടെ നിറമുള്ള പോപ്പി പുഷ്പങ്ങൾ പൊട്ടിവിരിഞ്ഞു.

രണ്ടു കിർഗീസ് സവാരിക്കാർ കുതിരപ്പുറത്തുനിന്നിറങ്ങി പാറപ്പുറത്തു് ഉറങ്ങിക്കിടക്കുന്ന ഒരു മനുഷ്യന്റെ നേർക്കു കുനിഞ്ഞു.

''ഇതാരാണു്?'' ''എവിടുന്നു വന്നതാണു്?'' ''ഇയാളുടെ തോക്കും കുതിരയും എവിടെപ്പോയി?'' എന്നെല്ലാം അവർ അത്ഭുതപ്പെട്ടു.

എന്നാൽ അന്നാട്ടുകാരുടെ പാരമ്പര്യമനുസരിച്ച് അവർ തങ്ങളുടെ വികാരങ്ങൾ പുറത്തു കാട്ടിയില്ല.

അവർ അവിടെ ഇരുന്ന് കുറച്ചു പുകയില പുറത്തെടുത്തു. ഇരുവരും കുറേശ്ശെ പുകയില വായിലിട്ടിട്ട് പരസ്പരം നോക്കി. പ്രായപൂർത്തിയായ ഒരു മനുഷ്യൻ ക്ഷമയില്ലാത്തവനെപ്പോലെ പെരുമാറുകയോ ജിജ്ഞാസ പുറത്തുകാട്ടുകയോ ചെയ്യാൻ പാടില്ല. അതുകൊണ്ട് അവർ പുകയില ചവയ്ക്കുകയും ഇടയ്ക്കിടെ തുപ്പുകയും ചെയ്തുകൊണ്ട് ചിന്താമഗ്നരായി ഇരുന്നതേയുള്ളു.

താമസിയാതെ മൂന്നാമതൊരാൾ കുതിരപ്പുറത്ത് ആ വഴി വന്നു. നല്ല പൊക്കമുള്ള മെല്ലിച്ച ഒരു വൃദ്ധനായിരുന്നു അത്. അയാൾ തലേ രാത്രി ചെലവഴിച്ചതു് മലഞ്ചെരിവിലുള്ള ഗ്രാമത്തിലായിരുന്നു. കിർഗിസ് ഫോറസ്റ്റർ പറഞ്ഞ കഥ അയാൾ കേട്ടിരുന്നു.

''ഇതു് ആ ഫോറസ്റ്ററാണല്ലോ!'' അയാൾ പറഞ്ഞു. ''ജീവനോടെ പുറത്തുകടക്കാൻ ഇദ്ദേഹത്തിനു കഴിഞ്ഞുവെന്നർത്ഥം. ഇദ്ദേഹത്തിന്റെ ശവം കണ്ടെടുക്കാനായി ഗ്രാമീണർ മലയിടുക്കിലേക്കു പോവാൻ തയ്യാറാവുകയാണ്! എണീക്കൂ! വെയിലത്തു കിടന്ന് ഉറങ്ങരുതു്!''

വളരെ പ്രയാസപ്പെട്ട് അച്ഛൻ കണ്ണുതുറന്നു. എന്തൊരു തലവേദന! ചെവിക്കുള്ളിൽ എന്തോ മോങ്ങിക്കൊണ്ടിരിക്കുന്നു. മുമ്പിൽ നില്ക്കുന്ന മൂന്നുപേരെ സ്വപ്നത്തിലെന്നപോലെ നോക്കിയിട്ട് അച്ഛൻ വീണ്ടും കണ്ണടച്ചു. ആ വൃദ്ധൻ ഉടൻതന്നെ അദ്ദേഹത്തെ തന്റെ കുതിരപ്പുറത്ത് എടുത്തുകിടത്തി ഞങ്ങളുടെ വീട്ടിലെത്തിച്ചു.

ഏതാണ്ട് ഒരു മാസം കഴിഞ്ഞു. അച്ഛൻ സുഖം പ്രാപിച്ചു. ഗുരുതരമായ രോഗത്തിനുശേഷം ആരോഗ്യം വീണ്ടുകിട്ടുന്നതു് സന്തോഷപ്രദമാണ്. അദ്ദേഹം ഉല്ലാസത്തോടെ ചൂളമടിക്കുകയും നന്നായി ഭക്ഷണം കഴിക്കുകയും ഒരുപാട് ഉറങ്ങുകയും തമാശകൾ പറഞ്ഞു് പൊട്ടിച്ചിരിക്കുകയും ചെയ്തുതുടങ്ങി.

ഞങ്ങൾ മുഖംവീർപ്പിച്ചുകൊണ്ട് അതു നോക്കിനിൽക്കും.

''അച്ഛൻ ചിരിക്കുന്നതു കണ്ടില്ലെ!'' ലായത്തിനു മുമ്പിൽ കൂടുമ്പോൾ ഞങ്ങൾ പറയും. ''ചുബാറിയെ അച്ഛൻ കൊന്നതു് എന്തിനാണ്? അവൻ അച്ഛനു് എന്തു ദ്രോഹമാണു ചെയ്തിട്ടുള്ളതു്?''

ഒരു ദിവസം കിടക്കകരം വെയിലത്തിടാൻ അമ്മ ഞങ്ങളോടു പറഞ്ഞു. ഞങ്ങരം തലയണകളും പുതപ്പുകളും ചുമന്നുകൊണ്ടു് ഒരു സാർത്ഥവാഹകസംഘത്തേപ്പോലെ മുററത്തേക്കു് നടന്നു. നല്ല വെയിലുണ്ടായിരുന്നതുകൊണ്ടു് തലയണകരം വളരെ വേഗം ചൂടായി. ഞങ്ങരം അവ മറിച്ചിട്ടു. ആരുടെ തലയണയാണു് കൂടുതൽ ചൂടായതു് എന്നതിനേപ്പററി ഞങ്ങരം തർക്കിച്ചു.

''എൻേറതാണു് ചുട്ടുപഴുത്തിരിക്കുന്നതു്!'' നതാഷ ഉറക്കെ പറഞ്ഞു. ''ഇതിൽ ഒന്നിരുന്നു നോക്കൂ, പൊള്ളിയിട്ടു് നിങ്ങരം ചാടി എണീക്കും!'' അവരം അതിൽ ഇരുന്നിട്ടു് ഉടൻതന്നെ ചാടി എണീററു.

''ഞാൻ തലയണയിൽ ഒരു കമ്പുകൊണ്ടു് അടിച്ചു് അണുക്കളെ മുഴുവൻ നശിപ്പിക്കാൻ പോവുകയാണു്.''

ഞങ്ങരം എല്ലാവരും കമ്പുകൊണ്ടു് തലയണകളിൽ അടിതുടങ്ങി.

''ഇനി പൊടിയുടെ ഒരു തരിപോലും ഇതിൽനിന്നു് കിട്ടുകയില്ല.''

''ഞാൻ എടുത്തു കാണിക്കാം,'' എന്നു പറഞ്ഞുകൊണ്ടു് ഞാൻ എൻെറ കമ്പു വീശി.

കമ്പു് തലയണയിൽ പതിച്ചനിമിഷംതന്നെ യൂലിയ കരയുന്നതു കേട്ടു.

''അയ്യോ! നീ എൻെറ തലയിലാണു് അടിച്ചതു്!''

''നീ പുറകിൽനിന്നു് പതുങ്ങിവന്നിട്ടല്ലെ?''

''നീ വടി വീശിയതെന്തിനാണു്?''

''നീ വന്നതു് ഞാൻ കണ്ടില്ല.''

''കണ്ടില്ലപോലും! നോക്കണമായിരുന്നു!''

''എന്താണു് ചെയ്യേണ്ടതു്? നീ തല പിന്നാക്കം പിടിക്കു്, അല്ലെങ്കിൽ ഒരുപാടു ചോരവരും.''

ചോര കണ്ടയുടനെ യൂലിയ ഉറക്കെ കരഞ്ഞു തുടങ്ങി.

ആ സമയത്തു് സോന്യ ഓടി അവിടെയെത്തി.

''കരച്ചിൽ നിർത്തു്! ഇതു കേട്ടോളൂ,'' അവരം പറഞ്ഞു. ''ചുബാറിയുടെ വിവരം കിട്ടിയിരിക്കുന്നു! ഒരു കസാക് ഫോറസ്റ്റർ പൂമുഖത്തിരുന്നു് അക്കാര്യം പറയുകയാണു്.''

ഇത്രയും പറഞ്ഞിട്ട് നതാഷയേയും വലിച്ചുകൊണ്ട് അവരം ഓടി.

ചുമ്പാറിയുടെ വിവരമോ? അതെന്തായിരിക്കും?

ഞാൻ തോരം കലുക്കി.

യൂലിയ കണ്ണും വീർത്ത മുക്കും ഏപ്രന്റെ മൂലകൊണ്ട് തുടച്ചു. എന്റെ പ്രവൃത്തിയിൽ എനിക്ക് വിഷമം തോന്നി. ഞാൻ യൂലിയയോട് മാപ്പുചോദിച്ചു. പിണക്കം തീർത്ത് ഞങ്ങരം ഇരുവരും പൂമുഖത്തേക്ക് ഓടി.

ആഗതൻ സംസാരത്തിൽ മുഴകിയിരിക്കുകയായിരുന്നു. അയാളുടെ തൊപ്പി തലയുടെ പുറകുവശത്തേക്ക് തള്ളി മാററിയിരുന്നു. കാൽമുട്ടുകരം ക്കിടയിൽ അയാളുടെ തോക്ക് ഇരിപ്പുണ്ട്. അയാരം കൈവീശിക്കൊണ്ട് ഉദ്വേഗഭരിതനായി സംസാരിക്കുകയാണ്. എല്ലാവരും അതുതന്നെ ശ്രദ്ധിച്ചുകൊണ്ടിരുന്നു.

''ശബ്ദമുണ്ടാക്കാതെ,'' ഞങ്ങരം ഓടിക്കിതച്ചെത്തിയപ്പോരം അവർ പറഞ്ഞു. ''ചുമ്പാറിയുടെ കാര്യം പറയുകയാണ്.''

''ഞാൻ ധൈര്യം കിട്ടാനായി കുറച്ചു വോഡ്ക്ക കുടിച്ചിട്ട് കോട്ട് ഊരിമാററിക്കൊണ്ട് അവരോടു പറഞ്ഞു: 'നിങ്ങരം ശൈത്താനെ പേടിച്ചിരുന്നോളൂ. പക്ഷെ ഞാൻ അതിനെ കാർക്കിച്ചുതുപ്പും. ദുർദ്ദേവത എന്നൊന്ന് ഇല്ല. നിങ്ങരം എന്റെ നെഞ്ചത്തും കക്ഷങ്ങളിലും കയർ കെട്ടി എന്നെ കുഴിയിലേക്ക് ഇറക്കൂ. ഒന്നും പേടിക്കാനില്ല. ഞാൻ ജീനിയും സഞ്ചികളും എടുത്ത് കൊണ്ടുവരാം.' അവർക്ക് സന്തോഷമായി. കാരണം കിർഗിസ് ആചാരപ്രകാരം അവർക്ക് കുഴിയിലിറങ്ങാൻ പാടില്ലായിരുന്നു. അവർ എന്റെ ദേഹത്ത് കയറുകരം കെട്ടി എന്നെ കൊക്കയിലേക്ക് ഇറക്കി. ഞാൻ മഞ്ഞുകട്ടയുടെ മുകളിലൂടെ ഊർന്നുപൊയ്ക്കൊണ്ടിരുന്നു. കുത്തനെയുള്ള ഇറക്കമായിരുന്നു അത്. അവർ ആ കയർ വിട്ടാൽ എന്റെ കച്ചവടം കഴിഞ്ഞു! ഞാൻ ഞടുക്കത്തോടെ ഓർത്തു. താഴത്തേക്ക നോക്കാതിരിക്കുന്നതാണ് നല്ലത്. ഏതായാലും അടികാണാൻ കഴിയുകയില്ല. അടികാണാൻപാടില്ലാത്ത അഗാധഗർത്തം! ചൂണ്ടയുടെ അററത്ത് മണ്ണിര തൂങ്ങിക്കിടക്കുന്നതുപോലെ ഞാൻ ഒരു കയറിൽ തൂങ്ങിക്കിടക്കുകയാണ്. പെട്ടെന്ന് കാൽ കുത്തി നില്ക്കാൻ



എനിക്കു കഴിഞ്ഞു! ഉന്തിനില്ക്കുന്ന വലിയ ഒരു മഞ്ഞുകട്ടയുടെ പുറത്താണ് ഞാൻ നിന്നതു്. ഞാൻ ചുററും നോക്കി. ആരോ മുക്രയിടുന്നതു കേട്ടതായി എനിക്കുതോന്നി. അപ്പോഴാണ് അവനെ കണ്ടതു്. പൊടിമഞ്ഞിൻെറ ഒരു ഭിത്തിയിൽ ചേർന്നുനില്ക്കുകയായിരുന്നു അവൻ. മഞ്ഞണിഞ്ഞു് അവൻ ആകെ വെളുത്തിരുന്നു!'' കസാക്കുകാരൻ തല കുലുക്കി.

അയാൾ ഉദ്വേഗപൂർവ്വം വീണ്ടും സംസാരിച്ചുതുടങ്ങി:

''കേവലം ഒരു മൃഗമാണെകിലും എന്തൊരു ബുദ്ധിയായിരുന്നു അവന്! അവൻ ആ സമയമത്രയും അനങ്ങാതെ അവിടെ നില്ക്കുകയായിരുന്നു. അവൻ കണ്ണുരുട്ടുകമാത്രമാണു ചെയ്തതു്. ഞാൻ അവൻെറ മേൽ ചാരിനിന്നുകൊണ്ടു് വിചാരിച്ചു: എന്തൊരു ഏടാകൂടം! എങ്ങിനെ ഇവനെ രക്ഷപ്പെടുത്താൻ കഴിയും? ഞാൻ കയറിൽ മൂന്നു പ്രാവശ്യം വലിച്ചു. അതായിരുന്നു ഞങ്ങളുടെ അടയാളം. അവർ എന്നെ മുകളിലേക്കു് വലിച്ചുകയററി തുടങ്ങി.''

സോന്യ മുഖം തിരിച്ചു. യൂലിയ ഏപ്രൺകൊണ്ടു് മുഖം മറച്ചു. നതാഷ അയാളുടെ അടുത്തുചെന്നു് വെയിൽകൊണ്ടു് കരുവാളിച്ച തൻെറ കുഞ്ഞിക്കൈകൾകൊണ്ടു് അയാളുടെ മുട്ടിന്മേൽ തലോടിയിട്ടു് ചോദിച്ചു:

''എന്നിട്ടോ? എന്നിട്ടു് എന്തു പററി?''

''എന്നിട്ടോ? പറയാം. ഞാൻ മുകളിലെത്തിയപ്പോൾ ആളുകൾ

എന്റെ ചുററും തടിച്ചുകൂടി. അവർ ചോദിച്ചു: 'ജീനിയും സഞ്ചികളും എടുത്തു കൊണ്ടുവരാതിരുന്നതെന്താണ്?' അതു കേട്ടപ്പോഠം എനിക്കു കലിയിളകി. ഞാൻ പറഞ്ഞു:

''' താഴെ ജീവനുള്ള ഒരു മൃഗം നില്ക്കുമ്പോഠം നിങ്ങഠംക്കു ജീനിയുടെ കാര്യമാണ് വിചാരം.' അല്പം കഴിഞ്ഞ് ഞാൻ കൂട്ടിച്ചേർത്തു: 'എങ്ങിനെയെങ്കിലും ആ കുതിരയെ രക്ഷിക്കണം.' എന്നാൽ അവർ നിഷേധാർത്ഥത്തിൽ തലയാട്ടിക്കൊണ്ട് ഇങ്ങിനെ പറഞ്ഞതേയുള്ളു: 'ഓയ്, ഓയ്, അതെങ്ങിനെയാണ്? അതു സാദ്ധ്യമല്ല. കുതിര കുഴിയിൽ വീണെങ്കിൽ അതു് അവിടെ കിടന്നു് ചാവട്ടെ. കുതിരയുടെ ജീവനേക്കാഠം വിലപിടിച്ചതാണ് ഒരു മനുഷ്യന്റെ ജീവൻ.' അവർ ശഠിച്ചു. എന്നാൽ ഞാനും വിട്ടുകൊടുത്തില്ല. ഒടുവിൽ കിർഗിസുകാരിൽ ഒരുവൻ എന്നോടൊപ്പം വരാമെന്നു് സമ്മതിച്ചു. ഞങ്ങഠം കുറെ പലകകളും ഒരു കരിമ്പടവും എടുത്തുകൊണ്ട് കൊക്കയിലേക്കു് ഇറങ്ങി. അവനെ കണ്ടുപിടിക്കാൻ ഞങ്ങഠം വളരെ ബുദ്ധിമുട്ടി. അവൻ ചിനച്ചില്ലായിരുന്നെങ്കിൽ ഞങ്ങഠം അവനെ കടന്നുപോയേനെ. കാരണം മഞ്ഞിനും അവനും ഒരേനിറമായിരുന്നു.''



ആ മനുഷ്യൻ സംസാരം നിർത്തി, പുകയിലസഞ്ചി പുറത്തെടുത്തു. അയാഠം ഒരു സിഗററു ചുരുട്ടിയെടുക്കാൻ ആരംഭിച്ചു. എന്നാൽ ഞങ്ങഠം അക്ഷമരായി ചോദ്യങ്ങഠം വർഷിച്ചുകൊണ്ടിരുന്നതിനാൽ അയാഠംക്കു് അതു മുഴുവനാക്കാൻ കഴിഞ്ഞില്ല.

''അവനെ മുകളിൽ കയററിയോ?''

''അതെങ്ങിനെ സാധിച്ചു?''

''അവൻ വാസ്തവത്തിൽ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടോ?''

''സത്യം പറഞ്ഞാൽ എനിക്കുതന്നെ വലിയ പ്രതീക്ഷയുണ്ടായിരുന്നില്ല. എങ്കിലും അവനെ മുകളിലെത്തിക്കാൻ ഞങ്ങൾക്കു സാധിച്ചു. ഞങ്ങൾ കരിമ്പടം അവന്റെ ദേഹത്തു് ചുററിക്കെട്ടി. വയറിനടിയിൽ പലകകൾ വച്ചു് കയറുകൊണ്ടു് ചുററിക്കെട്ടി അവനെ മുകളിലേയ്ക്കു വലിച്ചുതുടങ്ങി. വലിച്ചു വലിച്ചു് ഒടുവിൽ ഞങ്ങൾ അവനെ മുകളിൽ കയററി. ഞാൻ കയറുകൾ അഴിച്ചുമാററി. ആ വലിയ കരിമ്പടക്കെട്ടിൽനിന്നു് ആവി മേഘംപോലെ മുകളിലേക്കുയർന്നു. ചുബാറിയുടെ ദേഹം ചൂടാകുകയും അവൻ വിയർക്കുകയുംചെയ്തു. അവന്റെ രോമം മുഴുവൻ ചുരുണ്ടുകൂടിയിരുന്നു. മുഴുവൻ നനഞ്ഞു് തലപൊക്കാൻപോലും ശക്തിയില്ലാതെ അവൻ അവിടെ കിടന്നു! ഞാൻ വോഡ്ക്കക്കുപ്പി എടുത്തു് അതിലെ വോഡ്ക്ക മുഴുവൻ അവന്റെ വായിലേക്കു് ഒഴിച്ചുകൊടുത്തു. അവൻ അതു ഇറക്കിയിട്ടു് തല മെല്ലെ ഒന്നിളക്കി. പിന്നീടു് അവനെ ഞങ്ങൾ വീണ്ടും കരിമ്പടങ്ങൾകൊണ്ടു് പുതപ്പിച്ചു. അവൻ ഞരങ്ങിക്കൊണ്ടു് അനങ്ങാതെ കിടന്നു. അവൻ ചാവുകയേയുള്ളുവെന്നു് കിർഗീസുകാർ പറഞ്ഞുകൊണ്ടിരുന്നു: 'എന്തിനു കഷ്ടപ്പെടുന്നു, അവൻ ഏതായാലും ചത്തുപോകും.' എന്നാൽ ഞാൻ അതു വിശ്വസിച്ചില്ല. ഞാൻ പറഞ്ഞു: 'കുറച്ചുകഴിയട്ടെ, അവൻ ശ്വാസം വീണ്ടെടുത്തുകൊള്ളും.' ഞാൻ പറഞ്ഞതായിരുന്നു ശരി. അവൻ സുഖം പ്രാപിക്കതന്നെ ചെയ്തു.''

കസാക്കുകാരൻ ചിരിച്ചു. നതാഷ വീണ്ടും അയാളുടെ മുട്ടിൽ തലോടി.

ആദ്യം ചുബാറിക്കു് തല പൊക്കാൻ പോലും ശക്തിയുണ്ടായിരുന്നില്ല. അവൻ തീററ തൊട്ടില്ല. എന്നാൽ പിന്നീടു്, അവന്റെ നനഞ്ഞ ദേഹം ഉണങ്ങിക്കഴിഞ്ഞപ്പോൾ, അവനു് നല്ല വിശപ്പുണ്ടായി. ആളുകൾ അവനു് കുറെ ഓട്ട്സ് കൊടുത്തു. അവർ കുറെ മഞ്ഞു് ഒരു പാത്രത്തിലിട്ടു് തീയുടെ മുകളിൽ പിടിച്ചു് ഉരുക്കി ഇളംചൂടുവെള്ളം അവനു കുടിക്കാൻ കൊടുത്തു. പിന്നീടു് അവർ അവനെ താങ്ങി എണീപ്പിച്ചു. എന്നാൽ അവനു് നടക്കാൻ ശക്തിയുണ്ടായിരുന്നില്ല. അവൻ വീണുകൊണ്ടിരുന്നു. ആളുകൾ ജീനിയും സഞ്ചികളും എടുത്തു മാററിയിട്ടു് ചുററും

നിന്നു് അവനെ താങ്ങിപ്പിടിച്ചു് മെല്ലെ മല ഇറക്കി. പത്തു പന്ത്രണ്ടു് ചുവടു വച്ചുകഴിയുമ്പോഠം അവൻ വീഴും. അല്പസമയം കിടക്കാൻ അനുവദിച്ചിട്ടു് അവർ വീണ്ടും അവനെ താങ്ങി എണീപ്പിക്കും. ഹിമാനി വളരെ പിന്നിലായി. താവളത്തിലേക്കു് ഇനി അധികം ദൂരമില്ല. എന്നാൽ കിർഗീസുകാർ തളർന്നുകഴിഞ്ഞിരുന്നു. കുതിരയെ വഴിയരികിൽ ഉപേക്ഷിച്ചിട്ടു പോവാൻ അവർ തീരുമാനിച്ചു.

ചുബാറിയുടെ ജീവൻ ഒരിക്കൽക്കൂടി മുടിനാരിഴയിൽ തൂങ്ങി. രാത്രി അവിടെ കിടന്നാൽ അവൻ ചെന്നായ്ക്കറംക്കു് ഇരയാകും.

ആ സമയത്തു് മരങ്ങഠംക്കിടയിൽ ഒരു വെളിച്ചം കണ്ടു. ഒരു പട്ടി കുരച്ചു തുടങ്ങി.

സഹായത്തിനു് ആളുകളെത്തി.

''അവനു് ജീവനുണ്ടു് !''

''സത്യമാണോ?'' ആളുകഠം വിളിച്ചുചോദിച്ചു.

''അതെ, ഞങ്ങഠം അവനെ അവൻെറ കുഴിമാടത്തിൽനിന്നു് പൊക്കിയെടുത്തു !''

വേച്ചുവേച്ചു് ഒരു നൂറുചുവടുകഠംകൂടി നടന്നു് ചുബാറി ആദ്യത്തെ താവളത്തിലെത്തി. അവിടെ അവൻ ബോധംകെട്ടു വീണു.

തീക്കുണ്ഡത്തിനു മുമ്പിലൂടെ നിഴലുകഠം അങ്ങോട്ടുമിങ്ങോട്ടും നീങ്ങിക്കൊണ്ടിരുന്നു. ചൊറിപിടിച്ച പട്ടിക്കുട്ടികഠം ഓടിവന്നു് ചുബാറിയെ മണത്തുനോക്കി. ചിനയ്ക്കുകയും പരിഭ്രമത്തോടെ മുക്രയിടുകയും ചെയ്തുകൊണ്ടു് പെൺകുതിരകഠം മുമ്പിലൂടെ കുതിച്ചുപാഞ്ഞു. എന്നാൽ ഇടയ്ക്കിടെ മോങ്ങുകയും വിഷമിച്ചു ശ്വാസംവിടുകയും ചെയ്തുകൊണ്ടു് ചുബാറി മാർദ്ദവമുള്ള പുല്ലിൽ വെറുതെ കിടന്നതേയുള്ളു.

മലമുകളിലുള്ള ആ താവളത്തിൽ ചുബാറി ഒരു മാസം താമസിച്ചു. അവൻെറ ആരോഗ്യം എങ്ങിനെ അഭിവൃദ്ധിപ്പെട്ടുകൊണ്ടിരിക്കുന്നുവെന്ന വിവരം ഞങ്ങഠംക്കു് കൃത്യമായി കിട്ടിക്കൊണ്ടിരുന്നു. ഇപ്പോഠം ചുബാറിക്കു് തന്നെ എണീക്കാൻ കഴിയും. അവൻ നടന്നു തുടങ്ങി. ആദ്യമായി ചുബാറി ഉറക്കെ ചിനച്ചു!

രോഗത്തിൻെറമേലുള്ള ഈ വിജയങ്ങളോരോന്നും ഞങ്ങഠം അനല്പമായ സന്തോഷത്തോടെ സ്വീകരിച്ചുകൊണ്ടിരുന്നു.

''നാളെ ചുബാറിയെ വീട്ടിലേക്ക കൊണ്ടുവരും,'' ഒരു ദിവസം അത്താഴസമയത്ത് ഞങ്ങരം അറിഞ്ഞു.

''ഞങ്ങരം അവനുവേണ്ടി ലായം തയ്യാറാക്കിക്കഴിഞ്ഞു,'' ഉടൻ തന്നെ സോന്യ പറഞ്ഞു.

അച്ഛൻ അവളെ നോക്കി വിഷാദത്തോടെ പുഞ്ചിരിച്ചു.

കുറെ ദിവസം മുമ്പ് അച്ഛൻ കാട്ടിൽ പരിശോധനയ്ക്കു പോയ പ്പോരം ചുബാറിയേയും സന്ദർശിച്ചു.

''അവൻ പഴയതുപോലെയൊന്നുമല്ല ഇരിക്കുന്നത്. അവൻ എന്റെ കുററബോധമാണ്,'' അച്ഛൻ പറഞ്ഞു.

അപ്പോരം മുതൽ നതാഷ ചോദ്യങ്ങരംകൊണ്ട് എല്ലാവരേയും അലട്ടിത്തുടങ്ങി.

''ചുബാറിക്ക് എന്താണു പററിയത്? അവനു് വല്ല മുറിവും പററിയിട്ടുണ്ടോ? അച്ഛൻ ഏതോ ഒരു 'ബോധ'ത്തിനെപ്പററി പറഞ്ഞല്ലോ.''

''കുററബോധം,'' യൂലിയ പറഞ്ഞു. ''ചുബാറിയുടെ ശ്വാസകോശങ്ങളിലൊന്നു് ചീത്തയായിപ്പോയി. അതു് തണുപ്പേററു് മരവിച്ചുപോയതുകൊണ്ട് ഇനി പ്രയോജനപ്പെടുകയില്ല. അവനു് കേടൊന്നുമില്ലാത്ത രണ്ടുശ്വാസകോശങ്ങളാണ് വേണ്ടതു്. പക്ഷെ ഇപ്പോരം ഒന്നേയുള്ളു. മനസ്സിലായോ?''

''പക്ഷെ അവന്റെ 'ബോധ' ത്തിനു് എന്തു പററി?''

''എന്തു പററാനാണ്? മററുള്ളവർ പറയുന്നതൊക്കെ തത്തയെപ്പോലെ നീ ആവർത്തിക്കുന്നതെന്തിനാണ്? സോന്യ, കുററബോധം ഒരു സുഖക്കേടാണോ?''

''സംശയമെന്താ? അതുകൊണ്ടു് ആളുകരം എത്ര കഷ്ടപ്പെടുമെന്നു് നിനക്കറിയില്ല!''

''ചുബാറിയും കഷ്ടപ്പെടുമോ?''

''ആരു്?''

''ചുബാറി?''

''വിഡ്ഢിക്കുട്ടികരം'' സോന്യ എന്റെ നേരെ തിരിഞ്ഞു് ദേഷ്യത്തോടെ നതാഷയെ ഉദ്ദേശിച്ച് ഇങ്ങിനെ പറഞ്ഞു:

''വലിയവരുടെ സംസാരത്തിനിടയിൽ ചെറിയ അണുക്കാം കട ന്നുകൂടിയാലുള്ള കുഴപ്പം ഇതാണ്.''

ചുബാറിയെപ്പററി ഞങ്ങാംക്ക് വലിയ അഭിമാനമായിരുന്നു.

അവൻ വീട്ടിലേക്ക് വരുമെന്നറിഞ്ഞപ്പോാം അവന് ഗംഭീരമായ ഒരു വരവേൽപ്പു നൽകാൻ ഞങ്ങാം തീരുമാനിച്ചു.

''ഞങ്ങളുടെ കുതിര മൂന്നുദിവസം മുഴുവൻ മഞ്ഞുമൂടിയ ഒരു മലയിടുക്കിൽ കഴിച്ചിട്ടുണ്ട്,'' ഞങ്ങാം എല്ലാവരോടും വീമ്പടിച്ചു. ''എന്നിട്ട് അവനു യാതൊരു കുഴപ്പവുമില്ല. ഒരു ശ്വാസകോശം പ്രവർത്തിക്കുന്നില്ലെന്നു മാത്രം. വേണമെങ്കിൽ അവനെ സ്വീകരിക്കാൻ ഞങ്ങളോടൊപ്പം വന്നോളൂ.''

പിറേറന്നു രാവിലെ ഗ്രാമത്തിലെ കുട്ടികളുടെ വലിയൊരു സംഘം ഞങ്ങളോടൊപ്പം വന്നു.

പാട്ടുപാടിത്തകർത്തുകൊണ്ടാണ് ഞങ്ങാം നടന്നതു്. വഴിക്ക് ഞങ്ങാം ചുബാറിയെപ്പററി മററു കുട്ടികളോട് പറഞ്ഞുകൊണ്ടിരുന്നു.

''മററു കുതിരകാം പിൻവാങ്ങുന്നിടത്തു് അവൻ മുന്നോട്ടുപോകും! നിങ്ങാംക്ക് ഇപ്പോാം അതു നേരിട്ടു കാണാം!''

ഏകദേശം നാലു കിലോമീററർ ദൂരം ഞങ്ങാം നടന്നു. തണലുള്ള വഴി അവസാനിക്കുന്നിടത്തുവച്ച് ഫ്ളാസ്ക് തുറന്നു് ഞങ്ങാം വെള്ളം കുടിച്ചു (ആർക്കും ദാഹിക്കുന്നില്ലായിരുന്നെങ്കിലും). പിന്നീട് വീട്ടിലേക്കു മടങ്ങി.

റോഡിൽ ഒരുപാട് ആളുകളുണ്ടായിരുന്നു. അഞ്ചുമുതൽ പത്തുവരെ ആളുകളടങ്ങിയ കിർഗീസുകാരുടെ സംഘങ്ങാം കുതിരപ്പുറത്തു് സഞ്ചരിച്ചിരുന്നു. കുതിരപ്പുറത്തു് വേറെയും ആളുകാം അങ്ങോട്ടും ഇങ്ങോട്ടും പൊയ്ക്കൊണ്ടിരുന്നു. വലിയ വണ്ടികാം കല്ലുകളിൽത്തട്ടി കടകടശബ്ദത്തോടെ ഉരുണ്ടുപോയി. ചിലർ നല്ല കുതിരകളുടെ പുറത്തും ചിലർ ചാവാലിക്കുതിരകളുടെ പുറത്തുമാണ് സഞ്ചരിച്ചിരുന്നതു്. കാളകളുടെ പുറത്തു സഞ്ചരിക്കുന്നവരെ മാത്രമല്ല പശുക്കളുടെ പുറത്തു സഞ്ചരിക്കുന്നവരെപ്പോലും ഞങ്ങാംക്കു കാണാൻ കഴിഞ്ഞു. കിർഗീസുകാരായ

പുരുഷന്മാർ ചെറിയ കുതിരകളുടെ പുറത്തും അവരുടെ ഭാര്യമാർ പശുക്കളുടെ പുറത്തും സഞ്ചരിക്കുന്നതു് അപൂർവ്വമായിരുന്നില്ല. ഭാര്യയുടെ കയ്യിൽ ഒരു കുട്ടിയുണ്ടായിരിക്കും. കിടാവിനെ പശുവിൻെറ വാലിൽ കെട്ടിയിട്ടിരിക്കും. അവർ മുമ്പോട്ടു നീങ്ങുന്നതു് കാണാൻ ബഹുരസമാണു്: കുട്ടിയും പശുക്കിടാവും മത്സരിച്ചു കരഞ്ഞുകൊണ്ടിരിക്കും.

വഴിയൽ കണ്ട എല്ലാവരേയും ഞങ്ങൾ സൂക്ഷിച്ചുനോക്കി. കുതിരകളുടെ മുമ്പിൽ നടക്കുന്നവരും കുതിരകളുടെ പിന്നാലെ നടക്കുന്നവരും ധാരാളമുണ്ടായിരുന്നു. എന്നാൽ ഞങ്ങളുടെ സുന്ദരനായ ചുബാറിയെ മാത്രം കണ്ടില്ല.

''ഇന്നു് അവനെ കൊണ്ടുവരില്ലായിരിക്കും,'' എന്നു് തീരുമാനിച്ചു് ഒടുവിൽ ഞങ്ങൾ വീട്ടിലേയ്ക്കു മടങ്ങി.

''ഇന്നു് അവർ അവനെ കൊണ്ടുവരികയില്ല!'' എന്നു വിളിച്ചു പറഞ്ഞുകൊണ്ടാണു് ഞങ്ങൾ ഗയിററു തുറന്നു് മുററത്തെത്തിയതു്.

''ആരെ, ചുബാറിയെയോ? അവൻ പണ്ടേ ഇവിടെ എത്തിക്കഴിഞ്ഞു. നിങ്ങൾ അവനെ ശ്രദ്ധിക്കാതെ കടന്നുപോയിരിക്കും.''

''അതെങ്ങിനെ?''

''അവൻ ഇവിടെ എത്തിയെന്നോ?!''

''ഞങ്ങൾ അവനെ കാണാതിരുന്നതു് എങ്ങിനെയാണു്?''

''അവൻ എവിടെ?''

ധൃതി കൂടിപ്പോയതുകൊണ്ടു് ഞങ്ങൾക്കു് സാക്ഷ തുറക്കാൻ കഴിഞ്ഞില്ല. ഞങ്ങൾ പരസ്പരം ഉന്തുകയും തള്ളുകയും ചെയ്തുകൊണ്ടിരുന്നു.

''ഞാൻ തുറക്കാം!''

''അങ്ങിനെയല്ല!''

''നില്ക്കു്, ഞാൻ ചെയ്യാം!''

ചുബാറിയെ കാണാനും അവനെ തലോടാനും അവനു പഞ്ചസാര കൊടുക്കാനും അവൻെറ നനുത്ത ചുണ്ടുകളുടെ സ്പർശനം അനുഭവിക്കാനും ഞങ്ങൾക്കു് ഓരോരുത്തർക്കും ധിറുതിയായിരുന്നു.

ഞങ്ങൾ പഞ്ചസാര കൊണ്ടുവന്നിട്ടുണ്ടെന്നു് തീർച്ചയായും അവൻ ഊഹിക്കും. അവൻ ഉറക്കെ ചിനയ്ക്കുകയും സന്തോഷംകൊണ്ടു് തുള്ളുകയും ചെയ്യും.

ഒടുവിൽ വാതിൽ തുറന്നു.

അവിടെ കച്ചിയുടെ പുറത്തു് എല്ലുരിച്ച ഒരു കിഴട്ടു കുതിര കിടന്നിരുന്നു. അതു വളരെ പ്രയാസപ്പെട്ടു് തല ഞങ്ങളുടെ നേർക്കു തിരിച്ചിട്ടു് ചിനയ്ക്കുന്നതിനു പകരം പരുക്കൻ ശബ്ദത്തിൽ ഞരങ്ങി. പിന്നീടു് അതു് ചുമച്ചുതുടങ്ങി.

''ഇതു് ചുബാറിയാണോ?'' വിഷാദത്തോടെ ഞങ്ങൾ ശബ്ദം അടക്കി പരസ്പരം ചോദിച്ചു.

''പാവം ചുബാറി!''

''ഇവൻ എങ്ങിനെ ഇത്തരത്തിലായി?''

''അതുകൊണ്ടെന്താ? അവൻ ഇപ്പോൾ പഴയതിലും നല്ലതാണു്. കൂടുതൽ ശാന്തനാണു്. അവൻ എത്ര മിടുക്കനാണെന്നു് നോക്കു!''

''അവൻ വളരെ വളരെ മര്യാദക്കാരനായി,'' കണ്ണുനീരിനിടയിലൂടെ നതാഷ പറഞ്ഞു.

''ചുബാറി, ഇതാ നിനക്കു് ഒരു സാധനം,'' യൂലിയ പറഞ്ഞു.

സോന്യയും ഞാനും വളരെ നേരം ഒന്നും മിണ്ടാതെ ഇരുന്നു. ഒടുവിൽ ഞാൻ ഇങ്ങിനെ പറഞ്ഞു:

''കുററബോധം എന്നുവച്ചാൽ ഇതാണു്. പക്ഷെ അവൻ ഇത്ര അവശനായിരിക്കുമ്പോൾ അവനെ മററു് ആർക്കെങ്കിലും കൊടുക്കാൻ എങ്ങിനെ തോന്നും?''

''നീ പറഞ്ഞതു ശരിയാണു്,'' നെടുവീർപ്പിട്ടുകൊണ്ടു് സോന്യ പറഞ്ഞു. പിന്നീടു് വാശിയോടെ അവൾ ഇത്രയുംകൂടി കൂട്ടിച്ചേർത്തു:
''അവനെ മററാർക്കെങ്കിലും കൊടുക്കാൻ നാം സമ്മതിക്കയില്ല!''

വൈകന്നേരംവരെ ഞങ്ങൾ രോഗിയായ ചുബാറിയെ തലോടിക്കൊണ്ടു് അവിടെത്തന്നെ ഇരുന്നു. അവനെ ശല്യപ്പെടുത്തേണ്ടെന്നു കരുതി അടക്കിയ ശബ്ദത്തിലാണു് ഞങ്ങൾ സംസാരിച്ചതു്. നിശ്ശബ്ദരായി ഞങ്ങൾ ചായകുടിക്കാൻ ചെന്നു. നിശ്ചയദാർഢ്യം ഞങ്ങളുടെ മുഖത്തു നിഴലിച്ചിരുന്നു.

''കണ്ടോ?'' അച്ഛനും അമ്മയും ചോദിച്ചു.

''സ്നേഹവും ചുണയുമുള്ള ഒന്നാന്തരം ഒരു കുതിരയാണു് അവൻ.''

''പക്ഷെ അവനു വന്ന മാററം നിങ്ങൾ ശ്രദ്ധിച്ചില്ലേ?''

''എന്തു മാററം? അവൻ ഇപ്പോഠം മുമ്പെന്നത്തേക്കാളും നല്ല ഒരു കുതിരയാണ്.''

''അതെ, അതു തീർച്ചയാണ്. എനിക്കു് അവനെ ഇപ്പോഴാണ് കൂടുതൽ ഇഷ്ടം.''

''എനിക്കും!''

''എനിക്കും!'' ഞങ്ങഠം ഒററ ശബ്ദത്തിൽ പറഞ്ഞു. ആർക്കും അ ക്കാര്യത്തിൽ സംശയമുണ്ടായിരുന്നില്ല. ചുബാറിക്കു് ഞങ്ങളുടെ സംര ക്ഷണം ആവശ്യമാണ്. അവൻ അതേപ്പററി വിഷമിക്കേണ്ടതില്ല. ഞങ്ങഠം ഒരിക്കലും അവനെ നിരാശപ്പെടുത്തുകയില്ല.

അമ്മ ഞങ്ങളുടെ തുടുത്ത മുഖത്തേക്കു നോക്കി.

''എൻെറ കുട്ടികഠം മിടുമിടുക്കികളാണ്.'' അമ്മ പറഞ്ഞു.

അന്നു വൈകിട്ടു് അമ്മയും അച്ഛനും തമ്മിൽ ഭയങ്കരമായ ഒരു വാഗ്വാദം നടന്നു. ഉദ്വേഗഭരിതരായി അവർ വളരെ ഉറക്കെ സംസാ രിച്ചതുകൊണ്ടു് ഞങ്ങഠംക്കു് വീടിൻെറ മറുവശത്തുനിന്നു് അതു കേഠം ക്കാൻ കഴിഞ്ഞു.

''ഞാൻ അവനെ ആർക്കും കൊടുക്കുകയില്ല!'' അടച്ചിട്ട വാതി ലിനു പിന്നിൽനിന്നു് അമ്മയുടെ മുഴങ്ങുന്ന ശബ്ദം ഞങ്ങഠം കേട്ടു.

''കാര്യം മനസ്സിലാക്കാതെയാണ് നീ സംസാരിക്കുന്നതു്! ഏ തായാലും അവൻ ചാവുകയേയുള്ളു!''

''എങ്കിലെന്താ? ചാവുന്നെങ്കിൽ അവൻ ഇവിടെക്കിടന്നു് ചത്തോ ട്ടെ. ഒരുപക്ഷെ അവൻ രക്ഷപ്പെട്ടെന്നും വരാം. അവനാണ് നിങ്ങളുടെ ജീവൻ രക്ഷിച്ചതു്. അവസാനകാലത്തു് അവനെ സംരക്ഷിക്കേണ്ടതു് നമ്മുടെ കടമയാണ്. അവനു് യാതൊരു മുട്ടും വരാൻ പാടില്ല.''

''പക്ഷെ എൻെറ ജോലിക്കു് ഒരു നല്ല കുതിരയില്ലാതെ പററില്ല. ഈ കിഴട്ടുകുതിര പോര!''

''അതു കൊള്ളാം! അങ്ങിനെയാണെങ്കിൽ മറെറാരു കുതിരയെ വാങ്ങിച്ചോളൂ, വേണ്ടെന്നു് ആരു പറഞ്ഞു! ചുബാറിയെ കുട്ടികഠംക്കു കൊടുത്തേക്കൂ. അവർക്കു് അവനെ രക്ഷപ്പെടുത്താൻ സാധിച്ചാൽ അവൻ അവരുടേതായിരിക്കും.''

സോന്യ ഇതു് കേട്ടു് കൈകൊട്ടിക്കൊണ്ടു് പറഞ്ഞു:

''എത്ര നല്ല അമ്മ!''

ഉദ്വേഗംകൊണ്ടു് അവഠം അറിയാതെ വാതിൽ തള്ളി. ഞങ്ങളെല്ലാവരും മുറിയിലേക്കു വീണു.

പിറേറന്നു രാവിലെ ഞങ്ങഠം ചുബാറിയുടെ അടുത്തെത്തി. അവൻ കിടന്ന കിടപ്പിൽത്തന്നെ കിടക്കയാണു്. ചതഞ്ഞ കച്ചി ചുററും വിതറിക്കിടക്കുന്നതു് മാത്രമായിരുന്നു ഒരേയൊരു വ്യത്യാസം. അവന്റെ കുറുനിരയിലും കുഞ്ചിരോമത്തിലും കച്ചി പററിപ്പിടിച്ചിരുന്നു. എണീക്കാനുള്ള ശ്രമത്തിൽ അവൻ കാലുകളിട്ടു് അടിച്ചതാവാം. ഇന്നലത്തെ നീണ്ട യാത്ര അവന്റെ ശക്തിയുടെ അവസാനത്തെ തുള്ളിയും ചോർത്തിക്കളഞ്ഞു.

ഞങ്ങഠം അടുത്തു ചെന്നപ്പോഠം അവൻ എണീക്കാൻ വീണ്ടും ശ്രമിച്ചു. മുൻകാലുകഠം നീട്ടിവച്ചു് വളരെ പ്രയാസപ്പെട്ടു് ദേഹം അല്പം പൊക്കി.

പക്ഷെ അതുകൊണ്ടു് ഫലമുണ്ടായില്ല.

അവന്റെ പിൻകാലുകളും കുരയും അനങ്ങാൻ കൂട്ടാക്കിയില്ല. ചുബാറി പൊത്തോന്നു് നിലത്തു വീണു. അവൻ നെടുവീർപ്പിടുകയും തൊഴിക്കുകയും ചെയ്തു. പിന്നീടു് വീണ്ടും എണീക്കാൻ ശ്രമിച്ചു.

''അവൻ എണീക്കാൻ പോകയാണു്! നമുക്കു് അവനെ സഹായിക്കാം!''

സോന്യ തോളുകൊണ്ടു് അവനെ താങ്ങി. ഞാനും അവളുടെ സഹായത്തിനെത്തി.

ഒരു വണ്ടിക്കാരൻ അയാളുടെ കുതിര വീണുപോയപ്പോഠം അതിനെ അങ്ങിനെ താങ്ങി എണീപ്പിക്കുന്നതു് ഞങ്ങഠം കണ്ടിട്ടുണ്ടു്.

യൂലിയയും നതാഷയും ചുബാറിയുടെ വഴങ്ങാത്ത കാലുകഠം പിടിച്ചു് നിലത്തുറപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു.

''അതാ അവൻ എണീററുതുടങ്ങി! എണീക്കു്, ചുബാറി! എണീക്കു്!''

''ഓ!''



''നീ എന്തിനാണ് കൂക്കിവിളിക്കുന്നതു്?''

''നീയായിരുന്നെങ്കിൽ ഇപ്പോൾ കാണാമായിരുന്നു...''

ചുബാറി കാലുകൾ കവച്ചുവച്ചു് നില്ക്കുകയാണു്. വേദനകൊണ്ടു് സോന്യയുടെ മുഖം പിടഞ്ഞു: ചുബാറി ഒരു കാൽ അവളുടെ പാദത്തിലാണു് ഉറപ്പിച്ചിരുന്നതു്.

ഞാൻ സോന്യയെ സഹായിക്കാനെത്തി.

''അല്ല, അങ്ങിനെയല്ല! അവനെ തള്ളിമാററണ്ട. മെല്ലെ കാൽ പിടിച്ചു് അല്പം ഉയർത്തിയാൽ മതി.''

സോന്യയുടെ പാദത്തിൽ വലിയ ഒരു ചതവു് ഉണ്ടായിരുന്നു.

''ഇതു സാരമില്ല, വേഗം സുഖമായിക്കൊള്ളും,'' അവൾ പറഞ്ഞു.

ലായത്തിൻെറ ഒരു മൂലയിൽനിന്നു് നതാഷ ഒരു കഷ്ണം കടലാസു് എടുത്തുകൊണ്ടുവന്നു. അതു് തുപ്പലുകൊണ്ടു് അവൾ സോന്യയുടെ കാലിൽ ഒട്ടിച്ചുവച്ചു.

''അല്ലെങ്കിൽ ഈച്ചയരിക്കും,'' തഴക്കംവന്ന ഒരു ഡോക്ടറുടെ ഭാവത്തോടെ അവൾ വിശദീകരിച്ചു.

മതിലിനു പിന്നിലുള്ള പുൽത്തകിടിയിൽനിന്നു് പുല്ലുതിന്നാറാകുന്നതുവരെ ചുബാറിക്കു് ഞങ്ങൾ പുല്ലുപറിച്ചുകൊടുത്തു. അവൻ ലായത്തിനടുത്തു് വെയിൽകാഞ്ഞുകൊണ്ടു് സ്വസ്ഥമായി കിടക്കും. അവൻെറ മുമ്പിലുള്ള പുല്ലു് ഒരിക്കലും വാടിയതായിരിക്കയില്ല. ഞങ്ങൾ

അക്കാര്യത്തിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. കൂടാതെ അവനു് ഇഷ്ടപ്പെട്ടുമെന്നു തോന്നുന്ന എല്ലാ സാധനങ്ങളും ഞങ്ങൾ അവനു കൊണ്ടുചെന്നു കൊടുക്കാറുണ്ടായിരുന്നു. ഓട്ട്സ്, റൊട്ടി, പഞ്ചസാരക്കട്ട മുതലായവ. പശുവിന്റെ തീററ തയ്യാറാക്കുമ്പോൾ അതിൽനിന്നു് കുറെ തട്ടിയെടുത്തു് ചുബാറിക്കു കൊടുക്കാൻ ഞങ്ങൾ മറക്കാറില്ല. ഉണങ്ങിയ തൃപർണ്ണിപ്പുല്ലു് അരിഞ്ഞെടുത്തു് ചൂടുള്ള ധാന്യപ്പൊടി കുറുക്കിയതിൽ ഇട്ടിളക്കി ഉപ്പും ചേർത്തു് ഞങ്ങൾ രോഗിയെ തീററി.

ചുബാറി വളരെക്കാലം മെലിഞ്ഞും വൃത്തികെട്ടും ഇരുന്നു. എങ്കിലും ഞങ്ങളുടെ കണ്ണിൽ അവൻ സുന്ദരനായിരുന്നു.

എന്നും രാവിലെ ഞങ്ങൾ അവന്റെ രോമം ചീകി മിനുക്കും. കുഞ്ചിരോമവും കുറുനിരയും വാലും പിന്നിയിട്ടു് അററത്തു് നിറമുള്ള റിബണുകൾ കെട്ടും. നതാഷ അവന്റെ കുഞ്ചിരോമം ചീകി മിനുക്കുകയും പിന്നുകയും അവനോടു സംസാരിക്കുകയും ചെയ്തുകൊണ്ടു് മണിക്കൂറുകൾ ചെലവഴിക്കുക പതിവായിരുന്നു. ചുബാറി അവളുടെ വർത്തമാനവും ചിരിയും സന്തോഷത്തോടെ കേട്ടുകൊണ്ടിരിക്കും. അവൻ ഒരു വശം തിരിഞ്ഞു് കിടക്കുമ്പോൾ അവന്റെ വലിയ തല നതാഷയുടെ വയറുവരെ എത്തും. ചിലപ്പോൾ അവൾ കുനിഞ്ഞു് അവന്റെ ചെവിയിൽ എന്തെങ്കിലും മന്ത്രിക്കുന്നതു കാണാം. അപ്പോൾ ചുബാറി തലകുലുക്കും. നതാഷ പൊട്ടിച്ചിരിച്ചുകൊണ്ടു് പറയും:

''അതു് സത്യമാണു്! നീ തലകുലുക്കുന്നതെന്താ? ഞാൻ പറഞ്ഞതു വിശ്വാസമായില്ലേ?''

ഞങ്ങൾ സംസാരിച്ചുകൊണ്ടു് എപ്പോഴും അവന്റെ അടുത്തിരിക്കുക പതിവായിരുന്നതുകൊണ്ടു് അവനു് അതു ശീലമായി. കുറെനേരം ആരെയും കണ്ടില്ലെങ്കിൽ അവനു് ഏകാന്തത അനുഭവപ്പെടും. വളരെ പ്രയാസപ്പെട്ടു് അവൻ ചിനയ്ക്കും. പരുപരുത്ത ശബ്ദത്തിലുള്ള ആ ചിനയ്ക്കൽ ചുമയായി മാറും. അവന്റെ അടുത്തിരിക്കുന്നതായിരുന്നു ഞങ്ങൾക്കും സന്തോഷം. ഞങ്ങൾ വായിക്കുന്നതുപോലും അവന്റെ അടുത്തിരുന്നായിരുന്നു.

''ഉറക്കവുംകൂടി ലായത്തിലാക്കിക്കോളൂ,'' അച്ഛനും അമ്മയും ഞങ്ങളെ പരിഹസിക്കാറുണ്ടായിരുന്നു.

ഞങ്ങറം പാടുപെട്ടതു് വെറുതെ ആയില്ല.

ഓരോ ദിവസവും ചുബാറി കൂടുതൽ സുഖംപ്രാപിച്ചുകൊണ്ടിരുന്നു. ആദ്യം അവൻ സൂക്ഷിച്ചു് കാലുകറം വച്ചുകൊണ്ടു് മുററത്തു നടന്നുതുടങ്ങി. പിന്നീടു് തടാകത്തിന്റെ കരവരെ അവൻ പോയി. അവിടെ വെയിൽ കാഞ്ഞുകൊണ്ടു് നിന്നു് അവൻ മയങ്ങും.

കുളിക്കടവിൽ എപ്പോഴും നല്ല ബഹളമായിരുന്നു. ഞങ്ങറം ഗ്രാമത്തിലെ മററു കുട്ടികളുമൊത്തു് പകൽ മുഴുവൻ വെള്ളത്തിൽ നീന്തിക്കളിക്കും. ഞങ്ങറം കരയ്ക്കു കയറുമ്പോറം ചുബാറി കണ്ണുതുറക്കുകയും തല ഞങ്ങളുടെ നേർക്കു് നീട്ടുകയും ചെയ്യും. അവന്റെ നാസാദ്വാരങ്ങറം വിറയ്ക്കുന്നുണ്ടാവും.

''ചുബാറി! ചുബാറി!'' ഞങ്ങറം വെള്ളത്തിൽക്കിടന്നു് വിളിക്കാറുണ്ടു്.

അവൻ തലയുയർത്തി നീലനിറമുള്ള വെള്ളത്തിലേക്കു് ഉററുനോക്കും. ഞങ്ങളുടെ തല തിരിച്ചറിഞ്ഞാലുടൻ അവൻ നേർത്ത ശബ്ദത്തിൽ ചിനച്ചുകൊണ്ടു് കരയിൽ ഉലാത്തിത്തുടങ്ങും. ചിലപ്പോറം അവൻ തടാകത്തിലിറങ്ങാൻപോലും ധൈര്യപ്പെടും. അപ്പോറം ഞങ്ങറം അവന്റെ കുഞ്ചിരോമത്തിൽ പിടിച്ചു് വെള്ളത്തിലേക്കു് അവനെ വലിക്കും. ചുബാറി മടിച്ചുനില്ക്കും. ആഴത്തിലിറങ്ങാൻ ആദ്യം അവനു് ധൈര്യമുണ്ടായിരുന്നില്ല. എന്നാൽ ക്രമേണ അവന്റെ ഭയം നീങ്ങി. ഒടുവിൽ കുളിക്കുന്നതു് അവനു് ഇഷ്ടമായിത്തീർന്നു.

ഒരു ദിവസം എവിടെയോ അയയ്ക്കാൻവേണ്ടി അമ്മ ഞങ്ങളെ വിളിച്ചു. മുററത്തു് ആരെയും കാണാത്തതുകൊണ്ടു് അമ്മ തടാകത്തിന്റെ കരയിലേയ്ക്കു വന്നു. വെയിലിന്റേയും കാററിന്റേയും ശക്തിയാൽ കണ്ണുകറം ചെറുതാക്കിക്കൊണ്ടു് അമ്മ ഞങ്ങളെ വീണ്ടും വിളിച്ചു.

രണ്ടു പട്ടികറം നീന്തി വന്നു. പിന്നീടു് ചുബാറിയുടെ രോമനിബിഡമായ തല വെള്ളത്തിനു മുകളിൽ പ്രത്യക്ഷപ്പെട്ടു. ഒപ്പം വിളിച്ചുകൂവിക്കൊണ്ടിരിക്കുന്ന ഒരു പററം കുസൃതിക്കുട്ടികളും.

കുട്ടികളുടെ നടുക്കായിരുന്നു ചുബാറി. അവൻ കരയ്ക്കു കയറി ചീററുകയും പട്ടിയെപ്പോലെ ദേഹം കുടയുകയും ചെയ്തു.

''ചുബാറിക്കു് വളരെ ഭേദമുണ്ടു്!'' അമ്മ അത്ഭുതത്തോടെ പറഞ്ഞു.

ചുബാറിയുടെ രോഗം മുഴുവൻ മാറി.

അനേകം ആഴ്ചകൾ കഴിഞ്ഞു.

ഒരു ദിവസം മുററത്തു് വലിയ ഒരാരവം ഉയർന്നു. മിനുമിനെയിരിക്കുന്ന ഒരു ഉശിരൻ കുതിര ജനാലയുടെ മുമ്പിലൂടെ കടന്നുപോയി. അവൻെറ പുറത്തു് ചുവപ്പുതൊപ്പിയണിഞ്ഞ നാലു പെൺകുട്ടികൾ ഇരുന്നിരുന്നു.

കടിഞ്ഞാൺ പിടിച്ചുകൊണ്ടു് മുമ്പിൽ സോന്യയും, അവളുടെ വയറിൽ കെട്ടിപ്പിടിച്ചുകൊണ്ടു് യൂലിയയും, അതിനു പിന്നിൽ ഞാനും, ഏററവും പിന്നിൽ നതാഷയും ഇരുന്നു. നതാഷ ചുബാറിയുടെ വാലിൻെറ തൊട്ടുമുകളിലാണു് ഇരുന്നതു്.

ചുബാറിയെ ഞങ്ങൾ ഭംഗിയായി അലങ്കരിച്ചിരുന്നു. അവൻെറ കുഞ്ചിരോമത്തിലും വാലിലും നിറപ്പകിട്ടുള്ള റിബണുകൾ കെട്ടി. കുറുനിരയിൽ ചുവന്ന പോപ്പിപ്പുഷ്പങ്ങളുടെ ഒരു കുല തിരുകിവച്ചു. ആ ഘോഷയാത്ര വളരെ ഗംഭീരമായിരുന്നു.

''നില്ലു്!'' കടിഞ്ഞാൺ വലിച്ചുകൊണ്ടു് സോന്യ പറഞ്ഞു. ''ഞങ്ങൾ പട്ടണത്തിലേക്കു പോവുകയാണു്. എന്തെങ്കിലും വാങ്ങിക്കാനുണ്ടോ?''

''ഇതു കണ്ടില്ലെ! പട്ടണത്തിലേക്കു് ഒരുപാടു ദൂരമുണ്ടു്, മക്കളെ. ഇവിടെ, വീട്ടിനടുത്തെവിടെയെങ്കിലും പോയാൽ മതി. സൂക്ഷിക്കണം. നതാഷ വീണുപോകാതെ....''

''ചുബാറി! നമുക്കു് പോകാം, മോനെ!''

പൊടിനിറഞ്ഞ റോഡിലൂടെ നാലു ചുവപ്പുതൊപ്പിക്കാരെയും വഹിച്ചുകൊണ്ടു് ചുബാറി ഓടിത്തുടങ്ങി.

ഇപ്പോൾ ഞങ്ങൾ പകുതി സമയവും കുതിരപ്പുറത്താണു് ചെലവഴിക്കുന്നതു്.

ജീനികെട്ടിയും ജീനിയില്ലാതെയും ഞങ്ങൾ സവാരി ചെയ്തു. കുഴികളും മതിലുകളും ചാടിക്കടന്നു. കുതിരപ്പുറത്തു കയറാനും ഇറങ്ങാനും ഞങ്ങൾ പഠിച്ചു. സോന്യയും ഞാനും കുറച്ചു മുതിർന്നവരായതുകൊണ്ടു് ഞങ്ങൾക്കു് അതെല്ലാം വളരെ വേഗം വശമായി. എന്നാൽ കൊച്ചു് യൂലിയയ്ക്കും നതാഷയ്ക്കും പൊക്കം കുറവായിരുന്നു. നതാഷ ജീനിയിൽ കയറുന്ന

തു് മൂന്നു ഘട്ടങ്ങളിലായിട്ടാണു്. ജീനിപ്പടിയുടെ വാറിൽ പിടിച്ചു് അവരം എത്തി വലിയും, പിന്നീടു് ജീനിയുടെ മൊട്ടിൽ പിടിച്ചുകൊണ്ടു് ജീനിയിൽ കമഴ്ന്നു കിടക്കും, ഒടുവിൽ കാലുകരം ഇരുവശവും വച്ചു് നിവർന്നിരിക്കും. എന്നാൽ ഈ ചില്ലറ പ്രശ്നങ്ങളൊന്നും അവളെ നിരുത്സാഹപ്പെടുത്തിയില്ല.

''കുതിരയെ ഓടിക്കാൻ പഠിക്കുന്നതു് അത്ര വലിയ കാര്യമൊന്നുമല്ല. കുതിരപ്പുറത്തുനിന്നു് വീഴാൻ പഠിച്ചാലേ നിങ്ങളെ നല്ല സവാരിക്കാരായി ഞാൻ അംഗീകരിക്കയുള്ളു,'' അച്ഛൻ തമാശയായി പറഞ്ഞു.

പിറേറ ദിവസം മുഴുവൻ ഞങ്ങരം വീഴാൻ പരിശീലിക്കുകയായിരുന്നു. വയ്ക്കോൽത്തുറുവിനടുത്തു് കൂട്ടിയിട്ടിരിക്കുന്ന വയ്ക്കോലിൻെറ അടുത്തുകൂടി കുതിരയോടിച്ചു് അതിൻെറ പുറത്തേക്കു വീഴാനാണു് ഞങ്ങരം ഉദ്ദേശിച്ചതു്. എന്നാൽ അതു് അത്ര എളുപ്പമായിരുന്നില്ല. അറിയാതെ ഞങ്ങരം കടിഞ്ഞാൺ പിടിച്ചുവലിക്കും. അങ്ങിനെ വീഴുന്നതു് രസകരമായിരുന്നില്ല.

''ഭംഗിയായി വീഴാൻ വളരെ പ്രയാസമാണു്,'' ഞങ്ങരം അച്ഛനോടു് തുറന്നു പറഞ്ഞു.

''എന്താ, നിങ്ങരം പരീക്ഷിച്ചുനോക്കിയോ?''

''ഉവ്വു്, പക്ഷെ ഞങ്ങരംക്കു് അതു് സാധിച്ചില്ല. സോന്യക്കു മാത്രമേ പററിയുള്ളു.''

ഞങ്ങളുടെ പരിശീലനമുറ അച്ഛനു വിവരിച്ചുകൊടുത്തു.

ശീതകാലം പതിവിലും വേഗം വന്നെത്തി. ഞങ്ങരം തെന്നുവണ്ടിയിൽ ചുബാറിയെ പൂട്ടി അതിലാണു് ദിവസവും രാവിലെ സ്കൂളിൽ പോകുന്നതു്. കൃത്യം ഏഴുമണിക്കു് പൂമുഖത്തിനു മുമ്പിലെത്തുന്നതു് അവനു് ശീലമായിക്കഴിഞ്ഞു. രാവിലെ തെന്നുവണ്ടിയിൽ പൂട്ടിയാലുടൻ അവൻ ഗയിററു് തള്ളിത്തുറന്നു് മുററത്തു കയറി പൂമുഖത്തിനു മുമ്പിൽ വന്നു നില്ക്കും.

സോന്യയും ഞാനും ഓടിവന്നു് തെന്നുവണ്ടിയിലേക്കു ചാടിക്കയറിയിട്ടു വിളിച്ചുപറയും: ''ചുബാറി, വേഗമാകട്ടെ! അല്ലെങ്കിൽ താമസിക്കും.''

നതാഷയും യൂലിയയും സ്കൂളിൽ പോകാൻ തുടങ്ങിയിരുന്നില്ല. രാവിലെ മുതിർന്നവർ എല്ലാവരും ജോലിത്തിരക്കിലായിരിക്കുന്നതുകൊണ്ട് യൂലിയയായിരുന്നു ഞങ്ങളുടെ സാരഥി. തടിയൻ കോട്ടും രോമത്തൊപ്പിയും വലിയ കയ്യുറകളും ധരിച്ചുകൊണ്ട് അവരു വണ്ടിക്കാരന്റെ ഇരിപ്പിടത്തിലേക്കു കയറും. ഈ സമയത്ത് പൂമുഖത്ത് അമ്മയും നതാഷയും തമ്മിൽ എന്നും രാവിലെ പതിവുള്ള വാഗ്വാദം നടക്കുകയായിരിക്കും.

''എനിക്കും അവരോടൊപ്പം പോകണം! എന്താ എന്നെ വിടാത്തതു്?''

''നിനക്കു് പോകേണ്ട ആവശ്യമില്ലാത്തതുകൊണ്ടു്.''

''എനിക്കു് വീട്ടിലിരുന്നിട്ടു് എന്താണു് പ്രയോജനം?''

''പോയാൽ നിന്റെ മൂക്കു് മരവിച്ചു് അടർന്നുപോകും.''

''പൊയ്ക്കോട്ടെ!''

''മൂക്കില്ലാതെ നിനക്കു് ഒരു ഭംഗിയും കാണുകയില്ല! ഞാൻ നിന്നെ വിടുകയില്ല. യൂലിയ! പോയ്ക്കോളൂ.''

''നില്ക്കു്. ഞാനും വരാം. എന്നെക്കൂടി കൊണ്ടുപോകൂ! അയ്യോ....!'' നതാഷ അലറിത്തുടങ്ങും. അമ്മ അട്ടഹസിക്കും. ഒരു നിമിഷം കഴിയുമ്പോരു നതാഷ, കവിളിലൂടെ അപ്പോഴും കണ്ണീരൊഴുകുന്നുണ്ടെങ്കിലും സന്തോഷത്തോടെ പുഞ്ചിരിച്ചുകൊണ്ടു് തെന്നുവണ്ടിയിലേക്കു ചാടിക്കയറും. അവരു വിജയിയുടെ ഭാവത്തോടെ ഉറക്കെ മൂക്കു ചീററും.

ശരിക്കു് ചൂളം വിളിക്കാൻ യൂലിയയ്ക്കറിയാം. ചുബാറി വേഗത്തിൽ ഓടിത്തുടങ്ങും. ഉറച്ച മഞ്ഞിനു മുകളിലൂടെ വണ്ടി പറന്നുപോകും.

യൂലിയയ്ക്കു് വണ്ടിയോടിക്കാൻ ഭംഗിയായിട്ടറിയാം. അവരു നാക്കുകൊണ്ടു ശബ്ദം കേരുപ്പിക്കുന്നതും, ഉറക്കെ വിളിച്ചുപറയുന്നതും, ഓ—ഹോ—ഹോ എന്നു പറഞ്ഞു് അപകടകരമായ വളവുകളിൽ കുതിരയെ പ്രോത്സാഹിപ്പിക്കുന്നതും ഒന്നു കേരുക്കേണ്ടതാണു്!

ചന്തദിവസങ്ങളിൽ റോഡു് സജീവമായിരിക്കും. ഒററക്കുതിരവണ്ടികളും, ഇരട്ടക്കുതിരവണ്ടികളും മൂന്നു കുതിരകളെ പൂട്ടിയ വണ്ടികളും ചന്തയിലേക്കു പാഞ്ഞുകൊണ്ടിരിക്കും.

എന്നാൽ സാധാരണ ദിവസങ്ങളിൽ റോഡു് ശൂന്യമായിരിക്കും. അയല്പക്കങ്ങളിലെ രണ്ടോ മൂന്നോ തെന്നുവണ്ടികൾ മാത്രമേ വഴിയിൽ കാണുകയുള്ളു. അവയിലേതെങ്കിലും ഒന്നിനെ ഞങ്ങൾ മത്സരത്തിനു ക്ഷണിക്കുക പതിവായിരുന്നു. പിന്നിൽനിന്നു് ഞങ്ങൾ വിളിച്ചുപറയും:

''നിങ്ങൾക്കു ചുണയുണ്ടോയെന്നു് നോക്കട്ടെ!''

ചിരിയും ബഹളവും അന്തരീക്ഷത്തിലുയരും.

ചുബാറി ഉദ്വേഗത്തിൽ വിറച്ചുകൊണ്ടു് കടിഞ്ഞാണിൽ വലിക്കും.

''ഓ—ഹോ—ഹോ,'' ആഴമുള്ള പതിഞ്ഞ ശബ്ദത്തിൽ യൂലിയ വിളിച്ചുപറയുമ്പോൾ അവളുടെ കണ്ണുകൾ കുസൃതികൊണ്ടു് വികസിക്കും.

അയല്ക്കാരന്റെ കുതിരകൾ മുമ്പിൽ കുതിച്ചുപായും. ഞങ്ങൾ തൊട്ടു പിറകെ ഉണ്ടായിരിക്കും. റോഡിനു് വീതികുറവായിരുന്നു. എന്നാൽ കുറെക്കഴിയുമ്പോൾ മുമ്പിൽക്കയറാൻ പററിയ സന്ദർഭം വരും.

''ഹീ—ീ—ീ!'' യൂലിയ കൂവും.

ഇതുകേട്ടാലുടൻ ഞങ്ങൾ എല്ലാവരും ചാടി എണീക്കും. ഏററവും രസകരമായ നിമിഷമായിരുന്നു അതു്. ആരോ ഞങ്ങളുടെ തെന്നുവണ്ടി പൊക്കിയെടുത്തു് മറെറ വണ്ടിയുടെ മുമ്പിൽ കൊണ്ടുവച്ചതായിട്ടാണു് ഞങ്ങൾക്കു തോന്നുന്നതു്. ഞങ്ങൾ ഇപ്പോൾ ആ കുതിരകളുടെ ഒപ്പമെത്തി. കുറച്ചുകഴിയുമ്പോൾ അവ ഉറക്കെ മുക്രയിടുന്നതു് ഞങ്ങളുടെ പിന്നിൽനിന്നാവും.

ചുബാറി കൂടുതൽ ഉത്സാഹത്തോടെ വേഗത കൂട്ടും.

ഞങ്ങളുടെ സന്തോഷത്തിനു് അതിരില്ല.

''ധൃതികൂട്ടല്ലെ, കുട്ടികളെ! കുറെ പതുക്കെ പോകിൻ!'' വഴിപോക്കർ വിളിച്ചുപറയും.

''ചുബാറി, നില്ക്കു്! ആ ആമകൾ വരുന്നതുവരെ നമുക്കു് കാക്കാം.''

ഞങ്ങൾ മറെറ വണ്ടി ഒപ്പമെത്തുന്നതുവരെ അവിടെ നില്ക്കും. അതിന്റെ വണ്ടിക്കാരൻ ശുണ്ഠിക്കാരനായ ഒരു ചെറിയ വൃദ്ധനായിരുന്നു.

''താന്തോന്നികൾ! നോക്കിക്കോളൂ, ഞാൻ അച്ഛനോടു് ഇക്കാര്യം പറഞ്ഞുകൊടുക്കുന്നുണ്ടു്. പിന്നെ അദ്ദേഹം നിങ്ങളെ ഒററയ്ക്കു വിടുകയില്ല. വണ്ടിക്കാരനില്ലാതെ കുട്ടികളെ ഒററയ്ക്കു വിടുന്നതു് നല്ലതിന്നല്ല!''

''അതിനെന്താണ്‌ കുഴപ്പം? ഞങ്ങൾ നിങ്ങളുടെ വഴിമുടക്കുന്നുണ്ടോ?''

''ആരെയെങ്കിലും കൊല്ലാനാണോ നിങ്ങളുടെ ഭാവം? ഇങ്ങനെ വണ്ടിയോടിക്കുന്നത്‌ അപകടമാണെന്ന്‌ നിങ്ങൾക്ക്‌ അറിയില്ലേ? ഇന്നുതന്നെ ഞാൻ നിങ്ങളുടെ അച്ഛനെ കാണുന്നുണ്ട്‌. നിങ്ങൾ ചെയ്യുന്നതെന്താണെന്ന്‌ ഞാൻ പറഞ്ഞുകൊടുത്തേക്കാം!''

ഞങ്ങളുടെ ഉത്സാഹം കെടും.

''നിങ്ങളുടെ കുതിര ഒന്നാന്തരമാണ്‌,'' സോന്യ സ്നേഹഭാവത്തിൽ പറയും.

''എന്നെ പററിക്കാൻ നോക്കണ്ട.''

''ഞങ്ങൾ ഇതേവരെ ആരുടേയും മേത്ത്‌ വണ്ടി മുട്ടിച്ചിട്ടില്ല. നിങ്ങൾ ഇന്നലെ ഒരാളെ മറിച്ചിട്ടു.''

''സൂക്ഷിച്ച്‌ സംസാരിക്ക്‌!'' വൃദ്ധൻ ദേഷ്യത്തോടെ മുറുമുറുത്തു. ''ഒരു കാര്യം തീർച്ചയാണ്‌. ഇനി നിങ്ങൾ ഇങ്ങിനെ വണ്ടിയോടിക്കയില്ല.''

അയാൾ അച്ഛനോട്‌ പറഞ്ഞാൽ എന്തു ചെയ്യും? എങ്ങോട്ടാണു പോകുന്നതെന്നുപോലും നോക്കാതെ ഞങ്ങൾ ഭ്രാന്തെടുത്തു കുതിരയെ ഓടിക്കുകയായിരുന്നെന്ന്‌ അയാൾ പറഞ്ഞാലോ?

അന്ന്‌ ഭൂമിശാസ്ത്ര ക്ലാസിൽ അദ്ധ്യാപകൻ എന്നെ വിളിച്ചു.

''നീ പകുതി ഉറങ്ങുകയാണ്‌. അതുകൊണ്ട്‌ ബോർഡിനടുത്തു വന്ന്‌ വോൾഗാ നദിയുടെ പതനം മുതൽ ഉത്ഭവം വരെ എങ്ങിനെ സഞ്ചരിക്കാമെന്ന്‌ കാണിച്ചുതരു. ചോദ്യം മനസ്സിലായോ?''

ഞാൻ ബോർഡിനടുത്തെത്തി. ഭൂപടത്തിൽ നോക്കിക്കൊണ്ട്‌ ഞാൻ അന്നത്തെ സവാരിയെപ്പററി ആലോചിക്കുകയായിരുന്നു.

''എന്തു പററി?'' അദ്ധ്യാപകൻ ചോദിച്ചു. ''തുടങ്ങേണ്ടതു് എങ്ങിനെയെന്ന്‌ നിനക്ക്‌ അറിഞ്ഞുകൂടെ?''

ഒരു സ്വപ്നത്തിലെന്നപോലെ ഞാൻ ഇങ്ങിനെ ഉത്തരം പറഞ്ഞു: ''അറിയാം. വളരെ സൂക്ഷിച്ചുവേണം സഞ്ചരിക്കാൻ. ഞങ്ങൾ എപ്പോഴും സൂക്ഷിച്ചാണ്‌ കുതിരയോടിക്കുന്നതു്. ഇതേവരെ ആരുടേയും മേത്തു കേററിയിട്ടില്ല.''

അന്നു് എനിക്കു സഹിക്കേണ്ടിവന്ന നാണക്കേടു് എന്തായിരുന്നു വെന്നു് ഊഹിക്കാമല്ലൊ!

ചുബാറി മൂന്നു ദിവസം മഞ്ഞുമൂടിയ ഒരു മലയിടുക്കിൽ കഴിച്ചു കൂട്ടിയിട്ടുണ്ടെന്നു് അവനെ മുമ്പു കണ്ടിട്ടില്ലാത്തവർ വിശ്വസിക്കുകയില്ല.

അവനു് പഴയ സൗന്ദര്യവും തിളക്കവും തിരിച്ചുകിട്ടി. അവൻ ഇപ്പോഠം മുമ്പത്തെപ്പോലെ അന്തസ്സോടെ തലയുയർത്തിപ്പിടിക്കാറില്ലെന്നു മാത്രം. അവൻെറ കാലുകളിൽ ചിലപ്പോഠം നീർക്കെട്ടുണ്ടാകും. കുത്ത നെയുള്ള കയററമാണെങ്കിൽ അവനു് ശ്വാസംമുട്ടും. എന്നാൽ താഴ്വര കളിലുള്ള നിരപ്പായ വഴികളിലൂടെ അവൻ ഏതാണ്ടു് പഴയ വേഗത യോടെ ഓടിത്തുടങ്ങി.

ഒരു ദിവസം വളരെ വേഗത്തിൽ വണ്ടിയോടിച്ചു് ഞങ്ങഠം വീ ട്ടിലേക്കു മടങ്ങുകയായിരുന്നു. ഗ്രാമത്തിനടുത്തെത്തിയപ്പോഠം മുമ്പിൽ ഒരു മനുഷ്യൻ നടന്നുപോകുന്നതു് ഞങ്ങഠം കണ്ടു. അയാളെ കടന്നു് വണ്ടി പാഞ്ഞുപോയപ്പോഠം യൂലിയ ചൂളമടിച്ചു. പെട്ടെന്നു് അയാഠം കൈ വീശുകയും ചിരിക്കുകയും ചെയ്യുന്നതു് ഞങ്ങഠം കണ്ടു.

''നിൽക്കു്! അതു അച്ഛനാണു്!''

''നിൽക്കു്! അച്ഛാ, വണ്ടിയിൽ കയറിക്കോളൂ!''

ചുബാറി അക്ഷമയോടെ തുള്ളിക്കൊണ്ടു നിന്നു. അച്ഛൻ അടുത്തു വന്നു് വിടർന്ന പുഞ്ചിരിയോടെ ചുബാറിയെ അടിമുടി നോക്കി.

''കൊള്ളാം! എൻെറ ചുബാറിക്കു് പഴയ ആരോഗ്യം വീണ്ടുകി ട്ടിയിരിക്കുന്നു. നിങ്ങഠംക്കു് ഒരു കഴുതയെ വാങ്ങിത്തരാൻ സമയമായെ ന്നു് തോന്നുന്നു.''

''അതു കൊള്ളാം!''

അച്ഛൻ കുതിരയെത്തന്നെ നോക്കി നില്ക്കുയായിരുന്നു. അദ്ദേഹം അവൻെറ കഴുത്തിൽ തലോടാൻ കൈ നീട്ടി.

ചുബാറി ചീറിക്കൊണ്ടു് മാറിനിന്നു. അവൻ ചെവി പിന്നിലേക്കു പിടിക്കുകയും പല്ലിളിക്കുകയും ചെയ്തു. അവൻെറ കണ്ണിൽ വെറുപ്പു നിഴ ലിച്ചു.

''എന്താണ് കുഴപ്പം, മോനെ? നിനക്കു് ഇപ്പോഴും എന്നോടു് വിരോധമാണോ?''

ചുബാറി ഇങ്ങിനെ പെരുമാറാൻ കാരണമെന്തെന്നു് ഞങ്ങൾക്കു മനസ്സിലായില്ല. അവനെ തലോടാൻ അച്ഛൻ വീണ്ടും ശ്രമിച്ചു. പക്ഷെ ചുബാറി വീണ്ടും പല്ലിളിച്ചു.

''സാരമില്ല. നിങ്ങൾ പൊയ്ക്കോളു, കുട്ടികളെ.''

''അച്ഛൻ വരുന്നില്ലേ?''

''എനിക്കു് ഇവിടെ അല്പം ജോലിയുണ്ടു്.''

അച്ഛൻ കുറെ ദൂരെ എത്തുന്നതുവരെ യൂലിയ കാത്തു. അതു കഴിഞ്ഞു് അവൾ കടിഞ്ഞാൺ വലിച്ചു. ചുബാറി അവൻെറ മുഴുവൻ പ്രൗഢിയും കാട്ടിക്കൊണ്ടു് അച്ഛൻെറ അടുത്തുകൂടെ പാഞ്ഞുപോയി.

അച്ഛൻ കഴുതയെ വാങ്ങിത്തരാമെന്നു പറഞ്ഞതിൽ ഞങ്ങൾക്കു് അത്ഭുതവും സന്തോഷവും തോന്നി. ചുബാറിയ്ക്കു പുറമെ ഒരു കഴുതയെ കൂടി കിട്ടുന്നതു് വളരെ നല്ല കാര്യമാണു്. ആരു് എവിടെ ഇരിക്കണെമെന്നതിനെപ്പററി അന്നു മുഴുവൻ ഞങ്ങൾ ചർച്ചചെയ്തു. ഒരാൾ കഴുതയുടെ പുറത്തും മററു മൂന്നുപേർ ചുബാറിയുടെ പുറത്തും സഞ്ചരിക്കാമെന്നു് ഒടുവിൽ ഞങ്ങൾ തീരുമാനിച്ചു. അതു വളരെ സൗകര്യമായിരിക്കും.

അന്നു് അത്താഴം കഴിച്ചുകൊണ്ടിരിക്കുമ്പോൾ അച്ഛൻ അമ്മയോടു പറഞ്ഞു:

''ചുബാറി വീണ്ടും ആരോഗ്യവാനായി തീർന്നിരിക്കുന്നു. ഞാൻ അവൻെറ പുറത്തു് സവാരിചെയ്യാമെന്നു വിചാരിക്കുന്നു. കുതിരയ്ക്കു പകരം കുട്ടികൾക്കു് ഒരു കഴുതയെ വാങ്ങിച്ചുകൊടുക്കാമെന്നു് ഞാൻ പറഞ്ഞിട്ടുണ്ടു്.''

''ചുബാറിക്കു് പകരമോ?'' ഞങ്ങൾ അമ്പരന്നു.

''വേണ്ട, അതു പററില്ല!''

''ആദ്യം അവനെ തന്നിട്ടു് ഇപ്പോൾ തിരിച്ചെടുക്കുന്നതെന്തിനാണു്?''

''നല്ല അച്ഛനമ്മമാർ ഒരിക്കലും ഇങ്ങിനെ ചെയ്യുകയില്ല,'' വിറയ്ക്കുന്ന ശബ്ദത്തോടെ സോന്യ പറഞ്ഞു. ''ഞങ്ങളോടു് ഈ മുറിയിൽനി

ന്നു് പോകാൻ അച്ഛൻ പറയുമെന്നു് എനിക്കറിയാം. പറയാതെതന്നെ ഞങ്ങൾ പൊയ്ക്കോളാം. പക്ഷെ അച്ഛൻ ചെയ്യുന്നതു് ശരിയല്ല!''

അവൾ എണീററു് തലയുയർത്തിപ്പിടിച്ചുകൊണ്ടു് വാതില്ക്കലേക്കു നടന്നു. ഞാനും യൂലിയയും നിശ്ശബ്ദരായി അവളെ അനുഗമിച്ചു.

''അമ്മേ!'' കസേരയിൽനിന്നിറങ്ങി ഞങ്ങളുടെ പിറകെ ഓടുന്നതിനിടയിൽ നതാഷ വിളിച്ചു. ''അമ്മ ഒന്നും പറയാത്തതെന്താണു്?''

അമ്മ ഞങ്ങളുടെ ഭാഗത്തായിരുന്നു. അമ്മ പതിഞ്ഞ ശബ്ദത്തിൽ അച്ഛനെ നിർബ്ബന്ധിച്ചുകൊണ്ടിരുന്നു.

''നല്ല ആരോഗ്യവും ശക്തിയുമുള്ള ഒരു കുതിരയെ കുട്ടികൾക്കു കളിക്കാൻ കൊടുക്കാൻ ഞാൻ തയ്യാറില്ല,'' അച്ഛൻ ഉറക്കെ പറഞ്ഞു.

''അതിനു് അവർ കളിക്കുകയല്ലല്ലോ. സ്കൂളിൽ പോവാനും ഞാൻ പറഞ്ഞയയ്ക്കുന്ന സ്ഥലങ്ങളിൽ പോകാനുമാണു് അവർ ചുബാറിയെ ഉപയോഗിക്കുന്നതു്. വീട്ടുകാര്യങ്ങൾ നടത്തിക്കൊണ്ടുപോകാൻ അവൻ എനിക്കു് ഒരു സഹായമാണു്. നിങ്ങളുടെ ജോലിക്കു് അവൻ പററുകയില്ല. അവനു് ഇനിയും തണുപ്പടിച്ചെന്നു വരും. പരിശോധനയ്ക്കു പോവാൻ നിങ്ങൾക്കു് ഒരു കുതിരയുണ്ടല്ലൊ. അതു പോരെങ്കിൽ ഒന്നിനെക്കൂടി വാങ്ങിക്കോളൂ. ആ കുട്ടികളുടെ ശുശ്രൂഷ ഒന്നുകൊണ്ടുമാത്രമാണു് ചുബാറി ആരോഗ്യം വീണ്ടെടുത്തതു്. അതു മറക്കാൻ പാടില്ല.''

''പക്ഷെ എനിക്കു വേണ്ട കുതിര ചുബാറിയാണു്. കുട്ടികളുടെ എല്ലാ ദുശ്ശാഠ്യത്തിനും വഴങ്ങിക്കൊടുക്കാൻ ഞാൻ ഒരുക്കമല്ല.''

അവർ ഇരുവരും നിശ്ശബ്ദരായി. ഞങ്ങൾ ഉൽക്കണ്ഠയോടെ പരസ്പരം നോക്കി. അച്ഛൻെറ മുമ്പിൽ ചുബാറിയെ പ്രദർശിപ്പിക്കാൻ ഒരുമ്പെട്ടതു് അബദ്ധമായിപ്പോയി. ഇനി എന്താണു് നടക്കാൻ പോവുന്നതു്!

തർക്കത്തിനു് വിരാമമിട്ടതു് ചുബാറിതന്നെയാണു്.

മലയിടുക്കിൽ കഴിച്ചുകൂട്ടിയ ഭയങ്കരസംഭവവും തുടന്നു് ദീർഘകാലം താൻ അനുഭവിക്കേണ്ടിവന്ന യാതനയും ചുബാറി മറന്നിരുന്നില്ല. അവനു് അച്ഛനെ വലിയ പേടിയായിരുന്നു. അച്ഛനെ കാണുന്നതും അദ്ദേഹത്തിൻെറ ശബ്ദം കേൾക്കുന്നതും അവനു് അസഹ്യമാണു്.

അച്ഛൻെറ കയ്യിൽനിന്നു് ഒന്നും അവൻ തിന്നുകയില്ല. അച്ഛൻ തലോടിയാലുടൻ അവൻ ചെവികൾ പിന്നിലേക്കു പിടിക്കും.

അതു് അച്ഛനു് രസിച്ചില്ല. കാരണം മുമ്പ് അവനു അച്ഛനോടു് വലിയ സ്നേഹമായിരുന്നു. ചുബാറിയെ ഇണക്കാൻ അച്ഛൻ പലതവണ ശ്രമിച്ചു.

ഒരു ദിവസം വൈകിട്ടു് അച്ഛൻ വീട്ടിലേക്കു മടങ്ങിവരികയായിരുന്നു. പതിവിലും സന്തോഷത്തോടെയാണു് അച്ഛൻ അന്നു് വീട്ടിലെത്തിയതു്. ലായത്തിനടുത്തെത്തിയപ്പോൾ അകത്തു കയറി ചുബാറിക്കു് ഒരു ആപ്പിൾ കൊടുക്കാൻ അച്ഛൻ തീരുമാനിച്ചു. അച്ഛൻ അകത്തു കയറിയപ്പോൾ കുതിര ദേഷ്യത്തോടെ ചീറി.

''അടങ്ങു്, മോനെ! നിനക്കു് എന്നെ മനസ്സിലായില്ലേ?'' അച്ഛൻ സൗമ്യമായി പറഞ്ഞു.

ചുബാറി അച്ഛനെ തിരിച്ചറിഞ്ഞു എന്നതിനു് തർക്കമില്ല. അവന്റെ മാംസപേശികൾ വലിഞ്ഞു. പെട്ടെന്നു് അവൻ സർവ്വശക്തിയുമെടുത്തു് ഭിത്തിയിലേക്കു തൊഴിച്ചു. അച്ഛൻ ഒരു മൂലയിലേക്കു് ഓടി മാറി. കുതിര ക്ഷോഭം അടക്കി ഇരുട്ടിലേക്കു തുറിച്ചു നോക്കിക്കൊണ്ടു നിന്നു.

''ചുബാറി! നിനക്കു് എന്തു പററി? ഹേ? ഇതു ഞാനാണു്. നീ നിന്റെ യജമാനനെ തൊഴിക്കുമോ?''

ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ചാരനിറമുള്ള ഉശിരനായ ഒരു ഓട്ടക്കുതിരയെ അച്ഛൻ മുററത്തേക്കു് ആനയിച്ചു.

''ഒന്നാന്തരം ഒരു സവാരിക്കുതിര!'' അഭിമാനത്തോടെ അച്ഛൻ പറഞ്ഞു. ''കാററു് ചെവിയിൽ ചൂളമടിക്കുന്നതു കേട്ടുകൊണ്ടു് ഒരു ചാരുകസേരയിൽ ഇരിക്കുന്നതുപോലെ ഇവന്റെ പുറത്തിരിക്കാം.''

ഞങ്ങൾ ലായത്തിന്റെ പിന്നിൽ നിന്നു് സന്തോഷംകൊണ്ടു് തുള്ളിച്ചാടി.

അധികകാലം കഴിയുന്നതിനുമുമ്പുതന്നെ അച്ഛനും ചുബാറിയും തമ്മിലുള്ള പിണക്കം തീർന്നു. എന്നാൽ ഞങ്ങളുടെ ആ പ്രിയപ്പെട്ട ചങ്ങാതിയെ തിരിച്ചെടുക്കാൻ അദ്ദേഹം പിന്നീടൊരിക്കലും ശ്രമിച്ചിട്ടില്ല.

തടാകത്തിനടുത്തുള്ള ഗ്രാമത്തിൽ പുതിയ ഒരു ഡോക്ടർ വന്നു. ഉല്ലാസവാനായ ഒരു തടിച്ച മനുഷ്യനായിരുന്നു അദ്ദേഹം. മിഠായികളും

ചൂണ്ടക്കൊളുത്തുകളും വിസിലുകളും മററു പല സാധനങ്ങളും എപ്പോഴും അദ്ദേഹത്തിൻെറ പോക്കററിലുണ്ടാവും. ''ഹിമയുഗം'' എന്നാണ് അദ്ദേഹം ചുബാറിയെ വിളിച്ചിരുന്നത്.

സുന്ദരങ്ങളായ ശാസ്ത്രീയപദങ്ങൾ ഉപയോഗിച്ചുകൊണ്ടുള്ള അദ്ദേഹത്തിൻെറ സംസാരരീതി ഞങ്ങൾക്ക് ഇഷ്ടമായിരുന്നു. അദ്ദേഹത്തിൻെറ കീശകളും ഞങ്ങളെ ആകർഷിച്ചിരുന്നുവെന്ന് പറയേണ്ടതില്ലല്ലൊ. ഡോക്ടറുടെ കുട്ടികൾ ഞങ്ങളുടെ തരപ്പടിക്കാരായിരുന്നു. അവർക്ക് കുതിരകളില്ലായിരുന്നെങ്കിൽ എല്ലാം ഭംഗിയായിരുന്നേനെ.

ഡോക്ടറുടെ ചെമ്പൻ കുതിരകൾ ഞങ്ങളെ അസ്വസ്ഥരാക്കി. എന്നും സ്കൂളിൽ പോകുമ്പോൾ അവ ചുബാറിയുടെ മുമ്പിൽ കയറും. അവ ഒന്നാന്തരം കുതിരകളാണെന്ന് മനസ്സില്ലാമനസ്സോടെ ഞങ്ങൾക്ക് സമ്മതിക്കേണ്ടിവന്നു.

ആദ്യദിവസം മുതലെ ഡോക്ടറുടെ കുട്ടികൾ ചുബാറിയെ പരിഹസിച്ചുതുടങ്ങി:

''നിങ്ങളുടെ 'ഹിമയുഗത്തിനു' ഞങ്ങളുടെ ഓർലിക്കിൻേറയും സ്വേയ്ക്കയുടേയും പിറകെ നടക്കാൻപോലും യോഗ്യതയില്ല!''

''അതൊന്നുമല്ല, വേണമെന്നുവച്ചാൽ ചുബാറിക്ക് നിങ്ങളുടെ...''

''എന്നാൽ ഒന്നു കാണട്ടെ.''

''കണ്ണിൽക്കണ്ട ചാവാലിക്കുതിരകളോടൊക്കെ മത്സരിക്കാൻ നടക്കുകയല്ല ഞങ്ങൾ.''

''ചാവാലിക്കുതിരകളോടോ?! നിങ്ങൾക്ക് പേടിയാണ്! അതാണു സത്യം!''

ഞങ്ങൾ പരമാവധി ക്ഷമിച്ചുനോക്കി. സ്കൂളിൽപ്പോകുമ്പോൾ മത്സരിച്ച് വണ്ടിയോടിച്ചാൽ ചുബാറിയെ തിരിച്ചേല്പിക്കുമെന്ന് അച്ഛനമ്മമാർ ഞങ്ങളെ താക്കീതുചെയ്തിരുന്നു. എന്നാൽ ഞങ്ങൾ പേടികൊണ്ടാണ് മത്സരിക്കാൻ തയ്യാറാകാത്തതെന്നാണ് ഡോക്ടറുടെ കുട്ടികൾ വിചാരിച്ചത്. അവർ പരിഹാസം തുടർന്നുകൊണ്ടിരുന്നു.

ഒടുവിൽ ഞങ്ങൾക്ക് സഹിക്കാൻ കഴിഞ്ഞില്ല.

''ശരി, നമുക്ക് നാളെ കുറെ നേരത്തേ പുറപ്പെടാം. ആരാണ് ജയിക്കുന്നതെന്ന് അറിയാമല്ലോ.'' ഞങ്ങൾ സമ്മതിച്ചു.

പിറേറന്നു രാവിലെ ആറു മണിക്കുതന്നെ ഞങ്ങരം വീട്ടിൽനിന്നിറങ്ങി, അവരെ കാത്തു് റോഡിൽ നിന്നു.

യൂലിയ അവളുടെ തൊപ്പിയുടെ ചരടു് താടിക്കു കീഴെ മുറുക്കി കെട്ടിവച്ചു.

ഞങ്ങരം ഡോക്ടറുടെ വീട്ടിലേക്കു നോക്കി.

ഗേററു് മലർക്കെ തുറന്നുവച്ചിരുന്നു. ചെമ്പൻകുതിരകരം രണ്ടും പൂമുഖത്തിനു മുമ്പിൽ നില്ക്കുന്നുണ്ടു്. എല്ലാവരും പുറത്തേക്കു് വന്നു് വണ്ടിയിൽക്കയറി പുറപ്പെട്ടു.

പാലത്തിൻെറ മുകളിൽ കുതിരകളുടെ കുളമ്പടി കേട്ടു. വളവു വന്നപ്പോരം അവർ അപ്രത്യക്ഷരായി. ഇപ്പോരം അവർ ഞങ്ങളുടെ അടുത്തെത്തി.

''അവൻ തുടങ്ങട്ടെ!'' എൻേറതല്ലാത്ത ഒരു ശബ്ദത്തിൽ ഞാൻ വിളിച്ചുപറഞ്ഞു.

തെന്നുവണ്ടി നീങ്ങിത്തുടങ്ങി. കുടുക്കംകൊണ്ടു് എൻെറ പല്ലുകരം കൂട്ടിയടിച്ചു.

ഞങ്ങരം പാടത്തെത്തി.

ആദ്യത്തെ വളവുതിരിയുന്നിടത്തു് മത്സരം തുടങ്ങണമെന്നും മലയുടെ അടിവാരത്തിൽ, കൽത്തൂണുകരം നില്ക്കുന്നിടത്തു് അവസാനിപ്പിക്കണമെന്നുമായിരുന്നു തീരുമാനം.

ഉൽക്കണ്ഠകൊണ്ടു് ഞങ്ങരം ഒന്നും സംസാരിക്കാതെ ഇരുന്നു. തണുപ്പു് അതികഠിനമായിരുന്നെങ്കിലും യൂലിയ കയ്യുറകരം എടുത്തു മാററി.

''ചൂടാണു്,'' തെന്നുവണ്ടിയിലേക്കു് അവ വലിച്ചെറിഞ്ഞുകൊണ്ടു് യൂലിയ പറഞ്ഞു.

കുതിരകരം എല്ലാം ഒററ നിരയായി മുമ്പോട്ടു് കുതിച്ചുകൊണ്ടിരുന്നു.

ആ പ്രഭാതം ഞാൻ ഒരിക്കലും മറക്കുകയില്ല. വെളുത്ത വയലിനു മുകളിൽ തണുത്ത മൂടൽമഞ്ഞു പടർന്നിരുന്നു. സൂര്യൻ ഉദിച്ചുവരുന്നതേയുള്ളു. ആളൊഴിഞ്ഞ, മിനുസമുള്ള വഴിയിലൂടെ രണ്ടു തെന്നുവണ്ടികരം ഒരുമിച്ചു് പാഞ്ഞുകൊണ്ടിരുന്നു.

എതിരാളികരം തുടക്കത്തിൽ മുമ്പിൽക്കയറാൻ യൂലിയ അനുവദിച്ചില്ല (ചിലപ്പോരം അവരം അങ്ങിനെ ചെയ്യാറുണ്ടായിരുന്നു).

അവരോടൊപ്പം ഒററ വരിയായി നീങ്ങാൻ ശ്രമിക്കുകയാണ് അവരം ചെയ്തതു്.

ചുബാറി നല്ല വാശിയിലായിരുന്നു. വീതിയുള്ള മലയിടുക്കിലെത്താൻ ഞങ്ങരം കാത്തിരുന്നു. അതു കഴിഞ്ഞാൽ തീരുമാനിക്കാം ആരു ജയിക്കുമെന്നു്. പിന്നീടുള്ള വളവിനപ്പുറം വഴി വളരെ ഇടുങ്ങിയതാണു്. രണ്ടു വണ്ടികരംക്കു് ഒരുമിച്ചു് കടന്നുപോവാൻ സാദ്ധ്യമല്ല. ഇപ്പോരം ഞങ്ങരം മുമ്പിൽ കടന്നില്ലെങ്കിൽ അവർ ജയിക്കും. യൂലിയസ്സു് അതറിയാമായിരുന്നു. അവരം അതിനു് പരമാവധി ശ്രമിച്ചു.

മലയിടുക്കിനടുത്തെത്തി. ഇപ്പോഴും ഞങ്ങരം അവരുടെ ഒപ്പമാണു്.

വളവിനപ്പുറത്തു് ഒരു കുന്നും പിന്നീടു് ഒരു ചെറിയ കയററവുമുണ്ടു്. അവിടെ ഒരു പഴയ വഴിയുണ്ടായിരുന്നു. ആളൊഴിഞ്ഞ ആ വഴിയെ പോയാൽ ദൂരം ലാഭിക്കാം, പക്ഷെ അതു കുത്തനെയാണു് കിടക്കുന്നതു്.

യൂലിയ തിരിഞ്ഞു് ഞങ്ങളെ നോക്കി.

''പഴയ വഴിയിലൂടെ പോകാം!'' സോന്യ വിളിച്ചുപറഞ്ഞു.

ആ നിമിഷംതന്നെ ഡോക്ടറുടെ തെന്നുവണ്ടി ഞങ്ങളെക്കടന്നു് മുമ്പോട്ടു പാഞ്ഞു. ഞങ്ങരം നേരെ തിരിഞ്ഞു് ഒരു മഞ്ഞൊലിപ്പു് ചാടിക്കടന്നു് പഴയ വഴിയിലൂടെ കുത്തനെ ഇറങ്ങുകയും മുകളിലേക്കു കയറുകയും അവരുടെ തൊട്ടു മുമ്പിൽ എത്തുകയും ചെയ്തു.

''ഓയ്, ഓയ്!'' കിർഗീസുകാരനായ വണ്ടിക്കാരൻ പറഞ്ഞു. ''മിടുക്കികരം!''

ഇനി പുഴവക്കിലുള്ള ഇടുങ്ങിയ വളവിൽ അവർ ആദ്യം എത്താതെ നോക്കണം.

പിന്നിൽ കിർഗീസുകാരൻ ചാട്ട വീശുന്ന ശബ്ദം ഞങ്ങരം കേട്ടു. പുഴക്കരികിലുള്ള വക്കിലൂടെ ചുബാറി പാഞ്ഞുപൊയ്ക്കൊണ്ടിരുന്നു. കൽത്തുണുകരം കാണാറായി.

അവസാനത്തെ വളവാണു്.

അയ്യോ!

തെന്നുവണ്ടി പെട്ടെന്നു് പുറകോട്ടു ചെരിഞ്ഞു. ഞങ്ങരം എല്ലാവരും മഞ്ഞിലേക്കു് ഉരുണ്ടുവീണു. ചെമ്പൻ കുതിരകരം പാഞ്ഞുപോയി



കൽത്തൂണുകളുടെ അടുത്തുള്ള നിശ്ചിതസ്ഥലത്തു നില്ക്കുന്നതു് ആ കിട പ്പിൽ ഞാൻ കണ്ടു.

വണ്ടിയുടെ തെന്നുപലകകൾ പുറകോട്ടു ചരിഞ്ഞതാണു്. മുറിവു പററിയിട്ടുണ്ടെങ്കിലും യൂലിയ അപ്പോഴും വണ്ടി ഓടിക്കുന്നയാൾക്കുള്ള ഇരിപ്പിടത്തിൽത്തന്നെ ഇരുന്നിരുന്നു. അവൾ വണ്ടി ഓടിച്ചു് വഴി യിൽക്കയററിയിട്ടു് ചുബാറിയെ നിർത്തി. ഞങ്ങൾ തൊപ്പികളും പുസ്ത കങ്ങളും പെറുക്കിയെടുക്കുന്നതു് ദുഃഖത്തോടെ അവൾ നോക്കിനിന്നു. ഞങ്ങൾക്കു് ആർക്കും ശരിക്കു് നടക്കാൻവയ്യായിരുന്നു. ഞങ്ങൾ പള്ള തടവിക്കൊണ്ടു് നിന്നു.

ഡോക്ടറുടെ മൂത്ത മകളും വണ്ടിക്കാരനും ഓടിവന്നു.

''എന്തെങ്കിലും പററിയോ? എന്തെങ്കിലും പററിയോ? എല്ലൊന്നും ഒടിഞ്ഞിട്ടില്ലല്ലോ?'' ഉൽക്കണ്ഠയോടെ അവർ വിളിച്ചുചോദിച്ചു. എങ്കിലും ജയിച്ചതിലുള്ള ആഹ്ലാദം അവരുടെ ശബ്ദത്തിൽ നിഴലിച്ചിരുന്നു.

''ഇല്ല, എല്ലൊന്നും ഒടിഞ്ഞിട്ടില്ല,'' സോന്യ പറഞ്ഞു.

അവർ സന്തോഷത്തോടെ സ്വന്തം വണ്ടിയുടെയടുത്തേക്കു തിരിച്ചുപോയി. ഞങ്ങളോട് എന്തോ വിളിച്ചുപറഞ്ഞുകൊണ്ട് അവർ വണ്ടിയോടിച്ചുതുടങ്ങി.

പണ്ട് ഒരു കവി പറഞ്ഞിട്ടുള്ളതുപോലെ ''പിന്നീട് ഞങ്ങൾ മുറിവുകളുടെ കണക്കെടുത്തുതുടങ്ങി...''

സോന്യയുടെ തള്ളവിരൽ ഉളുക്കി. യൂലിയയുടെ ചുണ്ട് പൊട്ടി ചോരയൊലിച്ചു. വണ്ടി പുറകോട്ടാഞ്ഞപ്പോൾ അവളുടെ വായ് വണ്ടിയുടെ അററത്ത് മുട്ടിയതാണ്. നതാഷയുടെ നെററിയിൽ വലിയ ഒരു മുഴയും മൂക്കിൽ ഒരു ചതവും ഉണ്ടായിരുന്നു. എൻെറ കാൽ മുഴുവൻ വേദനിച്ചു.

ഞങ്ങൾക്ക് നാലുപേർക്കും മുറിവു പററിയിരുന്നു. എങ്കിലും അതു് ആരു ഗൗനിക്കാൻ പോകുന്നു! ചെമ്പൻ കുതിരകൾ ജയിച്ചതാണ് ഞങ്ങളെ ഏററവും കൂടുതൽ വേദനിപ്പിച്ചതു്!

വസന്തമായപ്പോഴേക്കും ചുബാറി മുഠാളനും വഴക്കാളിയുമായ പഴയ ചുബാറിയായിക്കഴിഞ്ഞു. അബദ്ധത്തിനു് ആരെങ്കിലും ഗയിററു തുറന്നിട്ടാൽ ചുബാറി നിരത്തിലിറങ്ങി കാണുന്ന കുതിരകളോടെല്ലാം യുദ്ധം ചെയ്യും.

വണ്ടിയിൽ പൂട്ടിയിരിക്കുമ്പോൾപ്പോലും യുദ്ധം തുടങ്ങാൻ അവനു മടിയുണ്ടായിരുന്നില്ല. നിരത്തിൻെറ മറുവശത്ത് ഒരു കുതിര നില്ക്കുന്നതു കണ്ടാലുടൻ അവൻ ചെവികൾ കൂർപ്പിക്കുകയും കഴുത്തു വളയ്ക്കുകയും ചെയ്തുകൊണ്ട് സാവധാനം തെന്നുവണ്ടി തിരിച്ച് അവിടെയെത്തും. ആ കുതിരയെ അവൻ മണത്തുതുടങ്ങും.

അവ മുഖത്തോടു മുഖം നോക്കി കഴുത്തു വളയ്ക്കുകയും അക്ഷമയോടെ കാലുകൾ നിലത്ത് ആഞ്ഞു ചവിട്ടുകയും ചെയ്തുകൊണ്ട് വളരെനേരം

അങ്ങിനെ നില്ക്കും. പെട്ടെന്നു് ഉറക്കെ ചിനയ്ക്കുകയും തലകുലുക്കുകയും ചെയ്തുകൊണ്ടു് അവ വീണ്ടും പരസ്പരം മണത്തു നോക്കും.

വണ്ടികളിൽ പൂട്ടിയിരിക്കുമ്പോഴാണു് ഇതു നടക്കുന്നതു്. സ്വതന്ത്രരാണെങ്കിൽ അവ രണ്ടാമതു മണംപിടിച്ചുകഴിഞ്ഞാലുടൻ പരസ്പരം കഴുത്തിൽ കടിക്കും. അല്ലെങ്കിൽ തിരിഞ്ഞുനിന്നു് തൊഴിക്കും.

ഗ്രാമത്തിനപ്പുറത്തുള്ള കുന്നുകളിൽ വസന്തകാലത്തു് അനേകം കുതിരകൾ മേയുന്നുണ്ടാവും. അവയുടെ കൂട്ടത്തിൽ കൂടാൻ ചുബാറി എപ്പോഴും ശ്രമിച്ചുകൊണ്ടിരുന്നു. അതു സാധിക്കുമ്പോഴെല്ലാം അവൻ ദേഹം മുഴുവൻ മുറിവുകളും ചതവുകളുമായിട്ടായിരിക്കും തിരിച്ചുവരുന്നതു്.

ഒരിക്കൽ അവന്റെ കണ്ണിൽ കനത്ത ഒരു പ്രഹരമേററു. അതിന്റെ ഫലമായി അവന്റെ കണ്ണിൽ ഒരു പാട ഉണ്ടായി. പൊടിച്ച പഞ്ചസാര ക്ഷമയോടെ അവന്റെ കണ്ണിലേക്കു് ഊതിക്കയററി ഞങ്ങൾ അതു ഭേദമാക്കി.

മറെറാരവസരത്തിൽ അവന്റെ തോളിനു കീഴെ ഒരു വലിയ മുറിവുണ്ടായി. ഞങ്ങൾ അതിൽ തൈലം പുരട്ടുകയും കൂട്ടമായി പറന്നെത്തിയ ഈച്ചകളെ ആട്ടിയോടിക്കുകയും ചെയ്തു. ഒരാഴ്ച മുഴുവൻ ഞങ്ങൾക്കു് ആശുപത്രിയുടെ മണമായിരുന്നു.

''ചുബാറി കുതിരകളുടെ അടുത്തേക്കു് ഓടിപ്പോകും! അവ അവനെ കൊല്ലുകയും ചെയ്യും! ഗയിററു് അടച്ചിട്ടു! ചുബാറി ഓടിപ്പോകും! ആരാണു് ഗയിററു തുറന്നിട്ടതു്? ലായം പൂട്ടണം, ചുബാറി...'' എന്നിങ്ങനെയുള്ള ആക്രോശങ്ങൾ പ്രഭാതം മുതൽ പ്രദോഷം വരെ ഞങ്ങളുടെ വീട്ടിൽ മുഴങ്ങിക്കൊണ്ടിരുന്നു.

ഞങ്ങൾക്കു് വീട്ടുമൃഗങ്ങളും കാട്ടുജന്തുക്കളുമായി അനേകം വളർത്തുമൃഗങ്ങൾ ഉണ്ടായിരുന്നു. ചുബാറിയുടെയത്ര ശ്രദ്ധയും ശുശ്രൂഷയും അവയ്ക്കൊന്നും ആവശ്യമായിരുന്നില്ല.

നതാഷയും കിൻറർഗാർട്ടനിലെ അവളുടെ അദ്ധ്യാപികയുംതമ്മിൽ തർക്കമുണ്ടാകാനുള്ള കാരണവും ചുബാറിയുടെ ദുശ്ശീലങ്ങളായിരുന്നു. വീട്ടുമൃഗങ്ങളും കാട്ടുജന്തുക്കളും തമ്മിലുള്ള വ്യത്യാസം എന്താണെന്നു് അവർ നതാഷയോടു ചോദിച്ചു.

''വീട്ടിൽ താമസിക്കുന്ന ജന്തുക്കൾ വീട്ടുമൃഗങ്ങളും വീട്ടിൽനിന്നു് ഓടിപ്പോകുന്നവ കാട്ടുമൃഗങ്ങളുമാണു്.''

''ശരി, ഒരു കാട്ടുമൃഗത്തിന്റെ പേരു പറയൂ.''

''കുതിര,'' നതാഷ പെട്ടെന്നു് ഉത്തരം പറഞ്ഞു. അവൾ ഒരു വിശദീകരണവും നല്കി: ''ചുബാറി എപ്പോഴും വീട്ടിൽനിന്നു് ഓടിപ്പോകും.''

''എന്നാൽ കുറെ വീട്ടുമൃഗങ്ങളുടെ പേരു പറയൂ.''

''കുറുക്കൻ, ചെന്നായ്. അവ വീട്ടിൽനിന്നു് ഒരിക്കലും ഓടിപ്പോകാറില്ല. നിലവറയിലും കോഴിക്കൂട്ടിലും കയറുകമാത്രമാണു് അവ ചെയ്യുന്നതു്.''

അദ്ധ്യാപിക ചിരിച്ചു.

''പാവം കുട്ടി! നീ ഒക്കെ കൂട്ടിക്കുഴച്ചു!''

നതാഷയ്ക്കു് അതു തീരെ പിടിച്ചില്ല.

''ഞാൻ ഒന്നും കൂട്ടിക്കുഴച്ചതല്ല. ഏററവും വലിയ ഒളിച്ചോട്ടക്കാരൻ ഞങ്ങളുടെ കുതിരയാണു്. എന്നാൽ ഞങ്ങളുടെ കുറുക്കൻ പഞ്ചസാരയെടുക്കാൻ അലമാരി തപ്പുകയേയുള്ളു. എനിക്കു് ഭംഗിയായി അറിയാം. ഞങ്ങൾ മൂന്നു വർഷം മുഴുവൻ ഒരു കുറുക്കനെ വളർത്തിയിട്ടുണ്ടു്. ഞങ്ങൾക്കു് ചെന്നായ്ക്കളും ഉണ്ടായിരുന്നു. അവയൊന്നും ഒരിക്കൽപ്പോലും ഒളിച്ചോടിയിട്ടില്ല.''

അവർക്കു് പരസ്പരം മനസ്സിലാക്കാൻ കഴിഞ്ഞില്ല എന്നു പറഞ്ഞാൽ മതിയല്ലൊ.

സോന്യയ്ക്കും എനിക്കും മുണ്ടിനീരു വന്നു. ഞങ്ങളുടെ കഴുത്തു് വീങ്ങി. പുറത്തു പോകാൻ അനുവാദമില്ലായിരുന്നു.

വീട്ടിലെ മററുള്ളവരിൽനിന്നു് അകററി ഒരു പ്രത്യേക മുറിയിൽ ഞങ്ങളെ താമസിപ്പിച്ചു. ''മുണ്ടിനീരുവന്നവരുടെ മുറി'' എന്നു് അതിന്റെ വാതില്ക്കൽ എഴുതിവച്ചിരുന്നു.

വസന്തമായിരുന്നു അതു്. സൂര്യൻ തെളിഞ്ഞു പ്രകാശിച്ചു. സ്വാലോ പക്ഷികൾ തെക്കുനിന്നു് തിരിച്ചെത്തിക്കഴിഞ്ഞു. ലൈലാക്കുകൾ

പൂവിട്ടു. മേയ്ദിനാഘോഷത്തിൽ പങ്കെടുക്കാനായി ഞങ്ങളുടെ കൂട്ടുകാരെല്ലാം വലിയ മൈതാനത്തേക്കു പോയി.

യൂലിയയും നതാഷയും അവരോടൊപ്പം പോയി. അവർ ഓടി ഞങ്ങളുടെ ജനാലയുടെ മുമ്പിലെത്തി. വെയിലേററ് അവരുടെ കവിളുകൾ ചുവന്നിരുന്നു. തൊലി പൊളിഞ്ഞുപൊയ്ക്കൊണ്ടിരിക്കുന്ന മൂക്ക് ജനാലച്ചില്ലിൽ അമർത്തിക്കൊണ്ട് അവർ ചിരിക്കുകയും വർത്തമാനം പറയുകയും ചെയ്തു. പിന്നീട് അവർ ചുബാറിയെ അവിടെ കൊണ്ടുവന്നു. ഞങ്ങളുടെ മുഖത്തിൻെറ വിചിത്രാകൃതി ജനാലച്ചില്ലിലൂടെ കണ്ട് അവൻ അത്ഭുതപ്പെട്ടു.

കുട്ടികൾ കയറിയ അനേകം വണ്ടികൾ കടന്നുപോയി. മിഹൈലോവ്ക്കയിൽനിന്നുള്ള അദ്ധ്യാപകനും ഗിത്താർ പിടിച്ച മറെറാരദ്ധ്യാപകനും അക്കൂട്ടത്തിലുണ്ടായിരുന്നു. ഒരാൾക്ക് ക്യാമറയുണ്ട്. ആൾത്തിരക്ക് വർദ്ധിച്ചുവന്നു.

വസന്തത്തിൻെറ ഗന്ധം വായുവിൽ തങ്ങിനിന്നു. എല്ലാവരും ഉല്ലാസത്തോടെ ചിരിച്ചുതകർത്തുകൊണ്ടിരുന്നു. നതാഷ വണ്ടികളിലൊന്നിൽ കയറി. യൂലിയയും ഡോക്ടറുടെ രണ്ടുകുട്ടികളും കുതിരപ്പുറത്താണു പോയതു്. അമ്മ വഴിയിൽച്ചെന്നു് കൈവീശുകയും യൂലിയയുടെ നേരെ നോക്കി വിരൽ കുലുക്കുകയും ചെയ്തു. പിന്നീട് ഞങ്ങൾക്കു മരുന്നുതരാൻ അമ്മ മുറിയിൽ വന്നു.

''യൂലിയയുടെ നേർക്കു് വിരൽ കുലുക്കിയതു് എന്തിനാണു്?''

''സൂക്ഷിച്ചു് ഓടിക്കണമെന്നു് അവൾ ഓർക്കാൻ.''

യൂലിയ വണ്ടിയുടെ അരികിലൂടെ കുതിരയെ ഓടിച്ചു. അമ്മയുടെ താക്കീതു് അവൾക്കു് ഓർമ്മയുണ്ടു്. എന്നാൽ ഡോക്ടറുടെ കുട്ടികൾ—രണ്ടു കുട്ടിച്ചെകുത്താന്മാരാണവർ—മത്സരിക്കാൻ അവളെ വെല്ലുവിളിച്ചുകൊണ്ടിരുന്നു.

വഴങ്ങാതെ അവൾ എന്തു ചെയ്യും?

വണ്ടി മുമ്പേ പോകാൻ അനുവദിച്ചിട്ടു് അവർ കൂടിനിന്നു് മത്സരം എവിടെ നടത്തണമെന്നു് തീരുമാനിച്ചു.

തലേരാത്രിയിൽ മഴയുണ്ടായിരുന്നു. നനഞ്ഞ വയൽ മലയോരം വരെ നീണ്ടുകിടന്നു. മലയിടുക്കിലെ ഇരുട്ടിലാണു് അതു് അവസാനി

ച്ചതു്. വഴി അവസാനിക്കുന്നിടത്തു് ഉണങ്ങിയ ഒരു മരം നില്ക്കുന്നതു് അവ്യക്തമായി കാണാമായിരുന്നു.

''ആ മരം വരെ പോകാം.''

മൂന്നുവരെ എണ്ണിയിട്ടു് അവർ പുറപ്പെട്ടു.

''നോക്കു, അവർ മത്സരിച്ചു് കുതിരയോടിക്കുന്നു!'' വണ്ടിയിലിരുന്ന കുട്ടികരം ആർത്തുവിളിച്ചു.

വഴിയരികിൽ മൂന്നു പശുക്കരം നിന്നിരുന്നു. അവ തിരിഞ്ഞു് ഉൽക്കണ്ഠയോടെ കുതിരകളെ നോക്കിക്കൊണ്ടുനിന്നു. പെട്ടെന്നു് അവ അമറിയിട്ടു് വാലും പൊക്കിപ്പിടിച്ചു് ഓട്ടം തുടങ്ങി.

ഭാഗ്യക്കേടിനു് അവയിലൊന്നു് പിന്നിലായിപ്പോയി. അതു് ചുബാറിയുടെ നേരെ മുമ്പിലാണു് ചെന്നുപെട്ടതു്. കുതിച്ചുപാഞ്ഞുവന്ന ചുബാറി തട്ടിവീണു.

യൂലിയ ജീനിയിൽനിന്നു് തെറിച്ചുപോയി.

പിന്നീടു് നതാഷ അക്കഥ വർണ്ണിച്ചതു് ഇങ്ങിനെയാണു്: ''ഞാൻ നോക്കുമ്പോരം യൂലിയ നിലത്തു കിടക്കുന്നു. അവളുടെ തല ഒരു തണ്ണിമത്തനെപ്പോലെ ഉരുണ്ടുപോകുന്നതു് കണ്ടു് എന്റെ ജീവനെട്ടു! ഞാൻ വണ്ടിയിൽനിന്നു് ചാടിയിറങ്ങി അവളുടെയടുത്തെത്തി. അവളുടെ തൊപ്പിയാണു് ഉരുണ്ടുപോയതെന്നു് മനസ്സിലായപ്പോരം എനിക്കു കുറച്ചു് ആശ്വാസമായി. യൂലിയ കണ്ണടച്ചു് കിടക്കുകയായിരുന്നു. ദേഹം കുടഞ്ഞുകൊണ്ടു് ചുബാറി അവളുടെ അടുത്തു നിന്നു. അവൻ മൂക്കുകൊണ്ടു് അവളെ തള്ളാൻ തുടങ്ങി. ആളുകരം ഓടിവന്നു് അവനെ ഓടിച്ചു. ഞാൻ വിളിച്ചുപറഞ്ഞു: 'ചുബാറിയെ പിടിച്ചു നിർത്തു!' ഞാൻ അവന്റെ പിന്നാലെ പാഞ്ഞു.''

നതാഷ കുതിരയുടെ പുറകെ ഓടിത്തുടങ്ങുന്നതുവരെ അദ്ധ്യാപകർ എന്തു ചെയ്യണമെന്നു് അറിയാതെ നില്ക്കുകയായിരുന്നു.

മിഹൈലോവ്ക്കയിൽനിന്നുള്ള അദ്ധ്യാപകൻ നതാഷയുടെ പിറകെ ഓടിത്തുടങ്ങി. വളരെ രസകരമായ ഒരു കാഴ്ചയായിരുന്നു അതു്: വലിയ ഒരു കുതിര റോഡിലൂടെ ഓടുകയും തുള്ളിച്ചാടുകയും ചെയ്യുന്നു. കൊഴുത്തുരുണ്ട ഒരു കൊച്ചു ബാലിക കോട്ടിന്റെ ബട്ടൺ തുറന്നിടുകയും തൊപ്പി പിന്നിലേക്കു തള്ളിവയ്ക്കുകയും ചെയ്തുകൊണ്ടു് പിന്നാലെ ഓ



ടുന്നു. ഒരു കൈകൊണ്ടു് കണ്ണട അമർത്തിപ്പിടിച്ചുകൊണ്ടു് അദ്ധ്യാപകൻ കുറച്ചു പിന്നിലായി ബദ്ധപ്പെട്ടു് ഓടിച്ചെല്ലുന്നു.

''നതാഷ! നതാഷ, നില്ക്കു്!''

അദ്ദേഹം കൈ വീശി. ബഹളത്തിനിടയിൽ കണ്ണട താഴെ വീണു. അദ്ദേഹം കുന്നിറക്കി നോക്കി. നിസ്സഹായനായി കണ്ണു മിഴിച്ചു. പിന്നീടു് കുനിഞ്ഞുകിടന്നു് ചളിയിൽ കണ്ണട തപ്പി.

ഇതിനിടയിൽ നതാഷ ധൈര്യമായി മുമ്പോട്ടു പൊയ്ക്കൊണ്ടിരുന്നു. ചുബാറി ദൃഷ്ടിയിൽനിന്നു് മറയാൻ അനുവദിക്കാതെ അവളുടെ കൊച്ചു മഴച്ചെരുപ്പുകൾ ചെളിതെറിപ്പിച്ചുകൊണ്ടു് മുന്നേറി.

''ചുബാറി! പൊന്നുമോനെ! ഒന്നു നില്ക്കു്!''

ചുബാറി അതു കേട്ടെന്നു തോന്നുന്നു. അവൻ വേഗത കുറച്ചു. ഒടുവിൽ അവൻ നിന്നു. തലയുയർത്തി അവൻ പശുക്കളുടെ നേരെ നോക്കി.

നതാഷയ്ക്കു് ഇതാണു് അവസരം! മഴച്ചെരുപ്പുകൾ ഇട്ടുകൊണ്ടു് ഓടാൻ പ്രയാസമാണു്. അവൾ അതു് വലിച്ചെറിഞ്ഞു, ഒന്നു്, രണ്ടു്. അവ രണ്ടിടത്തു് ചെന്നു വീണു.

നതാഷ അടുത്തെത്തിക്കഴിഞ്ഞു.

ഹോ! എന്തൊരു ചൂട്! കോട്ടും തൊപ്പിയും മഴച്ചെരിപ്പുകളുടെ പിന്നാലെ പറന്നു.

''ചുബാറി! മോനേ! ഇതാ, ഇതു തിന്നോ!''

അവൾ പാവാടയുടെ വക്ക് പൊക്കിപ്പിടിച്ച്, അതിനുള്ളിൽ ഓട്ട്സ് ഉണ്ടെന്ന് നടിച്ചു. കുതിര അവിശ്വാസത്തോടെ അവളെ ചെരിഞ്ഞു നോക്കി. അവൻ തലകുലുക്കിക്കൊണ്ട് മററൊരിടത്തേക്ക് ഓടിപ്പോയി. അവിടെ നിന്ന് അവൻ നതാഷയുടെ നേരെ വീണ്ടും നോക്കി.

''വാ! വാ!'' നതാഷ നിരാശയോടെ വിളിച്ചു. പാവാടയ്ക്കുള്ളിലുള്ള ഓട്ട്സ് ഇളക്കുകയാണെന്നു ഭാവിച്ചുകൊണ്ട് അവൾ അടുത്തടുത്തു ചെന്നു.

ചുബാറി കഴുത്ത് അവളുടെ നേർക്കു നീട്ടി. അവൻ പാവാടയ്ക്കുള്ളിലേക്കു നോക്കി. അവൻെറ മൂക്ക് വിറയ്ക്കുന്നുണ്ടായിരുന്നു.

ആ നിമിഷം നതാഷ കടിഞ്ഞാണിൽ കടന്നു പിടിച്ചു. അവനെ പിടി കിട്ടിപ്പോയി! ഇനി നാട്യത്തിൻെറ ആവശ്യമില്ല. അവൾ പാവാടയിൽനിന്ന് പിടിവിട്ടു. തന്നെ പററിച്ചുവെന്ന് വിശ്വസിക്കാൻ ചുബാറി തയ്യാറില്ലായിരുന്നു. അവൻ ഓട്ട്സ് തപ്പിത്തുടങ്ങി. നതാഷയുടെ മുഖത്തേക്ക് അവൻ ചീററി. അവളുടെ പാവാടയുടെ അററം കടിച്ചു വലിച്ചു. വയററിൽ കടിക്കുകയും തലകൊണ്ട് ഇടിക്കുകയും ചെയ്തു. ഒടുവിൽ നതാഷ അവൻെറ മിനുസമുള്ള വലിയ മോന്തയ്ക്കിട്ട് ഒരു അടി വച്ചുകൊടുത്തു.

''നീ തല ഒന്ന് കുനിക്കാത്തതെന്താണ്, വിഡ്ഢി? എനിക്ക് കടിഞ്ഞാൺ നിൻെറ തലയിൽക്കൂടി ഇടണം!''

എല്ലാം ശരിയായി. ഇനി പുറത്തു കയറിയാൽ മതി. പക്ഷെ ജീനിപ്പടി തൻെറ തലയ്ക്കു മുകളിലായിരിക്കുമ്പോൾ അതെങ്ങിനെ സാധിക്കും? നതാഷ ചുററിനും നോക്കി.

അടുത്തൊരിടത്ത് ഒരു വലിയ കല്ല് കിടക്കുന്നത് അവൾ കണ്ടു. അവൾ ചുബാറിയെ അതിനടുത്തു നിർത്തി പുറത്തു കയറി. അവൾ കുതിരയെ തിരിച്ചോടിച്ചു. അവളുടെ കവിളുകൾ ചുട്ടുപൊള്ളുന്നുണ്ടായിരുന്നു. അദ്ധ്യാപകനെയാണ് വഴിയിൽ അവൾ ആദ്യം കണ്ടത്. അദ്ദേഹം നതാഷയുടെ കോട്ടും തൊപ്പിയും മഴച്ചെരുപ്പുകളും കയ്യിൽപ്പി

ടിച്ചിരുന്നു. അവ അവിടെ വന്നതു് എങ്ങിനെയെന്നു് അദ്ദേഹം തല പുകഞ്ഞു് ആലോചിച്ചു. കണ്ണട കണ്ടുകിട്ടിയില്ല. അതുകൊണ്ടു് ചിന്താമഗ്നനായി നതാഷയെ കണ്ണിറുക്കി നോക്കിയിട്ടു് അദ്ദേഹം നടന്നു.

അദ്ദേഹം ദേഷ്യംകൊണ്ടു് മിണ്ടാതെ കടന്നുപോവുകയാണെന്നാണു് നതാഷ വിചാരിച്ചതു്. അവരം ചുബാറിയെ നിർത്തിയിട്ടു് ചുമച്ചു.

അദ്ധ്യാപകൻ അതു ശ്രദ്ധിച്ചില്ല.

''എൻെറ മഴച്ചെരുപ്പുകരം ഇങ്ങുതന്നേക്കു,'' നതാഷ പറഞ്ഞു. ''ഇപ്പോഠംത്തന്നെ വീട്ടിലേക്കു മടങ്ങുകയാണോ?''

''ഹാ, ഇതു നീയാണോ? കുതിരപ്പുറത്തു് നിന്നെ കണ്ടിട്ടു് എനിക്കു മനസ്സിലായില്ല. നീ ഓടിപ്പോയതു് എങ്ങോട്ടാണു്? ചുബാറി തന്നത്താൻ വീട്ടിലെത്തിയേനെ.''

''അതുതന്നെയായിരുന്നു എൻെറ പേടി. വീട്ടിൽ എല്ലാവരും അതു കണ്ടു് ബോധംകെട്ടുവീഴുമായിരുന്നു. യൂലിയ കൊല്ലപ്പെട്ടുവെന്നു് അമ്മ വിചാരിക്കും. അതാണു് ഞാൻ പിറകെ ഓടിയതു്. അവൻ വീട്ടിൽപ്പോകാതിരിക്കാൻ.''

''നീ മിടുമിടുക്കിയാണല്ലൊ! എനിക്കു് ആ വിചാരം പോയില്ല. നീ അവനെ ഈ റോഡിൽവച്ചുതന്നെ പിടികൂടി, ഇല്ലേ?''

അദ്ധ്യാപകൻ കുതിരയോടൊപ്പം നടന്നു. താൻ ചുബാറിയെ പററിച്ചതെങ്ങിനെയെന്നു് നതാഷ അദ്ദേഹത്തോടു പറഞ്ഞു. അദ്ദേഹം ആ കൊച്ചുപെണ്ണിൻെറ നിഷ്കളങ്കമായ മുഖത്തേക്കു് ഉററുനോക്കിക്കൊണ്ടു് അവരം പറയുന്നതു ശ്രദ്ധിച്ചുകേട്ടു. ഒടുവിൽ അദ്ദേഹം ചിരിച്ചു.

''മിടുക്കി! പക്ഷെ എൻെറ കണ്ണട കാണാനില്ല. ഞാൻ എന്തു ചെയ്യും?''

''എവിടെവച്ചാണു് കാണാതായതു്?''

''ദാ, അവിടെയെവിടെയോ ആണെന്നു തോന്നുന്നു.''

''ഞാൻ നോക്കിയെടുക്കാം. ചുബാറിയെ പിടിച്ചോളൂ.'' നതാഷ കുതിരപ്പുറത്തുനിന്നിറങ്ങി. കുനിഞ്ഞു് നിലം പരിശോധിച്ചുകൊണ്ടു് അവരം അങ്ങോട്ടും ഇങ്ങോട്ടും നടന്നു.

''ഇതാ കിടക്കുന്നു,'' എന്നു വിളിച്ചുപറഞ്ഞുകൊണ്ടു് അവരം ചെളിപുരണ്ട കണ്ണട കയ്യിലെടുത്തു.

''കൊള്ളാം. എൻെറ ആയുസ്സ് നീട്ടിക്കിട്ടിയിരിക്കുന്നു,'' അദ്ധ്യാപകൻ തികച്ചും വ്യത്യസ്തമായ ഒരു ശബ്ദത്തിൽ പറഞ്ഞു. തുവാലകൊണ്ട് കണ്ണട സസൂക്ഷ്മം തുടച്ച് മൂക്കത്തു വച്ചുകൊണ്ട് അദ്ദേഹം ചോദിച്ചു: ''ഇനി എങ്ങോട്ടു പോകണം? വീട്ടിലേക്കോ യൂലിയയുടെ അടുത്തേക്കോ?''

''വീട്ടിലേക്കു പോകുന്നതെന്തിനാണ്? ഇക്കാര്യമൊന്നും വീട്ടിൽ ആരോടും പറയണ്ട. അവർ യൂലിയയെ വെറുതെ വഴക്കു പറയും. ചുബാറിയെ ഞങ്ങൾക്ക് മേലിൽ തരികയുമില്ല. നമുക്ക് യൂലിയയുടെ അടുത്തേക്ക് തിരിച്ചുപോകാം. വിരോധമില്ലെങ്കിൽ എൻെറ പിന്നിൽ ഇരിക്കാം. അങ്ങിനെയല്ല, ഇടത്തുവശത്തുനിന്നാണ് കയറേണ്ടതു്!''

നതാഷയുടെ നിർദ്ദേശങ്ങളെല്ലാം അപ്പടി അനുസരിച്ച് അദ്ധ്യാപകൻ കുതിരപ്പുറത്തു കയറാൻ ശ്രമിച്ചു. ചുബാറി തലതിരിച്ച് അത്ഭുതത്തോടെ അദ്ദേഹത്തെ നോക്കിനിന്നു. ഈ മനുഷ്യനു് കുതിരപ്പുറത്തു കയറി പരിചയമില്ലെന്ന് അവനു മനസ്സിലായി. അദ്ദേഹം കാൽ പൊക്കിയ ഉടനെ ചുബാറി അദ്ദേഹത്തിൻെറ തുടയിൽ കടിച്ചു. ഒടുവിൽ അദ്ധ്യാപകൻ വളരെ വിഷമിച്ച് ജീനിയിൽ കയറി നതാഷയുടെ പിന്നിലായി ഇരുന്നു. അദ്ദേഹം കാലു തിരുമ്മുകയും കണ്ണട സ്ഥാനത്ത് വയ്ക്കുകയും ചെയ്തു.

''നീതന്നെ കടിഞ്ഞാൺ പിടിക്കുന്നതാണ് നല്ലതു്. എനിക്ക് കുതിരയോടിക്കാൻ അറിയില്ല,'' അല്പമൊരു പരുങ്ങലോടെ അദ്ധ്യാപകൻ പറഞ്ഞു.

ഇപ്പോഴും തല തിരിച്ച് ആ വലിയ മനുഷ്യനെ അത്ഭുതത്തോടെ തുറിച്ചുനോക്കിയതു് നതാഷയാണ്.

യൂലിയയുടെ മുറിവുകളൊക്കെ വേഗം ഉണങ്ങി. ജീവിതം പഴയ പടിതന്നെ മുന്നോട്ടുപൊയ്ക്കൊണ്ടിരുന്നു. എന്നാൽ കുറെനാൾ കഴിഞ്ഞപ്പോൾ അവൾക്ക് ഇടയ്ക്കിടെ തലവേദന വരാനാരംഭിച്ചു. ഡോക്ടർ പറഞ്ഞു:

''അന്നത്തെ വീഴ്ചയുടെ ഫലമായിരിക്കും.''

ആ ശീതകാലത്തു് സോന്യയുടെ ഒരു കൈ ഒടിഞ്ഞു.

ഒരു ദിവസം വൈകിട്ടു് ഗ്രാമത്തിലെ കുതിരകൾക്കു് വെള്ളം കുടിക്കാൻ കെട്ടിയിരുന്ന തൊട്ടിയുടെ അടുത്തുകൂടി അവൾ കുതിരപ്പുറത്തു് വരികയായിരുന്നു.

അവിടെ ധാരാളം പെൺകുതിരകൾ ഉണ്ടായിരുന്നതുകൊണ്ടു് ചുബാറി തൻെറ സാമർത്ഥ്യം പ്രകടിപ്പിക്കാൻ തീരുമാനിച്ചു. അവൻ ഐസിൽ നൃത്തം ചവിട്ടുമ്പോൾ കാൽ വഴുതി വീണു.

ആ വീഴ്ചയിൽ സോന്യയുടെ കൈ ഒടിഞ്ഞു. എല്ലു് രണ്ടിടത്തു് ഒടിഞ്ഞിരുന്നു, കണങ്കയ്യിലും കൈമുട്ടിൻെറ താഴെയും. സോന്യ അതേപ്പററി പിന്നീടു് പറഞ്ഞതു് ഇങ്ങിനെയാണു്: ''വേദനകൊണ്ടു് ആദ്യം എനിക്കു് വായിൽ വല്ലാത്ത ഒരുതരം മധുരം തോന്നി. പിന്നീടു് ഞാൻ നക്ഷത്രമെണ്ണി.''

ആ സമയത്തു് പരിചയമുള്ള ഒരാൾ ആ വഴി വന്നു. അയാൾ ഓടിച്ചെന്നു് ചുബാറിയേയും സോന്യയേയും എണീപ്പിച്ചു.

''വേദനയുണ്ടോ?''

''ഉണ്ടു്,'' സോന്യ പല്ലുകടിച്ചു കരച്ചിലമർത്തിക്കൊണ്ടു പറഞ്ഞു ''അയ്യോ! എൻെറ കയ്യിൽ തൊടരുതേ! നമുക്കു് വീട്ടിൽപ്പോകാം!''

ഞാനും അമ്മയും നൂലഴിച്ചെടുക്കുകയായിരുന്നു. പെട്ടെന്നു് മുറിയുടെ വാതിൽ ആരോ തള്ളിത്തുറന്നു. മുറിയിലേക്കു് ആവി അടിച്ചു കയറി. ഒടിഞ്ഞ കൈ താങ്ങിപ്പിടിച്ചുകൊണ്ടു് സോന്യ അകത്തേക്കു വന്നു. ഞങ്ങളുടെ പരിചയക്കാരൻ മറെറ വശത്തുനിന്നു് അവളെ താങ്ങിയിരുന്നു.

സോന്യയുടെ തൊപ്പി വീണുപോയിരുന്നു. അവളുടെ മുടി ഉലഞ്ഞുകിടന്നു. പുരികങ്ങളിലൊന്നു് ഉയർന്നു് ഏതാണ്ടു് മുടിതുടങ്ങുന്നിടത്തെത്തിയിരുന്നു. ആ സ്വഭാവം അവൾക്കു് അമ്മയിൽനിന്നു് കിട്ടിയതാണു്.

''പേടിക്കണ്ട, അമ്മേ,'' അവൾ പറഞ്ഞു. ''കൈ ഒന്നൊടിഞ്ഞതേയുള്ളു. പക്ഷെ അതു ചുബാറിയുടെ കുററമല്ല. അവൻ കാലുതെററി വീണതാണു്. അവനും വേദനിച്ചു.''

ഭയംകൊണ്ടു് അമ്മയുടെ കണ്ണുകൾ വികസിച്ചു. അമ്മ കരഞ്ഞു: ''എൻെറ ആയുസ്സിൻെറ പകുതി.... നിങ്ങളേയും നിങ്ങളുടെ ചുബാറി

യേയും കുറിച്ചുള്ള പേടികൊണ്ടു് എന്റെ ആയുസ്സിന്റെ പകുതി കുറഞ്ഞു.... ഇനി എന്തു ചെയ്യണമെന്നു് എനിക്കറിയില്ല!''

പിന്നത്തെ ബഹളം ഒന്നും പറയാനില്ല! സഹായിക്കാൻ സന്നദ്ധരായി എല്ലാവരും ഓടിനടന്നു. സോന്യയുടെ ആട്ടിൻതോൽ കോട്ടു് ഊരിമാററാൻ അമ്മ ശ്രമിച്ചു. എന്നാൽ കൈ ഊരാൻ തുടങ്ങിയപ്പോഠം സോന്യ നിലവിളിച്ചു. ഒടുവിൽ അമ്മ കോട്ടിന്റെ കൈ മുറിച്ചുകളഞ്ഞു. സോന്യയുടെ കൈത്തണ്ട വീങ്ങി തടിപോലെയിരുന്നു. അവഠം അതു ചൂടുവെള്ളത്തിൽ മുക്കിപ്പിടിക്കാൻ ആരോ പറഞ്ഞു. ഉടൻ അങ്ങിനെ ചെയ്തു. പിന്നീടു് അതേപ്പററി തർക്കമായി.

''ചൂടുവെള്ളത്തിലല്ല. തണുത്ത വെള്ളത്തിലാണു് മുക്കേണ്ടതു്.''

തണുത്ത വെള്ളത്തിൽ അവളെക്കൊണ്ടു് കൈ മുക്കിച്ചു. വേദനകൊണ്ടു് സോന്യയുടെ മുഖം നീലനിറമായി. അവഠം കുറെനേരം സഹിച്ചെങ്കിലും ഒടുവിൽ നിലവിളിച്ചു:

''അയ്യോ! അയ്യോ! വേദന സഹിക്കാൻ വയ്യ!''

അപ്പോഴേക്കും അച്ഛനും ഞങ്ങളുടെ തടിയൻ ഡോക്ടറും അവിടെ എത്തിക്കഴിഞ്ഞു. ഡോക്ടർ സോന്യയുടെ നേരെ കുനിഞ്ഞു നോക്കിയിട്ടു് നിരാശയോടെ കൈകളുയർത്തി. അപ്പോഠംത്തന്നെ വെള്ളം എടുത്തു മാററി. ബാൻഡേജിനുള്ള തുണിയും ചെറിയ കുറെ കമ്പുകളും ചോക്കപോലെ വെളുത്ത എന്തോ ഒരു സാധനവും അദ്ദേഹം സഞ്ചിയിൽനിന്നു് പുറത്തെടുത്തു.

ഡോക്ടർ കോട്ടു് അഴിച്ചുമാററി, ഷർട്ടിന്റെ കൈകഠം മടക്കിവച്ചു. അച്ഛനും അമ്മയും കൂടി സോന്യയെ പിടിച്ചുകൊണ്ടിരുന്നു.

''അയ്യോ!'' സോന്യ ഉറക്കെ വിളിച്ചുകൂവിക്കൊണ്ടു് ഡോക്ടറുടെ വയററിനിട്ടു് ഒരു തൊഴി കൊടുത്തു. അദ്ദേഹം റബ്ബർ പന്തുപോലെ മുറിയുടെ മറെറ വശത്തേക്കു് തെറിച്ചു.

''ധൈര്യമായിരിക്കു്, മോളെ, ഒരു നിമിഷംകൊണ്ടു് എല്ലാം ശരിയാകും.''

സോന്യ ബോധം കെട്ടു.

ഡോക്ടർ സോന്യയുടെ കൈ ഒരു കമ്പുവച്ചു് കെട്ടിവയ്ക്കുകയും അവഠക്കു് മരുന്നു കൊടുക്കുകയും ചെയ്തു. അവളെ കിടപ്പുമുറിയിൽ

കൊണ്ടുവന്നു കിടത്തി. ഒരു നിമിഷംപോലും അനങ്ങാതെ കിടക്കാൻ അവാംക്കു കഴിഞ്ഞില്ല. വേദന സഹിക്കവയ്യാതെ രാത്രിമുഴുവൻ അവാം മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുകയായിരുന്നു. ഞാൻ ഇടയ്ക്കു് പല പ്രാവശ്യം ഉണർന്നു. അപ്പോഴെല്ലാം സോന്യ വച്ചുകെട്ടിയ കൈ താങ്ങിപ്പിടിച്ചുകൊണ്ടു് അങ്ങോട്ടുമിങ്ങോട്ടും നടക്കുകയും വേദനകൊണ്ടു് ''അയ്യോ! അയ്യോ!'' എന്നു ഞരങ്ങുകയും ചെയ്യുന്നതാണു് ഞാൻ കണ്ടതു്.

ചുബാറി ഒരു ഉത്തമസുഹൃത്തായിരുന്നു. അവനു് ഞങ്ങളേയും ഞങ്ങാംക്കു് അവനേയും ഒരുപോലെ ആവശ്യമായിരുന്നു.

''ചുബാറി ഒരിക്കലും നമ്മളെ നിരാശപ്പെടുത്തുകയില്ല,'' ഞങ്ങാം പറയാറുണ്ടു്.

അതു ശരിയായിരുന്നു. അവൻ ഒരിക്കലും ഞങ്ങളെ നിരാശപ്പെടുത്തിയിട്ടില്ല.

ഞങ്ങാം അവനോടൊപ്പം ഒരുപാടു സമയം ചെലവഴിക്കുകയും അവനെ ലാളിക്കുകയും ചെയ്തിരുന്നതുകൊണ്ടോ അതോ അവൻെറ ബുദ്ധിശക്തികൊണ്ടോ എന്തോ, അവനു് ഞങ്ങളുടെ മനോവ്യാപാരങ്ങാം അപ്പപ്പോാം മനസ്സിലാകും. ഞങ്ങാം എപ്പോഴും അവനോടു് സംസാരിക്കാറുണ്ടായിരുന്നു. ഞങ്ങളുടെ ശബ്ദത്തിൽനിന്നു് ഞങ്ങളുടെ മനോവികാരം തിരിച്ചറിയാൻ അവനു് കഴിഞ്ഞിരുന്നു.

ഒരിക്കൽ എന്നെയും നതാഷയേയും അമ്മ ചില കാര്യങ്ങാംക്കായി പട്ടണത്തിലേക്കയച്ചു. ഞാൻ സാമാനങ്ങാം വാങ്ങാൻ ചന്തയിൽ ഇറങ്ങി. നതാഷ ചുബാറിയേയുംകൊണ്ടു് ഒരു വശത്തേക്കു് മാറി കാത്തുനിന്നു.

കുറെ സമയം കഴിഞ്ഞു് ഞാൻ നോക്കിയപ്പോാം കുറെ ആളുകാം അവരുടെയടുത്തു വന്നു് ചുബാറിയെ തലോടുകയും ഉറക്കെ ചിരിക്കുകയും ചെയ്യുന്നതു് കണ്ടു.

എല്ലാം വാങ്ങിക്കഴിഞ്ഞപ്പോാം ഞങ്ങാം തണലിലിരുന്നു് ചുബാറിയ്ക്കു് കുറെ പുല്ലുകൊടുക്കുകയും ആകെ എത്ര പണം ചിലവാക്കിയെന്നു് കണക്കുകൂട്ടിനോക്കുകയും ചെയ്തു. വെയിലാറുന്നതുവരെ ഞങ്ങാം അവിടെയിരുന്നു് വിശ്രമിച്ചു.

വീട്ടിലേക്കു മടങ്ങാൻ തയ്യാറാകുമ്പോഴാണ് ഞാൻ ഓർക്കുന്നത് എനിക്കു ചെരുപ്പുകുത്തിയുടെ കടയിൽ പോകേണ്ടിയിരുന്നുവെന്ന്. വാങ്ങിയ സാധനങ്ങളും ചുബാറിയേയും സൂക്ഷിച്ചുകൊള്ളണമെന്ന് നതാഷയോടു പറഞ്ഞിട്ട് ഞാൻ പട്ടണത്തിൻെറ മററൊരു ഭാഗത്തേക്ക് തിരക്കിട്ടു നടന്നു.

ഞാൻ നതാഷയുടെയടുത്ത് തിരിച്ചുവന്നപ്പോൾ നേരം സന്ധ്യയായി.

പിന്നെയും കുറെ ആളുകൾ തൻെറ അടുത്തു വന്നുവെന്നും എവിടെയാണ് താമസിക്കുന്നതെന്ന് അന്വേഷിച്ചെന്നും നതാഷ പറഞ്ഞു.

''തടാകത്തിനടുത്താണ് താമസിക്കുന്നതെന്ന് ഞാൻ അവരോടു പറഞ്ഞു. അവരുടെ കുതിരയെ നീ ഒന്നു കാണേണ്ടിയിരുന്നു. എന്തൊരു ഭംഗിയാണ്!''

എനിക്ക് കുറച്ചു പരിഭ്രമം തോന്നി. ഞങ്ങളുടെ അയല്ക്കാരൻെറ രണ്ടു കുതിരകളെ ആരോ മോഷ്ടിച്ചുകൊണ്ടുപോയെന്ന് ഇന്നലെ ആരോ പറയുന്നതു കേട്ടു.

''നതാഷ, വേഗം നമുക്ക് പുറപ്പെടാം. ചുബാറിയ്ക്ക് എന്തെങ്കിലും സംഭവിച്ചാലൊ എന്നാണ് എൻെറ പേടി.''

ഞങ്ങൾ ധൃതിയിൽ സാമാനങ്ങളൊക്കെ ജീനിസഞ്ചിയിലാക്കിത്തുടങ്ങി. എങ്കിലും എല്ലാം എടുത്തുവച്ചിട്ട് ചുബാറിയ്ക്ക് വെള്ളം കൊടുക്കാൻ കിണററിനരികിലെത്തിയപ്പോഴേക്കും ഇരുട്ടായിക്കഴിഞ്ഞു.

ഇരുവശത്തും മരങ്ങളുള്ള ഒരു ഇരുണ്ട വഴിയെയാണ് ഞങ്ങൾക്കു പോകേണ്ടത്. അത് മലയിടുക്കുവരെ നീണ്ടു കിടന്നു. മലയിടുക്കിൽ ഞങ്ങൾക്ക് ഒരു പുഴ കടക്കാനുണ്ട്. പിന്നീട് കുത്തനെയുള്ള ഒരു കുന്നു കയറി ഒരു വയലും കടന്നുവേണം തടാകത്തിനടുത്തെത്തുവാൻ.

ഞങ്ങൾ പുറപ്പെട്ടു. ചുബാറി പറക്കുകയായിരുന്നു. നതാഷ എൻെറ അരയിൽ കൈകൾ ചുററിക്കൊണ്ട് പിന്നിലാണ് ഇരുന്നത്. ജീനിയില്ലാതെയാണ് ഞങ്ങൾ സഞ്ചരിച്ചത്.

ഏതാണ്ട് രണ്ടു കിലോമീററർ കഴിഞ്ഞതേയുള്ളു. ആരോ ഞങ്ങളെ പിൻതുടരുന്നുണ്ടെന്ന് എനിക്കു തീർച്ചയായി.



''നതാഷ, നീ മുമ്പിൽ ഇരുന്നോ,'' ചുബാറിയെ നിർത്തിയിട്ട്, നതാഷയ്ക്ക് ചവിട്ടിക്കയറാൻ എന്റെ കാല് നീട്ടിക്കൊണ്ട് ഞാൻ പറഞ്ഞു.

''അതെന്തിനാ?''

''നമ്മൾ വളരെ വേഗത്തിൽ പോകാൻ തുടങ്ങുകയാണ്. പിന്നിലിരുന്നാൽ നീ എന്നെ വലിച്ച് താഴെയിടും. നീയും വീഴും. മുമ്പിലിരുന്നാൽ നിനക്ക് ചുബാറിയുടെ കുഞ്ചിരോമത്തിൽ മുറുകെ പിടിച്ചിരിക്കാം.''

നതാഷ മുമ്പിൽ കയറി.

''നമുക്ക് പോകാം, ചുബാറി!''

ചുബാറി ഇരുട്ടിലേക്ക് കുതിച്ചുപാഞ്ഞു. അവൻ ഇത്ര നന്നായി ഒരിക്കലും ഓടിയിട്ടില്ല.

നല്ല കാററുണ്ടായിരുന്നു. ഞങ്ങൾ മുമ്പോട്ട പാഞ്ഞുകൊണ്ടിരിക്കു മ്പോൾ മരങ്ങൾ പിന്നിലേക്കു് പറന്നുപോവുകയാണെന്നു തോന്നി.

കഴിയുന്നതും വേഗം മലയിടുക്കിലെത്തണമെന്നായിരുന്നു ഞങ്ങളു ടെ ഉദ്ദേശം. കാരണം അവിടെ താമസിക്കുന്ന മില്ലുകാരൻ ഞങ്ങളുടെ സുഹൃത്താണു്. അയാൾ ഞങ്ങളെ വീട്ടിൽ കൊണ്ടുചെന്നാക്കാതിരിക്ക യില്ല.

കാററു് പിന്നിൽനിന്നാണു് വീശിയിരുന്നതു്. കുളമ്പടി ശബ്ദം കൂടുതൽ അടുത്തടുത്തു വരുന്ന ശബ്ദം ഞങ്ങൾ കേട്ടു.

പിൻതുടരുന്നവർ ഞങ്ങളുടെ ഒപ്പമെത്തുമെന്നു് എനിക്കു മനസ്സി ലായി. ഞാൻ അപകടകരമായ ഒരു അടവു് കൈക്കൊള്ളാൻ തീരുമാനി ച്ചു: അവർ കടന്നുപോകുന്നതുവരെ ഞങ്ങൾ ഒളിച്ചിരിക്കും.

റോഡിൽനിന്നു് മാറി പടർന്നു പന്തലിച്ചുനില്ക്കുന്ന ഒരു മരത്തി ന്റെ ചുവട്ടിൽ ഞങ്ങൾ ഒളിച്ചിരുന്നു.

കുളമ്പടിശബ്ദം വളരെ അടുത്തെത്തി. ചുബാറി ചെവി കൂർപ്പിച്ചു.

പെട്ടെന്നു് ഭയംകൊണ്ടു് ഞാൻ തരിച്ചിരുന്നു. അവരുടെ കുതിര ഒരു പെൺകുതിരയായിരിക്കും! ചുബാറി തീർച്ചയായും ചിനയ്ക്കും!

''നമ്മൾ ഒളിച്ചിരിക്കുന്നതു് എന്തിനാണു്?'' നതാഷ എന്റെ ചെവിയിൽ ചോദിച്ചു.

''മിണ്ടല്ലെ, നതാഷ! വാതുറക്കാൻ പാടില്ല. ചുബാറി, എന്റെ പൊന്നേ, നീയും ഒന്നും മിണ്ടരുതേ!'' ചുബാറിയുടെ ചൂടുള്ള കഴുത്തിൽ തടവിക്കൊണ്ടു് ഞാൻ ഉൽക്കണ്ഠാകുലയായി മന്ത്രിച്ചു.

നിലാവത്തു് ഒരു നിഴൽ നീങ്ങുന്നതു് കണ്ടു.

നതാഷ ചുബാറിയോടു് സ്വകാര്യം പറയുകയായിരുന്നു. ഞങ്ങൾ രണ്ടുപേരും ആലിലപോലെ വിറച്ചു.

പെൺകുതിര റോഡിലെ വളവു തിരിഞ്ഞു് മറഞ്ഞു.

''അവർ കടന്നുപോയി, ഇല്ലേ?''

''നില്ക്കു്! പറയാൻ വരട്ടെ!''

ആ സമയത്തു് ചുബാറി തലയുയർത്തി എന്തോ ശ്രദ്ധിച്ചിട്ടു് ഉറക്കെ ചിനച്ചു.

ഞങ്ങൾ രണ്ടുപേരും ഞെട്ടി.

രണ്ടുമൂന്നു കുതിരകൾ അവന്റെ വിളികേട്ട് ചിനച്ചു. കുറെ വണ്ടികൾ വഴിയിൽ പ്രത്യക്ഷപ്പെട്ടു. ആ വണ്ടികൾ തടാകത്തിനടുത്തേക്കാണ് പോകുന്നതെന്നു വിചാരിച്ച് ഞാൻ സന്തോഷിച്ചു. അങ്ങിനെയാണെങ്കിൽ മില്ലുകാരനെ ബുദ്ധിമുട്ടിക്കാതെ വണ്ടികളോടൊപ്പം വീടുവരെ പോകാം.

ഞങ്ങൾ മില്ലും മലയിടുക്കും കടന്ന് വഴി രണ്ടായി പിരിയുന്ന ഒരിടത്തെത്തി. എല്ലാ വണ്ടികളും ഇടതുവശത്തേക്ക് തിരിഞ്ഞു. വീണ്ടും ഞങ്ങൾ ഒററയ്ക്കായി.

നല്ല നിലാവുള്ള രാത്രിയായിരുന്നു അത്. റോഡ് ഒരു വെള്ള വിരിപ്പുപോലെ മുമ്പിൽ നിവർന്നുകിടന്നു.

''ചുബാറി, വേഗം!''

അവസാനത്തെ വണ്ടി കാഴ്ചയിൽനിന്നു മറഞ്ഞയുടൻ മുമ്പു കേട്ട കുളമ്പടിശബ്ദം പുറകിൽനിന്നു വീണ്ടും കേട്ടുതുടങ്ങി.

നതാഷ താഴെ വീഴാതെ ചുബാറിയുടെ കുഞ്ചിരോമത്തിൽ അള്ളിപ്പിടിച്ചു. ഞാൻ അവന്റെ പള്ളകളിൽ മുട്ടുകളമർത്തിക്കൊണ്ട് അവനെ അവന്റെ ഇഷ്ടംപോലെ ഓടാൻ വിട്ടു.

നിലാവിൽ കുളിച്ചുനിൽക്കുന്ന വഴിയിലൂടെ ഒരു കറുത്ത നിഴൽ അടുത്തടുത്തുവരുന്നു!

''ചുബാറി, എല്ലാം നിന്നേയാണ് ആശ്രയിച്ചിരിക്കുന്നത്!''

ചുബാറി കുതിച്ചു പാഞ്ഞു. ഞങ്ങളുടെ ഉൽക്കണ്ഠയും ഭയവും അവനെ ആവേശിച്ചെന്നു തോന്നി. ഒരു മരണപ്പാച്ചിലായിരുന്നു അത്.

ഗ്രാമത്തിലെ വിളക്കുകൾ കണ്ടുതുടങ്ങി. ഞങ്ങൾ നിരത്തിലൂടെ പാഞ്ഞ് മൂലതിരിഞ്ഞ് ഞങ്ങളുടെ ഗയിററിനു മുമ്പിലുള്ള പുൽത്തകിടിയിലെത്തി. അപ്പോഴാണ് ഞങ്ങൾക്ക് ജീവൻവീണത്.

ചുബാറി പെട്ടെന്ന് നിന്നതുകൊണ്ട് ഞങ്ങൾ അവന്റെ തലയ്ക്കുമുകളിലൂടെ തെറിച്ചു വീണു.

ഓടിയടുക്കുന്ന കാലൊച്ചകൾ കേട്ടു. ഒരു റാന്തലുംകൊണ്ട് ആരോ പടിക്കലേക്കു വന്നു.

''ഞാൻ തീർച്ചയായിട്ടും അവർ വരുന്ന ശബ്ദം കേട്ടു. അവൻ അതിവേഗം പാഞ്ഞുവന്ന് ഗയിററിനടുത്തു നിന്നു,'' സോന്യയാണ് സംസാരിച്ചത്.

ചുബാറി ചിനച്ചു.

''കേട്ടോ? അതു ചുബാറിയാണ്. അവർ മടങ്ങിയെത്തി!''

''അവരാണെന്ന് തീർച്ചയായാണോ?'' പൂമുഖത്തുനിന്ന് അമ്മ ഉറക്കെ ചോദിച്ചു.

''ഇതു ഞങ്ങളാണ്! ഗയിററു തുറക്കൂ!'' വിറയ്ക്കുന്ന ശബ്ദത്തിൽ ഞാൻ വിളിച്ചുപറഞ്ഞു. ''ആരും ഗയിററു തുറക്കാത്തതെന്താണ്?''

ഞങ്ങൾ ചുബാറിയുടെ കടിഞ്ഞാണിൽ പിടിച്ച് അവനെ മുററത്തേക്കു കൊണ്ടുപോയി.

''പൊന്നേ! തങ്കം! നീ മിടുക്കനാണ്!'' നതാഷ ചുബാറിയുടെ ചെവിയിൽ മന്ത്രിച്ചു.

''നതാഷ, ആരോടും ഒരക്ഷരം മിണ്ടിപ്പോകരുത്!''

എന്നാൽ അന്നത്തെ പരാക്രമങ്ങൾ രഹസ്യമായി വയ്ക്കാൻ ഞങ്ങൾക്കു കഴിഞ്ഞില്ല. സോന്യയും യൂലിയയും ചുബാറിയെ ചെന്നുനോക്കിയിട്ട് തിരിച്ചുവന്ന് ഞങ്ങളുടെ നേരെ തട്ടിക്കയറി:

''നിങ്ങൾ എന്താണ ചെയ്തതു്? ചെന്ന് അവനെ ഒന്നു നോക്കു്! അവൻ വിയർപ്പിൽ കുളിച്ചിരിക്കുന്നു! അവൻ ശ്വാസംവിടാൻ വിമ്മിഷ്ടപ്പെടുന്നു!''

''നിങ്ങൾ ചെയ്തതു് കൊള്ളാം! ആ കുതിരയുടെ പുറത്തു് ഇനി നിങ്ങൾ കയറുകയില്ല!''

''ഞങ്ങൾ അവനെ വേഗത്തിൽ ഓടിച്ചില്ല.'' നതാഷ എന്നെ നോക്കിയിട്ട് അമ്പരപ്പോടെ പറഞ്ഞു. ''ഞങ്ങൾ പതുക്കെ ഓടിച്ചുവരികയായിരുന്നു.''

''പതുക്കെ വരികയായിരുന്നുപോലും! നുണ! അവനെ കണ്ടാൽ ത്തന്നെ അതറിയാം!''

''ശരിയാണ്. നതാഷ, നീ സത്യം പറയാൻ മടിക്കുന്നതെന്തിനാണ്? ഞങ്ങൾ വളരെ വേഗത്തിലാണ് വന്നതു്. വാസ്തവത്തിൽ വഴിമുഴുവൻ അവൻ കുതിച്ചോട്ടുകയായിരുന്നു!''

''പിന്നെ എന്തിനാണ് ഒരക്ഷരം മിണ്ടിപ്പോകരുതെന്ന് നീ എന്നോടു പറഞ്ഞതു്?''

''എന്തിനെപ്പററി മിണ്ടരുതെന്നാണ്?'' അമ്മ ചോദിച്ചു.

''ഞങ്ങൾ അവരെ പേടിച്ച് ഓടുകയായിരുന്നെന്ന്,'' നതാഷ പറഞ്ഞു.

രഹസ്യം പുറത്തുചാടി. അതുകൊണ്ട് എനിക്ക് നടന്ന സംഭവം ആദ്യംമുതൽ വിവരിച്ചു പറയേണ്ടിവന്നു.

എന്തു സാധനവും ചുബാറിയുമായി പങ്കിടുന്നത് ഞങ്ങൾക്ക് ശീലമായിത്തീർന്നു. അതുകൊണ്ട് ഞങ്ങൾ തിന്നുന്ന എന്തു സാധവും ഞങ്ങൾ അവനു കൊടുക്കാറുണ്ടായിരുന്നു. ഒരു ദിവസം നതാഷ ഇറച്ചി വട തിന്നുകയായിരുന്നു. ചുബാറി ജിജ്ഞാസയോടെ അതു മണത്തുനോക്കി. അവൾ പകുതി അവനു കൊടുത്തു. അവൻ അതു് സ്വാദോടെ തിന്നിട്ട് പ്രതീക്ഷയോടെ നതാഷയെ നോക്കി—ഇനിയും കിട്ടാൻ. മറ്റൊരവസരത്തിൽ ഞങ്ങൾ ഒരു വിനോദയാത്രയ്ക്കു പോയി. തിരിച്ചു പോരാൻ നേരത്തു് ബാക്കി വന്ന ആഹാരസാധനങ്ങളെല്ലാം ഞങ്ങൾ തിന്നുതുടങ്ങി. അവ വീട്ടിലേക്ക് തിരിച്ചു ചുമക്കാൻ ഞങ്ങൾ ആഗ്രഹിച്ചില്ല. ഞങ്ങൾക്ക് എല്ലാവർക്കും വയറു നിറഞ്ഞു. എന്നിട്ടും കുറെ റൊട്ടിയും ഒരു കുപ്പി പാലും മിച്ചമായി. റൊട്ടി ഞങ്ങൾ പട്ടിക്കു കൊടുത്തു. ഒരു തമാശയ്ക്കായി ഞങ്ങൾ പാലു് യൂലിയയുടെ തൊപ്പിയിലൊഴിച്ച് ചുബാറിക്കു നീട്ടി.

അവൻ അതു മുഴുവൻ കുടിച്ചു. കുറെ റൊട്ടിയും തിന്നു.

കുതിരകൾ ഇറച്ചിവട തിന്നുകയും പാലു കുടിക്കുകയും ചെയ്യുമെന്ന് ഞങ്ങൾ ഉറപ്പിച്ചു പറയുമ്പോഴെല്ലാം മുതിർന്നവർ അത്ഭുതപ്പെടാറുണ്ട്.

''ആരു പറഞ്ഞു?''

''ചുബാറി. അവന് അതെല്ലാം വലിയ ഇഷ്ടമാണ്.''

ഞങ്ങൾക്ക് ചുബാറിയുടെ പുറത്തു് കൊടുങ്കാടുകളുടെ ഉള്ളിൽ പോകാൻപോലും ഭയമില്ലായിരുന്നു. ചുബാറി ഞങ്ങളെ സുരക്ഷിതമായി തിരിച്ചു വീടെത്തിക്കുമെന്നുള്ള വിശ്വാസമാണ് ഞങ്ങൾക്ക് ധൈര്യം നല്കിയതു്. ചിലപ്പോൾ ഞങ്ങൾക്ക് വഴി തെറ്റും. അപ്പോൾ ഞങ്ങൾ കടിഞ്ഞാണിൽനിന്ന് പിടിവിട്ട് കുതിരപ്പുറത്തു് വെറുതെ ഇരിക്കും. ചുബാറി തിരിച്ചുപോരാനുള്ള വഴി കണ്ടുപിടിക്കും.

ഒരു ദിവസം ഞങ്ങരം ഉരുളക്കിഴങ്ങു വാങ്ങാൻ മിഹൈലോവ്ക്കയിലേക്കു പോയി. കുത്തനെയുള്ള ഒരു കുന്നിൻെറ നിറുകയിലായിരുന്നു ആ ഗ്രാമം. തലേദിവസം മഴയും മഞ്ഞും പെയ്തിരുന്നു. അതിനു ശേഷം തണുപ്പുകൂടി. റോഡു് മുഴുവൻ ഉറഞ്ഞുകിടന്നു.

ഞങ്ങളുടെ മുമ്പിൽ മൂന്നു് തെന്നുവണ്ടികരം ഉണ്ടായിരുന്നു. അവ മൂന്നും കുന്നിൻെറ അടിവാരത്തിൽ എത്തിയപ്പോരം നിന്നു. കുതിരകരം മുകളിലേക്കു കയറാൻ ഒരുക്കമില്ലായിരുന്നു. ഏതാനും ചുവടു് മുമ്പോട്ടു വച്ചിട്ടു് അവ തിരിച്ചുവരും.

ഞങ്ങരം അവരുടെ മുമ്പിൽക്കയറി.

''ചുബാറീ, മുമ്പോട്ടു്!'' ഞങ്ങരം പറഞ്ഞു. ചുബാറി അനുസരണയോടെ വണ്ടിവലിക്കുന്നതു കണ്ടപ്പോരം ഞങ്ങരംക്കു് അഭിമാനം തോന്നി.

ഞങ്ങരം മുകളിലേക്കു് കയറിത്തുടങ്ങി. നൂറു ചുവടു പോയപ്പോരം, ചെയ്യുന്നതു് വിഡ്ഢിത്തമാണെന്നു് ഞങ്ങരംക്കു് മനസ്സിലായി. തലേദിവസം ഒലിച്ചുവന്ന വെള്ളം ഉറച്ചു് കട്ടയായിരുന്നു. ചുബാറിയുടെ കാൽ വഴുതിക്കൊണ്ടിരുന്നു. റോഡിനു് വീതി തീരെ കുറവായിരുന്നു. മലയോരത്തിനും മലയിടുക്കിനും ഇടയ്ക്കായിരുന്നു അതു്.

വണ്ടി തിരിക്കാൻ അവിടെ സൗകര്യമില്ല. മുമ്പോട്ടു പോവുകയേ വഴിയുള്ളു. അടിയിൽ നിന്നിരുന്ന ആളുകരം എന്തൊക്കെയോ വിളിച്ചു പറയുന്നുണ്ടായിരുന്നു. പക്ഷെ ഞങ്ങരംക്കു് മനസ്സിലായില്ല. ഞങ്ങരം പേടിയോടെ ചുബാറിയെ നോക്കിക്കൊണ്ടിരുന്നു.

അവൻ തട്ടിത്തടഞ്ഞു് മുമ്പോട്ടുപോയി. ഒരിക്കൽ അവൻ വീണു. എണീററു് അവൻ വീണ്ടും മുമ്പോട്ടു് ഇഴഞ്ഞുകൊണ്ടിരുന്നു. എങ്കിലും അവൻ തളർന്നുകഴിഞ്ഞു. മുകളിലെത്താറായി. കുന്നിൻെറ മുകളിൽ ആളുകരം നിന്നിരുന്നു.

ചുബാറി മുട്ടുകുത്തി വീണു.

''ചുബാറി, എൻെറ പൊന്നേ, ഒന്നു ശ്രമിച്ചുനോക്കു്!'' തെന്നുവണ്ടിയുടെ ചട്ടത്തിൽ മുറുകെപ്പിടിച്ചുകൊണ്ടു് സോന്യ യാചിച്ചു.

ചുബാറി മുട്ടുകുത്തി മുമ്പോട്ടിഴഞ്ഞു. അവൻ അണച്ചുകൊണ്ടിരുന്നു.



കുന്നിൻെറ മുകളിൽനിന്നു് ആളുകഠം ഞങ്ങളുടെയടുത്തേക്കു് ഓടിവന്നു. ഒരാഠം കടിഞ്ഞാണിൽ പിടിച്ചു, മററൊരാഠം തെന്നുവണ്ടിയുടെ അച്ചുതണ്ടിൽ പിടിച്ചു. ഒരാഠം പിന്നിൽനിന്നു് തള്ളി.

''ഹീ ഹോ!'' അവർ വിളിച്ചു. ''ഒരു തരികൂടെ പോയാൽ മതി. ഒന്നു ശ്രമിക്കു്, മോനെ!''

ഞങ്ങഠം മുകളിലെത്തി അമ്പരന്നു നിന്നു.

''ഇവനാണു് കുതിര!'' ആളുകഠം പറഞ്ഞുകൊണ്ടിരുന്നു. ''ഇങ്ങിനത്തെ ഒരു കുതിരയുണ്ടെങ്കിൽ പിന്നെ എന്തു വേണം! അവൻ ഒരിക്കലും നിങ്ങളെ ഉപേക്ഷിക്കയില്ല! ഇഴഞ്ഞുവലിഞ്ഞാണെങ്കിലും ലക്ഷ്യത്തിലെത്തിക്കും!''

ഞങ്ങഠം കൃതജ്ഞതയോടെ ചുബാറിയെ നോക്കി.

അവൻെറ ചുററും ഒരു ആഠംക്കൂട്ടമുണ്ടായിരുന്നു. അവൻ വിറച്ചുകൊണ്ടിരിക്കുന്ന ഒരു കാൽ മുമ്പോട്ടു നീട്ടി, വിയർപ്പിൽ മുങ്ങിയ തളർന്ന

തല അതിൽ താങ്ങിവച്ചുകൊണ്ടു് കിടന്നു. അവൻെറ പള്ളകരം ഉയരുകയും താഴുകയും ചെയ്യുകൊണ്ടിരുന്നു. എനിക്കു് അപരാധബോധം തോന്നി.

''അവൻ ശ്വസിക്കുന്നതു നോക്കു. എല്ലാം നമ്മളുടെ വിഡ്ഢിത്തം കൊണ്ടു് പററിയതാണു്. നമുക്കു് ഹൃദയമില്ല. എന്തൊരു ക്രൂരതയാണു് നാം കാട്ടിയതു്!''

ആ സംഭവം കഴിഞ്ഞു് അധികകാലം ആകുന്നതിനുമുമ്പു് ചുബാറി രോഗിയായിത്തീർന്നു.

ഒരു ദിവസം ലായത്തിൽ കയറിച്ചെന്നപ്പോരം അവൻ കിടക്കുകയായിരുന്നു. അവൻ തിന്നാനിട്ട കച്ചി തൊട്ടിട്ടില്ല.

''ചുബാറി, പൊന്നേ, എന്തു പററി? നിനക്കു് സുഖമില്ലേ?''

ഞങ്ങരം വല്ലാതെ പരിഭ്രമിച്ചെങ്കിലും ഉച്ചവരെ കാക്കാൻ നിശ്ചയിച്ചു.

അന്നു് അച്ഛനേയും അമ്മയേയും എന്തോ പ്രശ്നം അലട്ടിയിരുന്നു. സോന്യ ചുബാറിയുടെ കാര്യം പറയാൻ തുടങ്ങിയപ്പോരം അവർ അക്ഷമരായി പറഞ്ഞു:

''ഞങ്ങരംക്കു് ഇപ്പോരം സമയമില്ല. പിന്നെ സംസാരിക്കാം.''

വൈകുന്നേരംവരെ ചുബാറി കിടന്നകിടപ്പിൽ കിടന്നു.

ഞങ്ങരം രാത്രിയിൽ അവനു തണുക്കാതിരിക്കാൻ ഒരു കരിമ്പടംകൊണ്ടു് പുതപ്പിച്ചു. കുടിക്കാൻ ചൂടുവെള്ളം കൊടുത്തു. കച്ചി അടുത്തേക്കു മാററി വച്ചുകൊടുത്തു.

അവൻ ആർത്തിയോടെ വെള്ളം കുടിച്ചു. പക്ഷെ കച്ചി തൊട്ടില്ല.

അന്നു വൈകിട്ടു് ഞങ്ങരം കൂടിയാലോചിച്ചു.

പിറേറന്നു കിഴക്കു് വെള്ളകീറിയപ്പോരംത്തന്നെ ഞാനും സോന്യയും പട്ടണത്തിലേക്കു പുറപ്പെട്ടു. അച്ഛൻെറ സ്നേഹിതനായ ഒരു മൃഗഡോക്ടറുടെ അടുത്തേക്കാണു് ഞങ്ങരം പോയതു്.

പട്ടണത്തിലേക്കു് ഒരുപാടു നടക്കണം.

തണുപ്പ് അതികഠിനമായിരുന്നു. ഞങ്ങളുടെ മുഖം ചെമ്പരത്തിപ്പൂ പോലെ ചുവന്നു. കണ്ണിന്റെ ഇമകളിൽ മഞ്ഞു പററിപ്പിടിച്ചു. വിരലുകളുടെ അററം മരവിച്ചു. എന്നാൽ തണുപ്പോ ക്ഷീണമോ ഞങ്ങൾ വകവച്ചില്ല. കാൽക്കീഴിൽ മഞ്ഞുപൊടിയുന്ന വിരസമായ ശബ്ദം മാത്രം ശ്രദ്ധിച്ചുകൊണ്ട് ഞങ്ങൾ നിശ്ശബ്ദരായി നടന്നുകൊണ്ടിരുന്നു. മനസ്സുനിറയെ രോഗിയായ പ്രിയപ്പെട്ട ചുബാറിയായിരുന്നു.

മൃഗഡോക്ടർ വീട്ടിലുണ്ടായിരുന്നു. അദ്ദേഹം മേശയ്ക്കടുത്തു് ഇരിക്കുകയായിരുന്നു. മുമ്പിൽ ഒരു സമൊവാറും ഒരു പിഞ്ഞാണിയിൽ ചൂടുള്ള ദോശയും കുറെ ക്രീമും ഇരിപ്പുണ്ട്. അദ്ദേഹം ഉന്മേഷവാനായിരുന്നു.

''ഹാ! നമ്മുടെ പടയാളികൾ എത്തിയിരിക്കുന്നു!'' അദ്ദേഹം തമാശയായി ഉറക്കെ പറഞ്ഞു. ''ഇരിക്കിൻ, ദോശ തിന്നാം.''

''നന്ദി. ഞങ്ങൾക്കു് ദോശ വേണ്ട. ഞങ്ങൾ വേറെ ഒരു കാര്യത്തിനാണ് വന്നതു്.''

ഞങ്ങൾ ഉൽക്കണ്ഠയോടെ വതിലുക്കൽത്തന്നെ നിന്നു. മുറിയിലെ ചൂടു തട്ടിയപ്പോൾ ഞാൻ വിറച്ചു. സോന്യയുടെ മൂക്കും കണ്ണുകളും പിച്ചളസമൊവാറിനേക്കാൾ തിളക്കമുള്ളവയായിരുന്നു.

''എന്തോ കുഴപ്പമുണ്ടെന്നു തോന്നുന്നു. എന്താണ് കാര്യം? അച്ഛനും അമ്മയ്ക്കും അസുഖമൊന്നും ഇല്ലല്ലോ?

''ചുബാറിക്കു് സുഖമില്ല.''

''ചുബാറിക്കോ? എന്തു പററി?''

ഞങ്ങൾ വിവരം പറഞ്ഞു. അവൻ എണീക്കുകയോ തീററ തിന്നുകയോ ചെയ്യുന്നില്ല. നേരത്തെതന്നെ—മഞ്ഞുമൂടിയ മലയിടുക്കിൽ വീണുപോയതിൽപ്പിന്നെ—അവന്റെ ശ്വാസകോശങ്ങളിൽ ഒരെണ്ണം മാത്രമെ പ്രവർത്തിക്കുന്നുള്ളുവെന്ന വസ്തുതയും ഞങ്ങൾ അദ്ദേഹത്തെ അറിയിച്ചു.

''ശരി. നിങ്ങൾ എന്റെയടുത്തു വന്നതു് വളരെ നന്നായി. ഒരു പക്ഷെ അവന്റെ അസുഖം ഭേദപ്പെടുത്താൻ കഴിഞ്ഞേക്കും. ഞാൻ കുറച്ചു കഴിഞ്ഞു് വന്നേക്കാം. വൈകുന്നേരം തീർച്ചയായും ഞാൻ അവിടെ എത്തും.''

''വൈകുന്നേരമോ? പക്ഷെ അതിനുമുമ്പ് അവൻ.... ഇപ്പോൾ വരാൻ സൗകര്യപ്പെട്ടിരുന്നെങ്കിൽ നന്നായിരുന്നു.''

സോന്യ ആരും കാണാതെ എൻെറ നേരെ കൈ നീട്ടി. എൻെറ കയ്യിൽ ടുവാല ഉണ്ടെന്നാണ് അവരം വിചാരിച്ചതു്.

ഞാൻ പോക്കററിൽ തപ്പി. ടുവാല ഇല്ല. സോന്യ കവിളിൽനിന്നു് ഒരു കണ്ണുനീർത്തുള്ളി വിരലുകൊണ്ടു് തുടച്ചുമാററി.

''ഇവിടെ മുഴവൻ ഈച്ചയാണു്.''

ഡോക്ടർ അവളെ നോക്കി പുഞ്ചിരിച്ചു.

''കരയേണ്ട കാര്യമൊന്നും ഇല്ല.''

ഞങ്ങരംക്കു് ധൈര്യമായി. അദ്ദേഹം ഞങ്ങളോടൊപ്പം വരും! അദ്ദേഹം ഓരോ നിർദ്ദേശങ്ങരം കൊടുത്തു തുടങ്ങി.

''നമ്മുടെ അതിഥികരംക്കു ചായ കൊടുക്കൂ. ഞാൻ പോയി ഫെൽററ് ബൂട്ടുകളും മരുന്നുസഞ്ചിയും കൊണ്ടുവരാം.''

ഞങ്ങരം ഇരുന്നു് ചായ കുടിച്ചു. ഡോക്ടർ ആവശ്യമുള്ള സാധനങ്ങരം എടുത്തുവയ്ക്കുന്നതിനിടയിൽ ചിരിക്കുകയും തമാശപറയുകയും ചെയ്തുകൊണ്ടിരുന്നു.

''ഇതാ, ഞാൻ തയ്യാറായിക്കഴിഞ്ഞു. നിങ്ങരം എങ്ങിനെയാണു് വന്നതു്? കുതിരപ്പുറത്തോ തെന്നുവണ്ടിയിലോ?''

''ഞങ്ങരം നടന്നാണു വന്നതു്. ഞങ്ങരം വളരെ നേരത്തെ പുറപ്പെട്ടു. അഞ്ചുമണിക്കു്. വീട്ടിൽ ആരും ഉണരുന്നതിനുമുമ്പു്.''

''തടാകം മുതൽ ഇവിടം വരെ നിങ്ങരം നടന്നാണു വന്നതെന്നോ?''

''അതെ.''

''ശരി, നിങ്ങരം ഒന്നാന്തരം പടയാളികരംതന്നെ. എനിക്കു് നിങ്ങളെ കൂടുതൽ ഇഷ്ടമായിത്തുടങ്ങി,'' എന്നു പറഞ്ഞുകൊണ്ടു് ആ നല്ല മനുഷ്യൻ ചിരിച്ചു. അദ്ദേഹവും ഭാര്യയും പരസ്പരം നോക്കി. കുതിരയെ വണ്ടിയിൽ പൂട്ടാനായി അദ്ദേഹം പുറത്തേക്കു പോയി.

ഞങ്ങരം ചായ കുടിച്ചിട്ടു് ഡോക്ടറുടെ ഭാര്യയോടു് നന്ദിപറഞ്ഞു് ഇറങ്ങി. അദ്ദേഹം എത്ര കുതിരകളെ ചികിത്സിച്ചു ഭേദമാക്കിയിട്ടുണ്ടെന്നു് വഴിക്കു് ഞങ്ങരം ചോദിച്ചു. താൻ ചികിത്സിച്ചിട്ടുള്ള കുതിരകരം മിക്കതും രക്ഷപ്പെട്ടിട്ടുണ്ടെന്നു് അദ്ദേഹം പറഞ്ഞപ്പോരം ഞങ്ങരംക്കു് ആശ്വാസമായി.

വളരെ വേഗം ഞങ്ങരം ഗ്രാമത്തിലെത്തി.

വീട്ടിൻെറ പടിക്കൽ എത്തിയ ഉടൻതന്നെ ആരോ ഗയിററ് തുറന്നിട്ടു. അതു് യൂലിയയും നതാഷയുമായിരുന്നു. ഞങ്ങൾ വരുന്നുണ്ടോയെന്നു നോക്കാൻ അവർ പടിക്കൽ വന്നു നില്ക്കുകയായിരുന്നു. ഞങ്ങളെ കണ്ടയുടൻ കുററി തള്ളിമാററി അവർ ഗയിററു തുറന്നു.

നേരെ ലായത്തിലേക്കാണു് ഞങ്ങൾ പോയതു്.

ചുബാറി അപ്പോഴും ഒരു വശം ചെരിഞ്ഞു് കിടക്കുകയായിരുന്നു. മൃഗഡോക്ടർ അവനെ പരിശോധിച്ചു. അവനെ എണീപ്പിക്കാൻ അദ്ദേഹം ശ്രമിച്ചു. എന്നാൽ ചുബാറിയുടെ കാലുകൾക്കു് അവനെ താങ്ങാൻ ശക്തിയുണ്ടായിരുന്നില്ല. അവൻ തറയിലേക്കു വീഴുകയും മോങ്ങുകയും ചെയ്തു. നതാഷ കരഞ്ഞുതുടങ്ങി. ഞങ്ങൾ ഭീതിപൂണ്ട കണ്ണുകളോടെ ഡോക്ടറുടെ മുഖത്തു നോക്കി.

''അവൻെറ സ്ഥിതി വളരെ മോശമാണു്, കുഞ്ഞുങ്ങളെ. അവൻെറ ദേഹം മുഴുവൻ പക്ഷവാതംകൊണ്ടു് തളർന്നുപോയി. ഇനി ആർക്കും അവനെ രക്ഷിക്കാൻ കഴിയില്ല. രണ്ടു ദിവസത്തിൽകൂടുതൽ അവൻ ജീവിക്കുകയില്ല. അവൻെറ ഈ ദുരിതം കഴിയുന്നതും വേഗം അവസാനിപ്പിക്കുകയാണു് ഇനി വേണ്ടതു്. ഒരു നിമിഷംകൊണ്ടു് അതു് അവസാനിപ്പിക്കാം. അച്ഛനെവിടെ?''

ഡോക്ടർ വീട്ടിലേക്കു നടന്നു. ഞങ്ങൾ ചുബാറിയുടെ അടുത്തുതന്നെ നിന്നു. പരസ്പരം നോക്കാൻ ഞങ്ങളിലാർക്കും ധൈര്യമുണ്ടായിരുന്നില്ല. ഒടുവിൽ ഞാൻ തലപൊക്കി. ആരുടെയും മുഖത്തു് അത്രയധികം ദുഃഖം തളംകെട്ടിനില്ക്കുന്നതു് ഞാൻ ജീവിതത്തിൽ ഒരിക്കലും കണ്ടിട്ടില്ല.

വൈകുന്നേരമായപ്പോൾ ചുബാറിയുടെ രോഗം കൂടുതൽ വഷളായി. അവൻ ഞരങ്ങുകയും തലയിട്ടുരുട്ടുകയും ചെയ്തുകൊണ്ടിരുന്നു.

പിറേറന്നു രാവിലെ ഞാനും സോന്യയും അച്ഛൻെറ മുമ്പിലെത്തി.

''ചുബാറിക്കു് സഹിക്കാൻ കഴിയുന്നില്ല,'' തൊണ്ടയിൽ എന്തോ തടയുന്നുണ്ടായിരുന്നെങ്കിലും ഞാൻ പറഞ്ഞു.

''ശരി,'' അച്ഛൻ പറഞ്ഞു. ''ഡോക്ടർ എന്നോടു് എല്ലാം പറഞ്ഞു. വിഷമിക്കണ്ട, മക്കളെ, ഒരു നിമിഷംകൊണ്ടു് എല്ലാം കഴിയും.''

അദ്ദേഹം കൈത്തോക്കു വച്ചിരുന്ന മേശ തുറന്നു.

ഞങ്ങൾ ഓടി വീടിന്റെ ഏറ്റവും അകന്ന മൂലയിൽ പോയി ഇരുന്നു. ചുബാറിയെ പിന്നീട് ഞങ്ങൾ കണ്ടിട്ടില്ല.

അന്നു രാത്രി വളരെ വൈകുന്നതുവരെ ഞങ്ങൾ ഒറ്റയ്ക്കിരുന്നു. ചുബാറിയുടെ ശൂന്യമായ ലായത്തിൽനിന്നു് ദുഃഖാർത്തരായ കുട്ടികൾ നിശ്ശബ്ദം പുറത്തേക്കു വരുന്നതു് മുതിർന്നവർ ആരും കണ്ടില്ല.



## വായനക്കാരോട്

ഈ പുസ്തകത്തെക്കുറിച്ചും അതിന്റെ വിവർത്തനം, ഗെററപ്പ്, അച്ചടി എന്നിവയെ സംബന്ധിച്ചുമുള്ള നിങ്ങളുടെ അഭിപ്രായങ്ങളും മററെന്തെങ്കിലും നിർദ്ദേശങ്ങളുണ്ടെങ്കിൽ അവയും ഞങ്ങളെ അറിയിക്കാനപേക്ഷ.

ഞങ്ങളുടെ മേൽവിലാസം:

Progress Publishers
17, Zubovsky Boulevard
Moscow, USSR